# ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# HARINAMAKIRTANAM

Critically edited from palm-leaf manuscripts

TATTVADIPIKA

*By*

**Dr. P. K. NARAYANA PILLAI, M. A., Ph. D.**

*Principal,*

Sanskrit College, Trivandrum.

*Published by*

Ulloor Publishers, Trivandrum.

1958.



Price Rs. 1/50.

# മുഖവുര

അനേകം നൂററാണ്ടുകളായി കേരളീയ ഹിന്ദുഭവനങ്ങളിൽ നിത്യപാരായണത്തിനുപയോഗിച്ചുവരുന്ന ഒരു വിശിഷ്ടമായ സ്തോത്രകൃതിയാണു് ഹരിനാമകീർത്തനം. ഭക്തിമധുരവും തത്വനിർഭരവുമായ ഈ കീർത്തനത്തിൻെറ മോഹനാലാപം കൊണ്ടു് മുഖരിതമാകാത്ത ഹൈന്ദവഗൃഹങ്ങൾ ഒരു കാലത്തു് ദുർല്ലഭങ്ങളായിരുന്നു എന്നു തന്നെ പറയാം. ഈശ്വരഭക്തിക്കും മതവിശ്വാസത്തിനും ഇടിവു തട്ടിയിട്ടുള്ള ഇക്കാലത്തുപോലും ഹരിനാമകീർത്തനത്തിലെ ഒന്നു രണ്ടു വരികളെങ്കിലും അറിഞ്ഞുകൂടാത്ത ഹിന്ദുക്കൾ കേരളത്തിൽ വളരെ വിരളമായിരിക്കും. ഇത്രത്തോളം പ്രചാരവും മതവിഷയത്തിൽ സ്വാധീനശക്തിയുമുള്ള മറെറാരുകൃതിയും മലയാളത്തിലുണ്ടായിട്ടില്ല എന്നു പറഞ്ഞാൽ അതിൽ ഗണ്യമായ വിപ്രതിപത്തിയുണ്ടാകുവാൻ തരമില്ല.

അച്ചടി പ്രചാരത്തിൽ വരുന്നതിനുമുമ്പു് ഹരിനാമകീർത്തനത്തിൻെറ താളിയോലപ്പകർപ്പുകളെടുത്തു് ഗൃഹങ്ങളിൽ സൂക്ഷിച്ചിരുന്നു എങ്കിലും ഈ കൃതി ഏറിയ കൂറും പ്രചരിച്ചതു് വായിൽ പാഠമായിട്ടായിരുന്നു. കാണാതെ പഠിച്ചിട്ടുള്ള പ്രായംചെന്ന ആളുകൾ സന്ധ്യയ്ക്കും പ്രഭാതത്തിലും ഈ കീർത്തനം ഭക്തിയോടും ശ്രദ്ധയോടുംകൂടി ശ്രുതിമധുരമായി ചൊല്ലുന്നതു കേട്ടു കേട്ടു കുട്ടികൾ ഇതിനെ മനഃസ്ഥമാക്കിവന്നിരുന്നു. ഇങ്ങനെ അനേകമനേകം തലമുറകളായി, വേദാധ്യയനമെന്നപോലെ, ശ്രവണദ്വാരാ മലയാളികൾ ഹരിനാമകീർത്തനം അഭ്യസിച്ചിരുന്നു. ഇപ്രകാരം പ്രസ്തുതകീർത്തനത്തിനു വലിയ പ്രചാരം ഉണ്ടായതോടുകൂടിത്തന്നെ അതിൻെറ പാഠത്തിനു സാരമായ വ്യത്യാസങ്ങളും വികലതകളും വന്നുചേരുവാനും ഇടയായി. ചൊല്ലുന്ന ആളിൻെറ അജ്ഞാനം, അർത്ഥബോധക്കുറവു്, വിസ്മൃതമാകുന്ന ഭാഗം സ്വയം പൂരിപ്പിക്കുവാനുള്ള

പ്രവണത, സ്വേച്ഛപോലെ പാഠം പരിഷ്കരിക്കാനുള്ള കൗതുകം മുതലായ കാരണങ്ങളാലായിരിക്കണം ഹരിനാമകീർത്തനത്തിലെ ശീലുകൾക്ക് പല പാഠാന്തരങ്ങളും വന്നുചേർന്നത്.

ഇപ്രകാരം ഈ കൃതി പല പാഠങ്ങളിലായി കേരളത്തിന്റെ വിവിധ ഭാഗങ്ങളിൽ പ്രചാരത്തിലിരിക്കുമ്പോഴാണ് ലബ്ധമായ ഒരു പാഠത്തെ ആസ്പദമാക്കി ഇതിന്റെ പ്രഥമമായ പ്രസാധനം നടന്നത്. ഈ കൃതി ആദ്യമായി അച്ചടിച്ചു പ്രകാശിപ്പിച്ചത് കൊല്ലത്ത് എസ്. റി. റെഡ്യാരുടെ മുദ്രണാലയത്തിൽനിന്നുമാണെന്ന് പറയപ്പെടുന്നു. പ്രസാധകൻ ഒരു അഭിഭാഷകനായിരുന്ന ശ്രീനിവാസയ്യങ്കാരായിരുന്നു എന്നാണ് അറിവ്. പ്രഥമ പ്രസിദ്ധീകരണത്തിനുശേഷം പല സംസ്കരണങ്ങളും ഈ കൃതിക്കുണ്ടായിട്ടുണ്ടെങ്കിലും അവയിലെല്ലാത്തിലും ആദ്യമായി പ്രസിദ്ധപ്പെടുത്തിയ പാഠംതന്നെയാണു സ്വീകരിച്ചിരിക്കുന്നത്. പാഠാന്തരങ്ങൾ അന്വേഷിക്കുന്നതിനോ മൂലപാഠം ക്ലിപ്തപ്പെടുത്തുന്നതിനോ പ്രസാധകന്മാരും വ്യാഖ്യാതാക്കന്മാരും പറയത്തക്ക യാതൊരു പരിശ്രമവും ഇതുവരെ ചെയ്തിട്ടുള്ളതായി കാണുന്നില്ല. ഈ വിഷയത്തിൽ ഞാൻ ഇദംപ്രഥമമായി ചെയ്ത പ്രയത്നം അതിമഹത്തായ ഈ പ്രാചീന കൃതിയിലെ പാഠവികലത പരിഹരിക്കുന്നതിന് ഏറെക്കുറെ പര്യാപ്തമായിട്ടുണ്ട് എന്നാണ് എന്റെ വിനയാന്വിതമായ വിശ്വാസം.

പാഠനിർണ്ണയം ചെയ്യുന്നതിന് ഒൻപതു താളിയോലപ്പകർപ്പുകളും എട്ട് അച്ചടിപ്പതിപ്പുകളും ചേർന്ന ഒരു ഗ്രന്ഥവ്യൂഹമാണ് ഞാൻ ഉപയോഗിച്ചിട്ടുള്ളത്. താളിയോല ഗ്രന്ഥങ്ങളെല്ലാം തന്നെ സർവകലാശാലാ മാനസ്ക്രിപ്റ്റ്സ് ലൈബ്രറിയിൽ സൂക്ഷിച്ചിട്ടുള്ളവയാണ്. അവയുടെ ലൈബ്രറി നമ്പരും ഞാൻ അവയ്ക്ക് ഈ പ്രസാധനത്തിൽ നൽകിയിട്ടുള്ള ചിഹ്നങ്ങളും താഴെ കൊടുക്കുന്നു.

| ഗ്രന്ഥനമ്പർ | ചിഹ്നം |
|---|---|
| 6864 | ക |
| 6913 | ഖ |
| 1293 | ഗ |
| 6827 | ഘ |
| 4132 | ങ |
| 6522 | ച |
| 59 | ഛ |
| 6912 | ജ |
| 12972 | ഝ |

ഇവയിൽ ഒരു ഗ്രന്ഥവും മറെറാന്നിനോട് പൂർണ്ണമായി യോജിച്ചിരിക്കുന്നില്ല. എല്ലാത്തിനുംതന്നെ അതതിന്റേതായ പ്രത്യേകപാഠങ്ങൾ കാണുന്നുണ്ട്. എന്നാൽ ഘ. ച. എന്നീ ഗ്രന്ഥങ്ങൾക്കു തമ്മിൽ ഗണ്യമായ സാദൃശ്യമുണ്ടെന്നു എടുത്തു പറയേണ്ടിയിരിക്കുന്നു. ക. ങ. എന്നീ ഗ്രന്ഥങ്ങൾ തമ്മിലും ഗ. ഝ. എന്നിവ തമ്മിലും വളരെ പ്രകടമല്ലാത്ത സാദൃശ്യം കാണുവാൻ കഴിയും. അച്ചടിപ്പതിപ്പുകളുമായി ഏററവും അടുത്തിരിക്കുന്ന ഗ്രന്ഥം ങ. എന്ന ചിഹ്നമുള്ളതാണ്. ഈ ഗ്രന്ഥവും അച്ചടിക്കാനുപയോഗിച്ച ഗ്രന്ഥവും ഒരേ മാതൃകയിൽനിന്നും ഉണ്ടായി ചില പാഠപരിഷ്ക്കരണത്തിനു വിധേയങ്ങളായവയാണെന്നൂഹിക്കാം.

പാഠനിർണ്ണയത്തിനുപയോഗിച്ച അച്ചടിപ്പതിപ്പുകളും അവയുടെ ചിഹ്നങ്ങളും:

| | പതിപ്പ് | ചിഹ്നം |
|---|---|---|
| 1. | ശ്രീരാമവിലാസം പ്രസ്സ് കൊല്ലം. 1124 | ഞ |
| 2. | ശ്രീവല്ലഭവിലാസം പ്രസ്സ് തിരുവല്ല. 1114 | ട |
| 3. | ചന്ദ്രപ്രസ്സ് തിരുവനന്തപുരം. 1122 | ഠ |

4. കേരളോദയം പ്രസ്സ്,
തിരുവനന്തപുരം. 1088 — ഡ

5. എസ്. എൻ. വി. പ്രസ്സ്.
ചാല, തിരുവനന്തപുരം 1125 — ഢ

6. എ. ആർ. വി. പ്രസ്സ്
കുന്നംകുളം — ണ

7. വിദ്യാരംഭം പ്രസ്സ്
ആലപ്പുഴ. 1954 — ത

8. എൻ. എസ്. എസ്. പ്രസ്സ്
ചങ്ങനാശേരി. 1951 — ഥ

പ്രാചീനങ്ങളും പ്രചുരപ്രചാരങ്ങളുമായ ഗ്രന്ഥങ്ങൾ പ്രസാധനം ചെയ്യുവാനാവിഷ്കരിച്ചിട്ടുള്ള ആധുനികവും ശാസ്ത്രീയവുമായ പദ്ധതി അനുസരിച്ചാണ് ഇതിലെ പാഠങ്ങൾ സംവിധാനം ചെയ്തിരിക്കുന്നത്. ക. എന്ന താളിയോല ഗ്രന്ഥം പകർത്തിയെടുത്ത് അതിനെ ആസ്പദമാക്കി മറ്റു ഗ്രന്ഥങ്ങളിലെയും അച്ചടിച്ച പതിപ്പുകളിലെയും പാഠഭേദങ്ങളെല്ലാം ആദ്യമായി രേഖപ്പെടുത്തി. അനന്തരം ഓരോ കീർത്തനത്തിലുമുള്ള പാഠഭേദങ്ങൾ സമാഹരിച്ചു. അടുത്തതായി അവയിൽ ഏതായിരിക്കാം മൂലപാഠമെന്ന് ചില മാനദണ്ഡങ്ങളെ ആസ്പദമാക്കി അഭ്യൂഹിച്ച് അതിനെ ഈ പതിപ്പിൽ സ്വീകരിക്കുകയും പാഠാന്തരങ്ങൾ അനുവാചകന്മാരുടെയും ഈ വിഷയത്തിൽ ഉപരിപഠനം നടത്തുന്നവരുടെയും ഉപയോഗത്തിനായി കുറിപ്പുകളായി ചേർക്കുകയും ചെയ്തു. ഇതാണ് പാഠസംവിധാനത്തിനായി ഞാൻ അവലംബിച്ച പദ്ധതി.

സാമാന്യവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവർക്കുപോലും ഗഹനമായ ഹരിനാമകീർത്തനത്തിന്റെ അന്തസ്സാരം സുഗ്രഹമാകണമെന്നുള്ള ലക്ഷ്യത്തോടുകൂടിയാണ് തത്ത്വദീപികാ വ്യാഖ്യാനം എഴുതിയിട്ടുള്ളത്. അതേസമയത്തുതന്നെ ഈ കൃതിയിലെ ആദ്ധ്യാത്മികചിന്തകളെ ദാർശനികങ്ങളായ തത്ത്വങ്ങളുടെ വെളിച്ചത്തിൽ പ്രകാശിപ്പിക്കുവാനും ഞാൻ കുറെയൊക്കെ പരിശ്രമിച്ചിട്ടുണ്ട്. ഭക്തിയും ഭാവനയും

തത്ത്വചിന്തയും പിരിമുറുകിയിരിക്കുന്ന കീർത്തനങ്ങളിലെ ശാസ്ത്രീയമായ അംശം എന്താണെന്ന് എടുത്തു പറയുക ഏററവും ദുഷ്കരമാണല്ലോ. അവിടവിടെ ആവശ്യമെന്നു തോന്നിയ സ്ഥലങ്ങളിൽ ചില വേദാന്തവാക്യങ്ങളും ശാസ്ത്രഭാഗങ്ങളും പ്രാമാണികവചനങ്ങളും സംസ്കൃതത്തിൽ ഉദ്ധരിച്ചിട്ടുള്ളവ പ്രായേണ മലയാളത്തിലേയ്ക്ക് പരാവർത്തനം ചെയ്യപ്പെട്ടിട്ടുണ്ടെന്നുള്ളതും എടുത്തുപറയട്ടെ. സാരാംശദ്യോതകമായ അവതാരിക, അന്വയക്രമത്തിൽ എല്ലാ പദങ്ങളുടേയും അർത്ഥം, മൂലാനുസാരിയായ ഗദ്യപരിവർത്തനം, താത്ത്വികാംശങ്ങളുടെ സംക്ഷിപ്തമായ വിവരണം എന്നീക്രമത്തിലാണ് ഓരോ കീർത്തനവും വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നത്. വ്യാഖ്യാനമെഴുതിയപ്പോൾ പാഠങ്ങളെക്കുറിച്ചു ചർച്ച ചെയ്തിരുന്നു എങ്കിലും വിസ്തരഭയം നിമിത്തം ഈ പ്രസാധനത്തിൽ അതു് ഉൾപ്പെടുത്തുവാനിടയായില്ല.

ഹരിനാമകീർത്തനത്തിൽ സർവ്വാംഗീണമായി സ്ഫുരിക്കുന്ന ദർശനം അദ്വൈതശാസ്ത്രമാണെന്നു കാണുവാൻ വിഷമമില്ല. 'ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടളവിൽ[1]' 'മത്പ്രണവം പരമമൊന്നെന്നുറപ്പുവരു[2]', 'അത്യക്ഷരത്തിലുളവായൊന്നിതൊക്കയും[3]' 'ചേതോവിമോഹിനി മയക്കായ്കമായ തവ ദേഹോഹമെന്നിവയിൽ[4]' 'ചരാചരമാന്ന കാൽപോലേ നിറഞ്ഞുലകിൽ മിന്നുന്ന നിൻ മഹിമ[5]' 'ജന്തുക്കളുള്ളിൽ വിലസീടുന്ന പാക്കിലിഹ ബന്ധം വിടാതെ പരിപൂർണ്ണാത്മനാ സതതം[6]' 'ഞാനെന്ന മീശ്വരനിതെന്നും വിളങ്ങുന്നുരുവു[7]' 'അഹമേവ വിഷ്ണു[8]' 'അഹമേവ വിശ്വതനു[9]' 'ഭൂതം ഭവിച്ചിതു ലകാരത്തിനപ്പുറമിച്ചതത്ത്വം നിനക്കിലൊരു ജീവതത്ത്വമുള്ളതവ[10]' എന്നിങ്ങനെ അദ്വൈതസിദ്ധാന്തത്തെ വിളംബരം ചെയ്യുന്ന ധാരാളം വാക്യങ്ങൾ ഈ കീർത്തനത്തിൽ അടങ്ങിയിരിക്കുന്നു.

---

1. ശ്ലോകം 2, 2. ശ്ലോകം 13, 3. ശ്ലോകം 15, 4. ശ്ലോകം 27, 5. ശ്ലോകം 36, 6. ശ്ലോകം 37, 7. ശ്ലോകം 39, 8. ശ്ലോകം 56, 9. ശ്ലോകം 58, 10. ശ്ലോകം 63.

അദ്വൈതമതത്തിൽ ബ്രഹ്മത്തെ മാത്രമേ സത്യമായി ഗണിക്കുന്നുള്ളു. എന്നാൽ സാംഖ്യദർശനത്തിൽ പുരുഷനും പ്രകൃതിയും സത്യമാണ്. ഇതാണ് ഈ ശാസ്ത്രങ്ങളുടെ മൗലികമായ വ്യത്യാസം. എന്നാൽ കാലക്രമത്തിൽ സാംഖ്യമതാനുയായികളിൽ ചിലർ പ്രകൃതി പുരുഷനെപ്പോലെ സത്യമല്ലെന്നു അംഗീകരിക്കുക നിമിത്തം അദ്വൈതവും സാംഖ്യവുമിണങ്ങിച്ചേരുവാൻ ഇടയായി. ഈ മതങ്ങളുടെ ഈ രീതിയിലുള്ള രഞ്ജനം ചില കീർത്തനങ്ങളിൽ പ്രതിഫലിച്ചുകാണുന്നു. 'തത്ത്വത്തിനുള്ളിലുദയം ചെയ്യിരുന്ന പൊരുൾ[1]' 'ഐശ്വര്യമഞ്ചുമുടൻ — — — തത്ത്വമതിൽ മേവുന്നനാഥ[2]' 'തത്ത്വാദിയിൽ പരമുദിച്ചൊരുബോധമല്ലൂ[3]' മുതലായ കീർത്തനഭാഗങ്ങൾ ഈ നിഗമനത്തെ സാധൂകരിക്കും.

സാംഖ്യം യോഗം എന്നീ ശാസ്ത്രങ്ങളിലെ തത്ത്വങ്ങൾ പലതും ഈ കൃതിയിൽ വിപ്രകീർണ്ണങ്ങളായി കിടക്കുന്നതു കാണാം[4]. പൗരാണികങ്ങളായ പല കഥകളും, താത്ത്വികമായ പ്രാധാന്യം വരുത്തി ഇതിൽ പ്രതിപാദിച്ചിരിക്കുന്നു. ശ്രവണം, കീർത്തനം, സ്മരണം പാദസേവനം, അർച്ചനം, വന്ദനം, ദാസ്യം, സഖ്യം, ആത്മനിവേദനം എന്നീ ഭക്തിഭാവങ്ങൾ ഈ കൃതിയിൽ ഒളിഞ്ഞും തെളിഞ്ഞും ആപാദമൂഡം പ്രകാശിച്ചുകാണുന്നു.

ചില പ്രാമാണികന്മാരായ സാഹിത്യചരിത്രകാരന്മാർ ഈ കൃതിയുടെ കർത്താവ് എഴുത്തച്ഛനായിരിക്കുവാനിടയില്ലെന്നു അഭിപ്രായപ്പെട്ടിട്ടുണ്ട്. എന്നാൽ ഈ കൃതിയിലെ ഭക്തിപ്രവാഹവും താത്ത്വികഗഹനതയും അലങ്കാരചാതുര്യവും മററും മാനദണ്ഡമായി സ്വീകരിച്ച് ഇതു് എഴുത്തച്ഛന്റെ കൃതിയല്ലെന്ന് വിധിക്കുവാൻ സാധിക്കയില്ല. ഈ അംശങ്ങളിൽ എഴുത്തച്ഛനെപ്പോലെ

---

1. ശ്ലോകം 10, 2. ശ്ലോകം 25, 3. ശ്ലോകം 44,
4. ശ്ലോകം 6, 9, 38, 42, 43 എന്നിവ നോക്കുക.
5. ശ്ലോകം 28, 29, 30, 31, 32, 33, 34, 35 തുടങ്ങിയവ നോക്കുക.

ഭക്തകലാഗ്രണിയും ദർശനകോവിദനുമായ ഒരു മഹാകവിക്ക് അനുരൂപവും ഭേദിദാനപ്രദവുമാണ് ഈ കൃതി എന്നു ഞാൻ വിശ്വസിക്കുന്നു. മഹാകവി ഉള്ളൂർ അദ്ദേഹത്തിന്റെ കേരള സാഹിത്യ ചരിത്രത്തിൽ ഇങ്ങനെ പ്രസ്താവിക്കുന്നു: "രചനാഗുണം അത്യന്തം വിരളമായ ഒരു കൃതിയാണ് ഹരിനാമകീർത്തനം എന്ന്. പ്രസ്താവിക്കാതെ തരമില്ല" മഹാകവിയുടെ ഈ അഭിപ്രായത്തോട് ഞാൻ പൂർണ്ണമായി വിയോജിക്കുന്നു. സാങ്കേതിക തത്വങ്ങളെ പരാമർശിക്കുന്ന ചുരുക്കം ചില ഭാഗങ്ങൾ ഒഴിച്ചാൽ ഈ കൃതിയിൽ സർവ്വാംഗീണമായി രചനാവൈഭവം തുളുമ്പുന്നുണ്ടെന്നാണ് ഗാഢപരിചയത്തിൽനിന്നും എനിക്ക് തോന്നിയിട്ടുള്ളത്. ഒരു സ്തോത്രം എന്ന നിലയിൽ ഇതിനു സിദ്ധിച്ച പ്രചാരത്തിന് ഇതിലെ രചനാഗുണംകൂടി കാരണമാണെന്നുവേണം വിശ്വസിക്കുവാൻ. ഉദാഹരണങ്ങൾ ഉദ്ധരിച്ച് ഇതു സ്ഥാപിക്കേണ്ട ആവശ്യം ഉണ്ടെന്നു തോന്നുന്നില്ല. പക്ഷേ ഭാഷാശൈലിയിൽ അവിടവിടെ കാണുന്ന പഴമയുടെ ലക്ഷണം ഈ കൃതി എഴുത്തച്ഛന്റെ കാലത്തിനുമുൻപു രചിച്ചതാവാമോ എന്നു സഹൃദയന്മാരിൽ സംശയം ജനിപ്പിച്ചേക്കാം. എന്നാൽ വിശദാംശങ്ങളെ സൂക്ഷ്മമായി പരിഗണിക്കുന്നപക്ഷം ഇതിലെ ശൈലി എഴുത്തച്ഛന്റെ ശൈലിയിൽനിന്നും പ്രകടമായ പ്രാചീനതയുള്ളതാണെന്നു തീർത്തു പറയുവാൻ സാധിക്കുമെന്നു തോന്നുന്നുമില്ല. ചുരുക്കത്തിൽ, ഈ കൃതിയുടെ കർത്താവ് എഴുത്തച്ഛനായിരിക്കുമോ എന്നൊരു സംശയം ജനിക്കാവുന്നതാണെങ്കിലും ഇതു് അദ്ദേഹത്തിന്റെ കൃതിയാണെന്ന ചിരകാല വിശ്വാസത്തെ ഉലയ്ക്കത്തക്ക തെളിവുകളോ യുക്തികളോ ഇതുവരെ ആവിഷ്കൃതങ്ങളായിട്ടില്ലെന്നാണ് എന്റെ അഭിപ്രായം.

ഹരിനാമകീർത്തനത്തിന്റെ വിരചനത്തിന് പ്രേരണ നൽകിയതു് അന്നത്തെ സാമുദായിക വ്യവസ്ഥിതിയാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അദ്ധ്യാത്മവിദ്യയുടെ ഉറവിടമായിരുന്ന വേദങ്ങളും ഉപനിഷത്തുകളും മറ്റും അഭ്യസിക്കുവാൻ അന്ന് അബ്രാഹ്മ

ണക്ക് അധികാരമുണ്ടായിരുന്നില്ല. എന്നുതന്നെയുമല്ല ദുർഗ്ഗമങ്ങളായ ആ ഗ്രന്ഥങ്ങൾ പഠിക്കുവാനുള്ള സാഹചര്യമോ സൗകര്യമോ അധികം ആളുകൾക്കും ഇല്ലായിരുന്നുതാനും. ഈ ദുഃസ്ഥിതി കണ്ട് ഹൃദയമലിഞ്ഞ ആചാര്യൻ ബ്രാഹ്മണൻ മുതൽ ചണ്ഡാലൻ വരെ, സത്യശുദ്ധിവന്നവൻ മുതൽ പാപകർമ്മം ചെയ്തവൻ വരെ, സ്ത്രീപുരുഷഭേദമെന്യേ, എല്ലാവർക്കും ഒരു നിയന്ത്രണവും കൂടാതെ അഭ്യസിക്കാവുന്നതും ഏവർക്കും കൈവല്യസിദ്ധിക്ക് പര്യാപ്തമായിട്ടുള്ളതുമായ ഒരു വേദത്തിന്റെ ദ്രഷ്ടാവായിപ്പരിണമിച്ചു എന്നതാണ് പരമാർത്ഥം[1]. ഋഷിസന്നിഭനായ അദ്ദേഹം മലയാളത്തിലൂടെ ദർശനംചെയ്ത ഹരിനാമകീർത്തനമാകട്ടെ താത്ത്വികചിന്തയുടെ ഗഹനതയിലും ആദ്ധ്യാത്മികമായ അനുഭൂതിയിലും ഏതൊരു ഉപനിഷത്തിനോടും തുല്യമായി പരിലസിക്കുന്നു. എന്നുമാത്രമല്ല സുവർണ്ണത്തിനു സൗരഭ്യംകൂടി ലഭിച്ചതുപോലെ, ചിന്താമേദുരമായ ഈ കേരളീയോപനിഷത്തിന് സാന്ദ്രമധുരമായ ഭക്തിഭാവംനിമിത്തം അന്യാദൃശമായ ഒരാധ്യാത്മിക മൂല്യം സംസിദ്ധമായിരിക്കുന്നു എന്നും പറയണം. ഈ വസ്തുത തികച്ചും മനസ്സിലാക്കി കേരളീയർ ഹരിനാമകീർത്തനത്തെ പൂർവ്വാധികം ആദരിക്കണമെന്നു പ്രാർത്ഥിക്കട്ടെ!.

ഈ പ്രസാധനത്തിനു സൗഹൃദപൂർവ്വം സമുചിതമായ ഒരവതാരിക എഴുതിത്തന്നതിന് പ്രസിദ്ധനിരൂപകനായ ശ്രീ. പി. ദാമോദരൻപിള്ളയോടുള്ള കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

തിരുവനന്തപുരം,
18-8-1958.

പി. കെ. നാരായണപിള്ള.

---

1 ഋതുവായ പെണ്ണിനുമിരപ്പനു ദാഹകനും—എന്നാരംഭിക്കുന്ന കീർത്തനം നോക്കുക.

# അവതാരിക

---

ഹരിനാമകീർത്തനത്തിനു് ഒരു കാലത്തു് രാമായണഭാഗവതാദികളേക്കാൾ പ്രചാരമുണ്ടായിരുന്നു. അതിന്റെ മനോഹരമായ ധ്വനികൊണ്ടു മുഖരിതമാകാത്ത ഗൃഹഭവനങ്ങൾ ഒരു മൂന്നു നാലു ദശാബ്ദത്തിനു മുൻപു കേരളത്തിൽ കാണമായിരുന്നില്ല. സാക്ഷരന്മാർ മാത്രമല്ല നിരക്ഷരന്മാരും ആത്മസമാരാധനത്തിനും നിത്യോപാസനത്തിനും വേണ്ടി അതു മനഃപാഠമാക്കി വന്നിരുന്നു. അങ്ങനെ അനേകം തലമുറകളുടെ കയ്യിലൂടെ വഴിക്കുവഴിയായി ഇന്നോളം പകർന്നുവന്ന ഈ ഗംഭീരസ്തോത്രത്തിൽ പാഠഭേദങ്ങളും ഒടിവുകളും ചതവുകളും തേയ്മാനങ്ങളും പററിപ്പോയതു സ്വാഭാവികം തന്നെ. വെളുപ്പാൻകാലത്തെ അർദ്ധനിദ്രയിൽ അർത്ഥബോധം കൂടാതെ ഭക്തിമാത്രപ്രചോദിതരായി ഹരിനാമകീർത്തനം ഉരുക്കഴിച്ചുവന്ന സാധുക്കൾക്കു് അതിന്റെ സാഹിത്യശുദ്ധിയെപ്പററി ശ്രദ്ധിക്കേണ്ട കാര്യമില്ലായിരുന്നു. ആദിയിലെ ശുദ്ധപാഠം എന്തായിരുന്നു എന്നു ഊഹിക്കുവാൻപോലും നിർവാഹമില്ലാത്തതരത്തിൽ! ആ കീർത്തനം അലങ്കോലപ്പെട്ടുപോയി. ചില ഭാഷാഭിമാനികൾ ഈ അവസ്ഥയെപ്പററി പരിതപിച്ചിട്ടെന്നോണം ഹരിനാമകീർത്തനത്തിനു ചില വ്യാഖ്യാനങ്ങൾ ഉണ്ടാക്കിയിട്ടുണ്ടെന്നു സമ്മതിക്കണം. പക്ഷേ അവയെല്ലാം തന്നെ അടുക്കും മുറയുമില്ലാതെ അപപാഠദുഷ്ടങ്ങളായി, അസമഗ്രങ്ങളായി, അവ്യക്താർത്ഥങ്ങളും അപ്രഗത്ഭങ്ങളുമായി ശേഷിക്കുന്നതേയുള്ളു എന്നു കാണാം. ഒരിടത്തു കവി പറയുന്നു "ചിന്താംബുജം മമ തവാസ്ഥാനരംഗമിതു്" എന്നു്. പുതിയ ഒരു വ്യാഖ്യാനത്തിൽ ഇതിലെ "തവാസ്ഥാനരംഗ"ത്തിനു പകരം കാണുന്നതു് "സന്ധ്യാനരംഗ"മാണെന്നു പറയുമ്പോൾ ഹരിനാമകീർത്തനത്തിന്റെ പാഠദോഷങ്ങൾകൊണ്ടു വന്നുകൂടുന്ന വൈഷമ്യം ഏതാണ്ടു്

ഊഹിക്കാൻ കഴിയും. വ്യാഖ്യാതാക്കൾക്ക് മനസ്സുറപ്പോടെ യഥേഷ്ടം സഞ്ചരിക്കാവുന്ന വഴിത്താരകളൊന്നും ആ ഗഹന ഗഹനമായ കീർത്തനമണ്ഡപത്തിൽ കാണ്മാനില്ല. ചില മഹാപണ്ഡിതന്മാർക്ക് അത്ര അരോചകമായിപ്പോലും തോന്നിയിരുന്നതായി അവരുടെ പ്രസ്താവനകൾ തെളിയിക്കുന്നുമുണ്ട്. എന്നാൽ കാര്യത്തിന്റെ ഗൗരവം അറിഞ്ഞുകൊണ്ട് ശ്രീ. ആർ. നാരായണപ്പണിക്കർ പറയുന്നത് ഇങ്ങനെയാണ്:— "തമിഴർക്ക് തിരുക്കുറൾപോലെ മലയാളികൾക്കു ഹരിനാമകീർത്തനവും പ്രീതിപാത്രമായിരിക്കുന്നു. അതിനു് ഇതേവരെ നല്ല വ്യാഖ്യാനത്തോടുകൂടിയ ഒരു ശുദ്ധമായ! പതിപ്പു ഉണ്ടാകാത്തതിൽ വ്യസനിക്കയേ തരമുള്ളൂ. എന്തുചെയ്യും പണ്ഡിതന്മാർക്കു "സലജ്ജോഹം" അഭിനയിക്കാനും പരന്മാരെ പുച്ഛിക്കാനുമല്ലേ സമയമുള്ളൂ". ഹരിനാമകീർത്തനം ഒരാവൃത്തി മനസ്സിരുത്തി വായിച്ചിട്ടുള്ളവർക്കെല്ലാം ഇതുതന്നെ തോന്നാവുന്നതാണ്. ഡോ. പി. കെ. യ്ക്കും അങ്ങനെ തോന്നിയതിന്റെ ഫലമാണ് "തത്ത്വദീപികാവ്യാഖ്യാന" മടങ്ങിയ ഈ പുതിയ പതിപ്പ്.

ഹരിനാമകീർത്തനത്തെ അതിന്റെ യഥാർത്ഥഭാവത്തിൽ കാണാൻകഴിയുന്നതു് ഈ പതിപ്പിൽ മാത്രമാണെന്നു തീർത്തുപറയാം. ഒരു മലയാളം ഉപനിഷത്തായിട്ടാണു വ്യാഖ്യാതാവ് അതിനെ വീക്ഷിക്കുന്നതെന്ന് വ്യാഖ്യാനത്തിൽ അങ്ങോളമിങ്ങോളം വ്യക്തമാണ്. അതിൽ കുറഞ്ഞ യാതൊരു പരിഗണനയും ഹരിനാമകീർത്തനത്തെ സംബന്ധിച്ചിടത്തോളം സാധുവാകുന്നതുമല്ല.

അർക്കാനലാദി വെളിവൊക്കെ ഗ്രഹിക്കുമൊരു
കണ്ണിന്നു കണ്ണു മനമാകുന്ന കണ്ണതിന്നു
കണ്ണായിരുന്ന പൊരുൾ താനെന്നുറയ്ക്കുമള-
വാനന്ദമെന്തു! ഹരിനാരായണായ നമഃ

എന്നിങ്ങനെയുള്ള പംക്തികൾ നിരവധിയാണതിൽ. മനുഷ്യരാശിയുടെ മുഴുവൻ ആനന്ദോന്മുഖമായ അന്വേഷണത്തിന്റെ ഒരു അതീവ

1. കേരളഭാഷാസാഹിത്യചരിത്രം, രണ്ടാംഭാഗം – പുറം 396.

സംക്ഷിപ്തമെങ്കിലും സമഗ്രമായ ചരിത്രവും ചിത്രവും മേലുദ്ധരിച്ചവരികളിൽ കാണാം. ബഹിർമ്മുഖമായ തത്ത്വാന്വേഷണം ആന്തർമ്മുഖതയിലേക്കും തദ്വാരാ തത്ത്വോദയത്തിലേക്കും നയിക്കുന്ന രീതി ആചാര്യൻ അതിൽപടിപ്പടിയായി ചുരുക്കം വാക്കുകളിൽ പ്രതിഫലിപ്പിച്ചിരിക്കുന്നു. ഉപനിഷത്തുകളിൽ ഗൌരവമേറിയ ചിന്താഗതികൾ പലതും കാണുമെന്നുള്ളതു് നിഷേധിക്കേണ്ടെങ്കിലും ഇതിലേറെ ഗൌരവമുള്ള അത്രവളരെയൊന്നും അവയിൽ പോലും പ്രതീക്ഷിക്കേണമെന്നില്ലെന്നാണു തോന്നുന്നതു്. അതെന്തായാലും "വിശ്വം ദർപ്പണദൃശ്യമാന നഗരീതുല്യം നിജാന്തർഗ്ഗതം" എന്നു സ്വാനുഭവത്തിൽ നിന്നു് എഴുതിയ ശ്രീ ശങ്കരനേക്കാൾ ഒട്ടും താണപടിയിലല്ല ഇവിടെ ആചാര്യൻ നിൽക്കുന്നതെന്നു് പ്രത്യക്ഷമാണു്.

തത്ത്വചിന്താമണ്ഡലത്തിന്റെ തുംഗശൃംഗങ്ങളിലേയ്ക്കുള്ള ഉഡ്ഡീനങ്ങൾക്കിടയിൽ അദ്ദേഹം ചിലപ്പോൾ വൈദികമഹർഷിമാരെത്തന്നെയും ഉല്ലംഘിക്കുന്നില്ലേ എന്നാണു സംശയം.

'യാതൊന്നു കാണ്മതതു നാരായണപ്രതിമ',

എന്നവരി "പുരുഷ ഏവേദം സർവ്വം" എന്നിങ്ങനെ പുരുഷസൂക്തത്തിൽ കാണുന്ന ഋക്കിന്റെ കാതലിനെയാണു് അനുസ്മരിപ്പിക്കുന്നതു്. എന്നാൽ, ആചാര്യൻ ഒരു പടികൂടി കടന്നു്, കേൾക്കുന്നതെല്ലാം നാരായണശ്രുതികളാണെന്നു പറയുമ്പോൾ നാം മലയാളത്തിലെ ഒരു മഹർഷിവര്യന്റെ മുൻപിലാണു നില്ക്കുന്നതെന്നു തോന്നാതെ നിവൃത്തിയില്ല. നമ്മിൽ നിന്നു പുറപ്പെടുന്ന ധ്വനികളെല്ലാം നാരായണജപങ്ങളാകുന്നമെന്നുള്ള ആശയം അത്ര പുതിയതല്ലെങ്കിലും കേൾക്കുന്നതെല്ലാം നാരായണശ്രുതികളാണെന്നു മററാരും പറഞ്ഞിട്ടുള്ളതായി അറിവില്ല.

"ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടു" ആ ഭേദബുദ്ധി അഥവാ ദ്വൈതം കൊണ്ടുള്ള കടുത്ത അസമാധാനം, അതിനെ തുടർന്നു് ഭക്തിയോഗം, അദ്വൈതം മുതലായ പ്രസ്ഥാനവിശേഷങ്ങളിലൂടെ അതിൽ നിന്നു കരകയറാനുള്ള തിടുക്കം, അവതാരങ്ങളുടെ

ക്യം, ത്രിമൂർത്തികളുടേയും അഭേദത്തെപ്പററിയുള്ള ബോധം, അനന്തരം "അഹമേവ വിഭാതനം" എന്നുള്ള പരമസാക്ഷാത്കാരം— ഇതാണു സാമാന്യമായി പറഞ്ഞാൽ ഹരിനാമകീർത്തനത്തിന്റെ സംവിധാനപദ്ധതി. ഇതിനിടയിൽ ആചാര്യൻ അനേകം അപ്രസിദ്ധങ്ങളായ ആശയങ്ങളും, അല്പപ്രചാരങ്ങളായ ശാസ്ത്രസങ്കേതങ്ങളും തുടരെ അവതരിപ്പിക്കുന്നുമുണ്ട്. വ്യാഖ്യാതാവാകട്ടെ ഓരോ സ്ഥാനത്തും കവിഹൃദയത്തിൽ തന്നെ വിരൽ വെച്ചുകൊണ്ടാണു മുന്നോട്ടു കടക്കുന്നതെന്നു പറയേണ്ടതില്ല. അധികം, ആചാര്യൻ ക്ലിഷ്ടമായ മന്ത്രശാസ്ത്രം, സാഹിത്യം, സംഗീതം, എന്നിവയുൾപ്പെടെയുള്ള ഏതെല്ലാം വഴിക്കാണോ അടിക്കടി തിരിയുന്നതു്, അവയിലെല്ലാം തുല്യസാമർത്ഥ്യത്തോടെ വ്യാഖ്യാതാവും പെരുമാറുന്നതു കാണാൻ ഭാവുകന്മാർക്കും ജിജ്ഞാസുകൾക്കും ധാരാളം കൗതുകം തോന്നുന്നതാണ് "തത്ത്വദീപികാ" വ്യാഖ്യാനം. പക്ഷെ, വ്യാഖ്യാതാവ് അത്യധികം മിതവാക്കായിരുന്നുവെന്നു കൂടി പറയാതെ തരമില്ല. തെററാത്ത സൂചനാമാത്രമായ വ്യാഖ്യാനം കൊണ്ടു തന്നെ അദ്ദേഹം തൃപ്തിപ്പെട്ടിരുന്ന ഒരു പ്രതീതിയാണ് ഗ്രന്ഥം വായിച്ചു കഴിയുമ്പോൾ ശേഷിക്കുക. എന്നാൽ ഒരൊററ സ്ഥാനത്തു പോലും യാതൊരു അവ്യക്തതയും കാണ്മാനില്ലെന്നുള്ളതു തന്നെ വ്യാഖ്യാനത്തിന്റെ അകളങ്കതയേയും ശുദ്ധിയേയും നിഷ്കൃഷ്ടതയേയും വിളംബരം ചെയ്യുന്ന വാസ്തവതയാണു താനും.

എത്ര അപഭ്രംശങ്ങളാണ് ഈ ഹരിനാമകീർത്തനപ്പതിപ്പിൽ നിഷ്കാസനം ചെയ്യപ്പെട്ടതു്? എത്ര അവ്യക്തതകളാണ് നിർമ്മാർജ്ജനം ചെയ്യപ്പെട്ടതു്? അതു പറഞ്ഞൊപ്പൊടുങ്ങുകയില്ല. "ചിത്താംബുജം മമ തവാസ്ഥാനരംഗമിതു്" എന്ന സ്പഷ്ടമായ ഇതിലെ പാഠത്തെ "ചിത്താംബുജം മമ ഹി വന്ധ്യാനരംഗമതു്" എന്ന പഴയ പാഠവുമായി തട്ടിച്ചുനോക്കുക. "വന്ധ്യാനം" മനുഷ്യന്റെ സകല ബുദ്ധിയേയും വെല്ലുവിളിച്ചുകൊണ്ടു് സർവത്ര വിഹരിച്ചുവന്ന ഒരു പേക്കിനാവായിരുന്നെന്നു് ശുദ്ധമായ പാഠം കണ്ടപ്പോഴല്ലേ മനസ്സിലാകുന്നുള്ളൂ! ആസ്ഥാനരംഗമെവിടെ? വന്ധ്യാനരംഗമെവിടെ? ഇതു് ദുഷ്ടപാഠത്തിൽനിന്നു തത്ത്വദീപിക നമ്മെ മോചി

പ്പിക്കുന്നതിനും, വെളിച്ചം കാട്ടിത്തരുന്നതിനും ഒരു ഉദാഹരണം മാത്രമേ ആകുന്നുള്ളൂ. യാതൊരു തരത്തിലും അർത്ഥമാകാത്ത അനേകം പാഠങ്ങൾ അതതുസ്ഥാനത്ത് ചേർത്തിട്ടുള്ളതിൽ നിന്ന് ശുദ്ധപാഠമായി വ്യാഖ്യാതാവ് സ്വീകരിച്ചിട്ടുള്ളതിന്റെയെല്ലാം മേന്മ വെളിപ്പെടുന്നതാണ് "ക്ഷരിയാതൊരക്ഷരമതിനെക്കണ്ടിച്ചു' എന്ന ഇതിലെ പാഠത്തിനുപകരം മുൻപുണ്ടായിരുന്ന പാഠങ്ങൾ 'ക്ഷരിയായൊരക്ഷരമതിനെക്കണ്ടിച്ചു', 'ക്ഷരിയാതതക്ഷരമതിനെക്കണ്ടിച്ചു', എന്നിങ്ങനെ ചിലതായിരുന്നു. പതിനാലോളം ഗ്രന്ഥങ്ങളിൽ ഈ അപപാഠം പ്രചരിച്ചിരിക്കുമ്പോഴാണ്, നാശമില്ലാത്ത ഓങ്കാരം, എന്ന ന്യായമായ അർത്ഥം സ്ഫുരിക്കുന്ന 'ക്ഷരിയാതൊരക്ഷരം' എന്ന ശുദ്ധപാഠം കണ്ടു കിട്ടുന്നത്. ഗവേഷണപാടവവും, ക്ഷമയും, തികഞ്ഞ പ്രയത്നവും കൊണ്ടല്ലാതെ അതു കണ്ടു കിട്ടിയെന്നു വരികയുമില്ല.

ശരിയായ പാഠങ്ങൾ കിട്ടിയതുകൊണ്ടുമാത്രം ഹരിനാമകീർത്തനം തൃപ്തികരമായി വ്യാഖ്യാനിക്കുക അത്ര എളുപ്പമൊന്നുമല്ല. ഭാഷയുടെ പിരിമുറുക്കത്തിൽ അതിനെ ജയിക്കുന്ന കൃതികൾ മലയാളത്തിൽ ഉണ്ടോ എന്നു സംശയിക്കണം. അല്പം വാക്കുകളിൽ സമുദ്രഗംഭീരമായ അർത്ഥം ഉള്ളടക്കിക്കളയാൻ ആചാര്യനുള്ള വാസനയും വിരുതും അദ്ദേഹത്തിനു മാത്രമുള്ളതാണെന്നു തോന്നിപ്പോകുന്നു. 'അക്കാനലാദി' എന്നു തുടങ്ങുന്ന പങ്ക്തികളിൽ അതിനു ഒരു ഉദാഹരണം നാം കണ്ടു കഴിഞ്ഞു. "ഞരമ്പ്മാദിപോത്തുക പൊരുത്തം" എന്നിത്യാദിയിൽ കാണുന്ന വൈഷമ്യം മന്ത്രശാസ്ത്രവിദഗ്ദ്ധന്മാർക്കുമാത്രം തരണം ചെയ്യാവുന്നതാണ്. ഈ തകരാറുകളൊന്നുമില്ലാത്ത മറ്റു ചില ഭാഗങ്ങൾ വാസ്തവത്തിൽ ചില ചുഴികൾ പോലെ ആപത്കരങ്ങളാണ് എന്നുള്ളതാണ് ഹരിനാമകീർത്തനത്തിന്റെ ഒരു പ്രത്യേകത. ഉദാഹരണമായി,

> ഊരിന്നുവേണ്ട, ചില ഭോഗങ്ങൾ വേണ്ട ബത,
> നീരിന്നുവേണ്ട, നിജദാരങ്ങൾ വേണ്ടതിനു"

എന്നിത്യാദിവരികൾ തെളിഞ്ഞ സൂക്ഷ്മബുദ്ധിയോടെയല്ല സമീപിക്കപ്പെടുന്നതെങ്കിൽ വ്യാഖ്യാതാവിനേയും വായനക്കാരേയും ഒന്നുപോലെ

കണ്ഠിൽ ചാടിക്കാൻ പര്യാപ്തങ്ങളാണ്. അതേ സമയം, കഴിവുള്ള ഒരാൾ അവ വ്യാഖ്യാനിച്ചു തന്നു കഴിയുമ്പോൾ സാരമില്ലെന്നു തോന്നുകയുംചെയ്യും. വായനക്കാർ നേരത്തേ പലതും അറിഞ്ഞുകഴിഞ്ഞിരിക്കുന്നു എന്ന ധാരണയിലാണ് ആചാര്യൻ ഈവകവരികൾ രചിച്ചിട്ടുള്ളതെന്നാണ് കണ്ടാൽതോന്നുക. ഏതായാലും പഴയ പല ആചാരമര്യാദകളും സങ്കേതങ്ങളും അറിഞ്ഞിരിക്കുന്നവർ മാത്രമേ അവ വ്യാഖ്യാനിക്കേണ്ടൂ എന്നുള്ളതാണ് പരമാർത്ഥം. "It is not" everybody who can bend the bow of Ulysseus", എന്നു ഇംഗ്ലീഷിൽ ഒരു ചൊല്ലുണ്ട്. ഗാണ്ഡീവം കുലയ്ക്കാൻ അർജ്ജുനൻ തന്നെവേണമെന്നുസാരം. ഹരിനാമകീർത്തനം വ്യാഖ്യാനിക്കാൻ അതിനു പററിയ സമാഹിതബുദ്ധികൾതന്നെ വേണമെന്നുള്ളതിലും തർക്കമൊന്നുമില്ല.

ഈ കീർത്തനം ചില തെററിദ്ധാരണകൾക്കിടകൊടുത്തിട്ടുണ്ടെന്നു കൂടി ഇവിടെ ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു.

"ഉച്ചരിപ്പവർക്കു ഷഡാധാരം കടന്നുപരി
വിശ്വസ്ഥിതി പ്രളയ സൃഷ്ടിക്കു സത്വരജ-
സ്തമോഭേദമൊട്ട്,"
"ചിത്രഗുപ്തന്റെ സമ്പൂർണ്ണലിഖിത ഗിരം",

ഇത്യാദി ഭാഗങ്ങളിൽ വൃത്തഭംഗം തന്നെ പറയാവുന്നതാണ്. അതുകൊണ്ടുതന്നെയായിരിക്കാം രചനാഗുണത്തിൽ ഹരിനാമകീർത്തനം പിന്നാക്കമാണെന്നു ഉള്ളൂർ അഭിപ്രായപ്പെടുന്നതു്. എന്നാൽ ഈവക ദോഷങ്ങൾ പഴയ മലയാളത്തിലും വിശിഷ്യ രാമചരിതത്തിലും സർവ്വസാധാരണമാണ്. കൂട്ടക്ഷരങ്ങൾ കൂട്ടക്ഷരങ്ങളല്ലെന്നുള്ളമട്ടിൽ ഒരു നിരപ്പിനു ചൊല്ലിയാൽ മാത്രമേ രാമചരിതത്തിൽ വൃത്തഭംഗമില്ലാതിരിക്കൂ. അതിലെ 97-ാം പടലം ഹരിനാമകീർത്തനത്തിലെ സ്തിമിതാവൃത്തത്തിൽതന്നെ ഇങ്ങനെ എഴുതിയിരിക്കുന്നു:—

"ഉള്ളം തെളിഞ്ഞവർകളുൾക്കാവിലമ്പുന്നമ,
ഒന്റായനേകമുരുവാർന്നൊരരിക്കു! നമഃ! 4

ഇതിലെ "അമ്പുന്നമ"യിൽ കാണുന്ന "ന്ന" വൃത്തഭംഗത്തിനു കാരണമാകയാൽ അവിടെ വെറും 'ന' എന്നുമാത്രം ഉച്ചരിച്ചുകൊള്ളേണ്ടതാണു്. സുശ്രാവതയെക്കാൾ പഴയ പ്രമുഖകവികൾ പലരും ആദരിച്ചിരുന്നതു് അത്ഥത്തെയാണെന്നു് ഇതിനു ഒരു സമാധാനം പറയാം. മലയാളത്തിലെന്നല്ല, ഏറെക്കുറെ സാംസ്കൃതത്തിലും കാര്യം ഇങ്ങനെ തന്നെയായിരുന്നു എന്നു ശ്രദ്ധിച്ചാൽ കാണാവുന്നതേയുള്ളു. ഉച്ചാരണഭേദം കൊണ്ടു് ശരിപ്പെടുത്തേണ്ട പദ്യങ്ങൾ ക്രിസ്തുവിനു മുൻപു് ഒന്നാം നൂററാണ്ടിൽ അശ്വഘോഷൻ എഴുതിയ ബുദ്ധചരിതകാവ്യത്തിൽ ഉള്ളതായി അതിനു പ്രൗഢഗംഭീരമായ ഒരു അവതാരിക എഴുതിയിട്ടുള്ള ജാൺസ്റ്റൺ എന്ന പണ്ഡിതൻ പറയുന്നു. അദ്ദേഹത്തിന്റെ വാക്യം ഇങ്ങനെയാണു്:— "For one thing, the reduction of the heavy consonant combinations would make his lines flow more lightly in recitation." ചുരുക്കത്തിൽ കൂട്ടക്ഷരങ്ങളെ സാധാരണ അക്ഷരങ്ങൾ പോലെ ഇരട്ടിക്കാതെ ചൊല്ലിയാൽ അശ്വഘോഷന്റെ പദ്യങ്ങൾ കൂടുതൽ ഭംഗിയായിരിക്കുമെന്നാണു് ജാൺസ്ററൺ പറയുന്നതു്. ഇംഗ്ലീഷിൽ പഴയ ഉച്ചാരണത്തിനു തന്നെ വ്യത്യാസമുണ്ടായിരുന്നു എന്നു് ചാസർ മഹാകവിയുടെ വൃത്തഭംഗത്തെപ്പററിയുള്ള ഡ്രൈഡന്റെ അഭിപ്രായത്തിൽ നിന്നു മനസ്സിലാക്കേണ്ടിവരുന്നു. ഏതായാലും അന്നു് ഈ വക അപഭ്രംശങ്ങൾ ക്ഷന്തവ്യങ്ങളായിരുന്നു എന്നല്ലാതെ ഒരു പ്രത്യേക കവിയുടെ ദോഷമായിരുന്നു എന്നുവിചാരിക്കാനില്ല. ഹരിനാമകീർത്തനത്തിൽ വിശിഷ്യ രചനാദോഷമൊന്നുമില്ല എന്നുഇത്രയും കൊണ്ടു വ്യക്തമാണല്ലൊ. ചുരുക്കത്തിൽ, പഴയകൃതികളിൽ സാർവ്വത്രികമായി കണ്ടിരുന്ന വൃത്തഭംഗയതിഭംഗാദികളും ഉച്ചാരണഭേദംകൊണ്ടു രചനാദോഷം മറക്കേണ്ട ആവശ്യകതയും കവിമുഖ്യന്മാരുടെ പരമ്പരയിൽ കുഞ്ചൻനമ്പ്യാർവരെ ഏറെക്കുറെ അംഗീകരിക്കുകയാണു് ചെയ്തിട്ടുള്ളതു്.

ഹരിനാമകീർത്തനത്തിന്റെ രചനാഭംഗി അവരുടെയെല്ലാം കൃതികളിലെ രചനഭംഗിയെ അപേക്ഷിച്ചു് ഒരു തരത്തിലും കീഴെക്കിടയിലല്ലെന്നുവേണം പറയാൻ.

"ഒന്നായ നിന്നെയിഹ രണ്ടെന്നു കണ്ടളവി-
ലുണ്ടായൊരിണ്ടൽ ബത മിണ്ടാവതല്ല മമ"

എന്നിങ്ങനെ വൃത്ത്യനുപ്രാസത്താൽതന്നെ സമനുഗ്രഹീതമായ ഭാഗങ്ങൾ ഇതിൽ എവിടെയും കാണ്മാനുണ്ടു്. അവയുടെ അർത്ഥം അണുമാത്രംപോലും ബലികഴിക്കാതെ നിരായാസമായിട്ടാണ് കവി അതു സാധിച്ചിരിക്കുന്നതെന്നു സ്പഷ്ടവുമാണ്. എന്നുതന്നെയല്ല,

"അനന്തകണ്ടത്തിനെ വാഴ്ത്തുന്ന മാമുനികൾ",
"ധന്യോഹമെന്നു മതിമാന്യോഹമെന്നു മതി
പുണ്യങ്ങൾചെയ്ത പുരുഷൻ ഞാനിതെന്നും"

എന്നിത്യാദി പദ്യോക്തികൾ പഴഞ്ചൊല്ലുകൾപോലെ മലയാളികൾക്കു നാവിൽപ്പാഠമായതു് അവ ജീവിതത്തിലെ ചില നിത്യസത്യങ്ങളെ കുറിക്കുന്നതുകൊണ്ടു മാത്രമല്ല, അവയുടെ രചന അത്രത്തോളം ഹൃദ്യമായതുകൊണ്ടുകൂടിയായിരിക്കണം.

അനേകം പാഠങ്ങൾ പരിശോധിച്ചു് ഏററവും സമീചീനമായവയെ ഗ്രന്ഥശരീരത്തിൽ ഉൾപ്പെടുത്തിക്കൊണ്ടു് മററുള്ളവയെ അതതുസ്ഥാനത്തു ചേർത്തിട്ടുള്ള വിവേചനാത്മകമായ ഒരു പതിപ്പു് (a critical edition) ആണു് ഡാ. പി. കെ. ഇതുകൊണ്ടു് മലയാളത്തിനു് സംഭാവനചെയ്തിരിക്കുന്നതു്. ലക്കം തിട്ടവുമില്ലാതെ കണ്ടമാനം പടർന്നുപിടിച്ചിരുന്ന കാട്ടും പടലും തെളിക്കാൻ ഇതിൽ അദ്ദേഹം നല്ലവണ്ണം ശ്രമിച്ചിട്ടുണ്ടു്; അതിൽ പൂർണ്ണവിജയം നേടിയിട്ടുമുണ്ടു്. ഹരിനാമകീർത്തനം മിക്കവാറും കൈമോശംവന്ന നിധിയുടെ അവസ്ഥയിലാണ് ഇതുവരെ ശേഷിച്ചിരുന്നതെന്നുള്ളതിൽ തർക്കമില്ല. അതു അതേരൂപത്തിൽ വീണ്ടുകിട്ടാൻ പോകുന്നു എന്നു ആരും കരുതിയിരുന്നിരിക്കാനിടയുമില്ല. എന്നാൽ ഇനി ഒരിക്കലും അതു് മലയാളികൾക്കു ചേതപ്പെടാതിരിക്കത്തക്കവിധം വ്യാഖ്യാതാവു് അതിനെ പുനരുദ്ധരിച്ചു പ്രതിഷ്ഠിച്ചുകഴിഞ്ഞു എന്നു ഇപ്പോൾ സധൈര്യം പറയാം. ഇതിനു് അദ്ദേഹം മലയാളികളുടെ കൃതജ്ഞത സവിശേഷം അർഹിക്കുന്നു. ഈ അമൂല്യഗ്രന്ഥം ഈ നിലയിൽ ബഹുജനസമക്ഷം അവതരിപ്പിക്കാൻ അവസരം തന്നതിനു ഞാൻ അദ്ദേഹത്തോടു സർവ്വാത്മനാ കടപ്പെട്ടിരിക്കുന്നു എന്നു മാത്രമേ ഇവിടെ കൂടുതലായി പറയേണ്ടതുള്ളു.

തിരുവനന്തപുരം,
30-8-58.

പി. ദാമോദരൻപിള്ള.

# ഹരിനാമകീർത്തനം

## തത്ത്വദീപികാവ്യാഖ്യാനം

1 പ്രപഞ്ചവസ്തുക്കളുടെ സാക്ഷിമാത്രമാണ് താനെന്നുള്ള യഥാർത്ഥജ്ഞാനമുണ്ടായി ജീവാത്മാവിനു മായയിൽനിന്നും മോചനം നേടുന്നതിനു പരമാചാര്യനായ വിഷ്ണുവിനെ വാഴ്ത്തുന്നു.

**ഓങ്കാരമായപൊരുൾ മൂന്നായ്പ്പിരിഞ്ഞുടനെ[1]-**
**യാങ്കാരമായതിനു താൻതന്നെ സാക്ഷിയതു**
**ബോധംവരുത്തുവതിനാളായി നിന്ന[2] പര-**
**മാചാര്യരൂപ; ഹരി നാരായണായ നമഃ**

ഓങ്കാരമായപൊരുൾ—പ്രണവസ്വരൂപമായ ബ്രഹ്മം; പുരുഷൻ. മൂന്നായ്പ്പിരിഞ്ഞുടനെ – സത്ത്വം, രജസ്സ്, തമസ്സ് എന്ന ഗുണങ്ങളുടെ ക്ഷോഭം നിമിത്തം പ്രകൃതിയെപ്പോലെ തദധീനനായ പുരുഷനും മൂന്നുവിധമായി ഭാവം പകർന്നു. ആങ്കാരമായതിന്—പ്രപഞ്ചകാരണമായ അഹങ്കാരത്തിന്, താൻതന്നെ സാക്ഷിയതു—പുരുഷൻ സാക്ഷിയാണെന്നുള്ള പരമാർത്ഥം. ബോധം വരുത്തുവതിന് – അനുഭവവിഷയമാക്കുന്നതിന്; ആളായിനിന്ന-ചുമതലവഹിച്ച. പരമാചാര്യരൂപ—ഉത്തമാചാര്യനായ ഭഗവാനേ. ഹരി നാരായണായ നമഃ-ഹരി എന്ന പദം അമംഗളശമനത്തിനായി നാം ഉപയോഗിക്കാറുണ്ടല്ലോ. ഉദാ: ഹരിഃശ്രീഗണപതയേ നമഃ. ഹരി എന്നതിനു പാപത്തെ നശിപ്പിക്കുന്നവൻ എന്നർത്ഥം. നാരായണനായി നമസ്കാരം.

1. പിരിഞ്ഞുളവു. ഛ; പിരിഞ്ഞവയിൽ. ണ.
2. ആളായി വന്നു. ഘ, ച; ആളായ് വരുന്ന. ഛ.

ഓങ്കാരസ്വരൂപമായ ബ്രഹ്മം മായാവിലാസം നിമിത്തം മൂന്നായി ഭാവം പകന്നു. എങ്കിലും അതു് അഹങ്കാരത്തിന്റെ സാക്ഷി മാത്രമാണു്. ഇതിനെ സംബന്ധിച്ച യഥാർത്ഥജ്ഞാനം കൈയ് വരുത്തുവാൻ കാരണമായ പരമാചാര്യനായ ഭഗവാനേ, (അവിടുന്നു എന്നിൽ പ്രകാശിച്ചാലും.) ഹരി, നാരായണനായി നമസ്കാരം.

ഓങ്കാരംകൊണ്ടു നിർദ്ദേശിക്കപ്പെടുന്ന ശുദ്ധബുദ്ധമുക്തസ്വഭാവമായ പരബ്രഹ്മം ഏകവും അദ്വിതീയവുമത്രേ[1]. എന്നാൽ സത്ത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളോടുകൂടിയ മായയുമായി ആ പരംജ്യോതിസ്സിനുണ്ടാകുന്ന സമ്പർക്കം നിമിത്തം അതു സഗുണവും ത്രിവിധവുമായിത്തീരുന്നു. തുടർന്നു പ്രപഞ്ചത്തിന്റെ സൃഷ്ടി, സ്ഥിതി, നാശം എന്നിവ സംഭവിക്കുന്നു; പക്ഷേ തത്ത്വമാലോചിച്ചാൽ ഈ പ്രപഞ്ചമെല്ലാം മായാവിലാസമാണു്. ഇതിന്റെയെല്ലാം അന്തര്യാമിയായി ഇതുമായി പരമാർത്ഥമായ യാതൊരു ബന്ധവുമില്ലാതെ വെറും സാക്ഷിഭൂതമായിട്ടാണു് പരാത്പരമായ ആ തത്ത്വം വർത്തിക്കുന്നതു്.

ഈ വസ്തുസ്ഥിതി ശ്വേതാശ്വതരോപനിഷത്തിൽ (6.11) ഇങ്ങനെ വ്യക്തമാക്കിയിരിക്കുന്നു. 'ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ കർമ്മാധ്യക്ഷഃ സർവ്വഭൂതാധിവാസഃ സാക്ഷീ ചേതാ കേവലോ നിർഗ്ഗുണശ്ച'—ഏകനായ ദേവൻ—ബ്രഹ്മം എല്ലാത്തിലും മറഞ്ഞിരിക്കുന്നവനും, എല്ലാത്തിലും വ്യാപിച്ചിരിക്കുന്നവനും, എല്ലാത്തിന്റേയും ആന്തരികമായ ആത്മാവായിരിക്കുന്നവനും, കർമ്മങ്ങളെ വെറുതേ വീക്ഷിച്ചുകൊണ്ടിരിക്കുന്നവനും[2] എല്ലാത്തിലും വസിക്കുന്നവനും, സാക്ഷിയും കേവലം ചൈതന്യസ്വരൂപനും നിർഗ്ഗുണനും ആകുന്നു. ഇപ്രകാരം നോക്കുമ്പോൾ അഹങ്കാരത്തിന്റെ സാക്ഷിയാണു് ബ്രഹ്മമെന്നു കാണാം. ഇങ്ങനെ സാക്ഷി

1 സോഽയമാത്മാഽധ്യക്ഷരമോങ്കാരഃ—മാണ്ഡൂക്യം 1.8.

യായിവർത്തിക്കുന്ന ശുദ്ധചൈതന്യമാണ് താനെന്നും തനിക്ക് മായാകാര്യമായ ഈ പ്രപഞ്ചവുമായി യാതൊരു ബന്ധവുമില്ലെന്നും ഉള്ള പരമാർത്ഥം അനുഭവവിഷയമാകുന്നതു തന്നെയാണ് മോക്ഷം. ഇതിനുവേണ്ടി അനുഗ്രഹിക്കുന്ന ആ പരാശക്തിയെ ഈ കീർത്തനത്തിൽ വാഴ്ത്തിയിരിക്കുന്നു. ഗുരുമൂർത്തിയെന്നും ആചാര്യേന്ദ്രനെന്നും ദക്ഷിണാമൂർത്തിയെ ശങ്കരഭഗവത്പാദരും സ്വയംപ്രകാശയതിയും യഥാക്രമം പരാമർശിച്ചിരിക്കുന്നതു് ഇവിടെ സ്മരിക്കുക.[1]

സാംഖ്യശാസ്ത്രമനുസരിച്ചും ഈ കീർത്തനം വ്യാഖ്യാനിക്കപ്പെടാവുന്നതാണ്. പ്രകൃതി, പുരുഷൻ എന്നീ രണ്ടു മൗലികപദാർത്ഥങ്ങളെയാണു സാംഖ്യദർശനത്തിൽ സ്വീകരിച്ചിട്ടുള്ളതു്. ഇവയിൽ സത്വരജസ്തമോമയിയായ പ്രകൃതിയുടെ പരിണാമമാണ് സ്ഥൂലപ്രപഞ്ചം. ആദ്യമായി മഹാനും അതിൽനിന്ന് അഹങ്കാരവും അതിൽനിന്നു ബാക്കി പ്രപഞ്ചവസ്തുക്കളും ഉണ്ടാകുന്നു. ഇതാണ് പരിണാമത്തിന്റെ ഗതി. അതുമായി പുരുഷനു യഥാർത്ഥത്തിൽ യാതൊരു ബന്ധവുമില്ല. വെറും സാക്ഷിമാത്രമാണ് പുരുഷൻ. എന്നാൽ പ്രകൃതിവശഗനായ പുരുഷൻ പ്രകൃതിയുടെ ഈ പരിണതികളെല്ലാം തന്റേതാണെന്നു ഭ്രമിച്ചു വലയുന്നു. താൻ വെറും സാക്ഷിയാണെന്നും പ്രകൃതിയുമായി തനിക്കു യാതൊരു ബന്ധവുമില്ലെന്നും വേണ്ടവിധം അറിയുമ്പോൾ പുരുഷനു പ്രകൃതിയിൽനിന്നു മോചനം ലഭിക്കുന്നു.

1. a. തസ്മൈ ശ്രീഗുരുമൂർത്തയേ നമ ഇദം ശ്രീദക്ഷിണാമൂർത്തയേ.
ആചാര്യരൂപനായ ആ ദക്ഷിണാമൂർത്തിക്കായി ഈ നമസ്കൃതി ഭവിക്കട്ടെ.

b. ആചാര്യേന്ദ്രം കരകലിതചിന്മുദ്രമാനന്ദമൂർത്തിം
സ്വാത്മാരാമം മുദിതവദനം ദക്ഷിണാമൂർത്തിമീഡേ.
ആചാര്യേന്ദ്രനും ചിന്മുദ്രയോടുകൂടിയവനും ആനന്ദമൂർത്തിയും ആത്മാരാമനും പ്രസന്നവദനനും ആയ ദക്ഷിണാമൂർത്തിയെ ഞാൻ ആരാധിക്കുന്നു.

2 ദ്വൈതബുദ്ധിമാറി അദ്വൈതബോധം ഉണ്ടാകുവാൻ ഈശ്വരാനുഗ്രഹം പ്രാർത്ഥിക്കുന്നു.

**ഒന്നായ നിന്നെയിഹ** രണ്ടെന്നു കണ്ടളവി-
ലുണ്ടായൊരിണ്ടൽ ബത,[1] മിണ്ടാവതല്ല മമ[3]
പണ്ടേ കണക്കെ[5] വരുവാൻ നിൻ കൃപാവലിക-
ളുണ്ടാകയെങ്കലിഹ;[4] നാരായണായ നമ:[5]

ഒന്നായി നിന്നെ — സത്യത്തിൽ ഏകതത്ത്വമായ അവിടുത്തെ. രണ്ടെന്നു കണ്ടളവിൽ — മായാവിലാസം നിമിത്തം രണ്ടായി— ഞാനും നീയുമായി— വിഷയവിഷയികളായി—തോന്നിയപ്പോൾ; ഭേദബുദ്ധിയുണ്ടായപ്പോൾ. മമ —എനിക്ക്, ഉണ്ടായൊരിണ്ടൽ—ഉണ്ടായ ദുഃഖം, മിണ്ടാവതല്ല ബത:—കഷ്ടം, പറഞ്ഞറിയിക്കുവാൻ വയ്യ. പണ്ടേ കണക്കെ വരുവാൻ — പഴയതുപോലെ ഒന്ന് എന്ന ഭാവം വന്നു ചേരുവാൻ, നിൻ കൃപാവലികൾ — അവിടുത്തെ അനുഗ്രഹങ്ങൾ. ഉണ്ടാകയെങ്കലിഹ — എനിക്കിവിടെ ഉണ്ടാകുമാറാകട്ടെ. നാരായണായ നമഃ — നാരായണനായി നമസ്കാരം.

ഭഗവാനേ, ഒരേ ഒരു തത്ത്വമായ അവിടുന്നു രണ്ടാ (പലതാ) ണെന്നു തോന്നുക നിമിത്തം എനിക്കുവന്നുചേർന്ന ദുഃഖം പറഞ്ഞറി-

1 പല, ഘ, ച; ഇഹ.ഛ, 2 തവ, ഘ, ച, ഛ, 3 പണ്ടേക്കണക്കു, ഠ, ഡ, ഢ, ത, ഥ, 4 ഉണ്ടാകവേണമിഹ, ദ, ഛ, 5, തുടന്നു ഘ, ച, എന്ന ഗ്രന്ഥങ്ങളിൽ—

നാരായണായ നമഃ; നാരായണായ നമഃ;
നാരായണായ നമഃ; നാരായണായ നമഃ;
നാരായണാ നരകസന്താപനാശക ജ-
ഗന്നാഥ നാഥ ഹരി നാരായണായ നമഃ;

യിക്കത്തക്കതല്ല. ആദിയിലെന്നപോലെ ഒന്ന് എന്ന അവസ്ഥ വന്നു ചേരുവാൻ എനിക്ക് അവിടുത്തെ അനുഗ്രഹങ്ങൾ ഉണ്ടാകേണമേ നാരായണനായി നമസ്കാരം!

അദ്വൈതസിദ്ധാന്തമനുസരിച്ച് പരമമായസത്യമായി ബ്രഹ്മം ഒന്നുമാത്രമേ ഉള്ളൂ. 'ഏകമേവാദ്വിതീയം ബ്രഹ്മ' (ശ്രീമഹദ്ഭൂതി മഹാനാരായണോപനിഷത്ത്. 3. 3) എന്നിങ്ങനെ ഈ വാസ്തുത പ്രകാശിപ്പിക്കുന്ന പല വേദവാക്യങ്ങളുമുണ്ട്. 'തത്ത്വം നിനക്കി ല്ലൊരു ജീവത്വമുള്ള തവ' എന്ന് ആചാര്യൻതന്നെ മറ്റൊരിടത്തു പ്രസ്താവിച്ചിരിക്കുന്നതും നോക്കുക. എന്നാൽ പ്രാപഞ്ചിക ജീവിതത്തിൽ മനുഷ്യൻ ഈ പരമാർത്ഥം അറിയുന്നില്ല. സ്വതേ ഉള്ള നിലമറക്കുക നിമിത്തം പരബ്രഹ്മവും ജീവാത്മാവും രണ്ടാണെന്നാണ് അവനു തോന്നുന്നത്. അതുപോലെതന്നെ മററു പ്രപഞ്ചവാസ്തുക്കളും അങ്ങേയററം സത്യമാണെന്നും തോന്നുന്നു. മായാമോഹം നിമിത്തം ഉണ്ടാകുന്ന ഈ അവസ്ഥയാണ് വാസ്തവത്തിൽ ആനന്ദസ്വരൂപനായ മനുഷ്യന് ദുരിതവും ദുഃഖവും പെരുത്തിവയ്ക്കുന്നത്. വാസ്തുജാതങ്ങൾക്കെല്ലാം ആപേക്ഷികമായ ഒരു സത്യാവസ്ഥ മാത്രമേ ഉള്ളൂ എന്നും പരമസത്യമായിട്ടുള്ളതു ബ്രഹ്മംമാത്രമാണെന്നും ആ ബ്രഹ്മവും മനുഷ്യജീവനും ഒന്നു തന്നെയാണെന്നും ഉള്ള അനുഭൂതിയാണ് പരമമായ പുരുഷാർത്ഥം.

ഇതേ ആശയം തന്നെ മറെറാരു കീർത്തനത്തിൽ പ്രതിപാദിച്ചിരിക്കുന്നതു നോക്കുക.

ഞാനെന്നു മീശ്വരനിതെന്നും പിളർന്നുളവു
ജ്ഞാനദ്വയങ്ങൾ പലതുണ്ടായതിന്നു മിഹ
മോഹം നിമിത്തമതു പോകും പ്രകാരമപി
ചേതസ്സിലാക മമ; നാരായണായ നമഃ

3. 'ഞാൻ' എന്ന ബോധം ഉണ്ടാകരുതെന്നും ഉണ്ടായാൽതന്നെ സർവ്വും ഞാനാണെന്ന ബോധം ഉദിക്കണമെന്നും പ്രാർത്ഥിക്കുന്നു.

ആനന്ദചിന്മയ! ഹരേ! ഗോപികാരമണ!
ഞാനെന്ന ഭാവമതു[1] തോന്നായ്ക വേണമിഹ[2]
തോന്നുന്നതാകിലഖിലം ഞാനിതെന്നവഴി[3]
തോന്നേണമേ വരദ;[4] നാരായണായ നമഃ[5]

ആനന്ദചിന്മയ – ആനന്ദരൂപനും ചിദ്രൂപനും ആയ ഭഗവാനേ. ഹരേ– വിഷ്ണുഭഗവാനേ. ഗോപികാരമണ– ഗോപസ്ത്രീകളുടെ വല്ലഭ. ഞാൻഎന്നഭാവമതു – 'ഞാൻ'എന്നുള്ളതോന്നൽ. തോന്നായ്ക വേണമിഹ – ജീവിതത്തിൽ തോന്നരുതേ. വരദ– വരപ്രദനായ ഭഗവാനേ. തോന്നുന്നതാകിൽ – അങ്ങനെതോന്നുന്നപക്ഷം അഖിലം ഞാനിതെന്ന വഴി – സർവ്വും ഞാനാണെന്ന പ്രകാരം. തോന്നേണമേ – തോന്നുവാൻ സംഗതിയാകേണമേ. നാരായണായ നമഃ - നാരായണനായി നമസ്കാരം.

ആനന്ദചിന്മയ! ഹരേ! ഗോപികാരമണ! ഞാനെന്ന ഭാവം എനിക്കു തോന്നുവാനിടയാകരുതേ. അങ്ങനെ തോന്നുന്ന പക്ഷം, വരപ്രദനായ ഭഗവാനേ! സർവ്വും ഞാനാണെന്നു തോന്നുമാറാകണമേ. നാരായണനായി നമസ്കാരം.

1 ഇഹ.ണ. 2 ഞാനെന്നു ദേഹമിഹ തോന്നായ്ക വേണമിതു. ച.
3 താനിതെന്നവഴി. ച. 4 മനസി. ച. 5 തുടന്ന് ചയിൽ–

ഓടം മറിച്ചു പുഴതൻനടുവിൽ വീണവരെ–
യോളം മുറിച്ചു പുനർമേവുന്നു പോലെയിഹ
മേവുന്ന മാനസമതിങ്കൽ സഹിച്ചതിനു
യാതൊന്നു കാരണമെ; നാരായണായ നമഃ

സത്തു്, ചിത്തു്, ആനന്ദം എന്നീ സ്വരൂപത്തോടുകൂടിയതാണു് ബ്രഹ്മം. അതാണു് ഒരേ ഒരു തത്ത്വം എന്നു് മുകളിൽ പ്രതിപാദിച്ചുവല്ലോ. പരമാത്മം ഇങ്ങനെയിരിക്കെ അതിൽനിന്നും ഭിന്നനായി താൻ വർത്തിക്കുന്നു എന്ന ഒരു വ്യക്ത്യഭിമാനം ഉണ്ടാകുന്നതു് ദുഃഖത്തിനു കാരണമാണു്. എന്നാൽ അജ്ഞാനംനിമിത്തം അഹംബുദ്ധിയുണ്ടായാൽ പിന്നെ മുക്തിക്കു് ഒരുമാർഗ്ഗമേ ഉള്ളൂ. ഞാൻ എന്ന ഭാവത്തെ എല്ലാത്തിലും പ്രസരിപ്പിക്കുക. അതായതു് പ്രപഞ്ചംമുഴുവനും വ്യാപിച്ചിരിക്കുന്ന ആ പരാശക്തി താനാണെന്നുള്ള അനുഭൂതി സമ്പാദിക്കുക. 'ബ്രഹ്മാഹമസ്മി' (തൈ. ആ. 10·1.15) · സ്വാഹത്തായി സർവ്വവ്യാപിയായി വർത്തിക്കുന്ന ആ പരാശക്തി താനാണെന്നു അനുഭവസിദ്ധിവരുത്തുക. ഞാനെന്നുള്ള ബോധം വളരെ പരിമിതമായ അതിരുകളോടുകൂടിയതാണല്ലോ. ഈ പരിമിതിയെ ദൂരീകരിച്ചു് അഹംഭാവത്തിനു വ്യാപ്തിവർദ്ധിപ്പിച്ചു് അതിന്റെ പ്രത്യേകത നശിപ്പിച്ചു അദ്വൈതാനുഭൂതി പ്രാപിക്കണമെന്നാണു് ഇവിടെ ആചാര്യൻ പ്രാർത്ഥിച്ചിരിക്കുന്നതു്.

4 വ്യക്തിയുടെ തത്ത്വം ഹൃദയാന്തർഭാഗത്തിൽ സാക്ഷിയായി വർത്തിക്കുന്ന ചൈതന്യമാണെന്ന ബോധം എത്രയോ ആനന്ദകരം!

**അക്കാനലാദി വെളിവൊക്കെ ഗ്രഹിക്കുമൊരു**
**കണ്ണിന്നു കണ്ണു മനമാകുന്ന കണ്ണതിനു**
**കണ്ണായിരുന്ന പൊരുൾ താനെന്നുറയ്ക്കുമള[1] –**
**വാനന്ദമെന്തു! ഹരി[2] നാരായണായ നമഃ**

അക്കാനലാദിവെളിവൊക്കെ –സൂര്യൻ, അഗ്നി തുടങ്ങിയ എല്ലാ തേജസ്സുകളേയും, ഗ്രഹിക്കുമൊരു കണ്ണിന്നു – പ്രത്യക്ഷീകരിക്കുന്ന പുറമേയുള്ള കണ്ണിനു്. കണ്ണു മനമാകുന്നകണ്ണു് – കണ്ണായിരിക്കുന്നതു് മനസ്സാകുന്നു. അതിനു കണ്ണായിരുന്ന–ആ മനസ്സിനു

1 താനെന്നുറപ്പവനു്. ഘ, ച. 2 ഞാനെന്നു കണ്ടളവു തോന്നേണമേ മനസി. ഛ.

പ്രകാശം നൽകുന്ന, പൊരുൾ താനെന്നറയുമളവു് –പരമതത്ത്വമാണു് താൻ എന്ന ബോധം ഉണ്ടാകുമ്പോൾ, ആനന്ദമെന്തു് – എന്തു് ആനന്ദമാണു്! ഹരി നാരായണായ നമ:–ഹരി, നാരായണനായി നമസ്കാരം.

സൂര്യൻ, അഗ്നി തുടങ്ങിയ തേജസ്സുകളെ ഗ്രഹിക്കുന്ന കണ്ണിനു് കണ്ണായിരിക്കുന്നതു് മനസ്സത്രേ. ആ മനസ്സിന്റെ സാക്ഷിയായിരിക്കുന്ന പരമതത്ത്വമാണു് താൻ എന്ന ദൃഢമായ ബോധം ഉദിക്കുമ്പോഴുണ്ടാകുന്ന ആനന്ദം എത്രയോ നിസ്സീമം, അന്യാദൃശം! ഹരി, നാരായണനായി നമസ്കാരം

ആത്മതത്ത്വമന്വേഷിക്കുന്ന ഒരു യോഗീന്ദ്രന്റെ അനുഭവമണു് ഈ കീർത്തനത്തിൽ പ്രതിഫലിക്കുന്നതു്. അദ്ദേഹം ബാഹ്യപ്രപഞ്ചത്തെ ആദ്യമായി വീക്ഷിക്കുന്നു. താൻ പ്രപഞ്ചവസ്തുവല്ലെന്നു് ബോദ്ധ്യമാകുന്നു. എന്തുകൊണ്ടെന്നാൽ അവയെ എല്ലാം അറിയുന്ന ഇന്ദ്രിയങ്ങൾക്കാണല്ലോ കൂടുതൽ പ്രാമാണ്യവും പ്രാധാന്യവും. എന്നാൽ ഈ ഇന്ദ്രിയങ്ങളാണോ താൻ? അല്ല. അവയ്ക്കു് പ്രവർത്തനശക്തി നൽകി അവയുടെ പ്രവർത്തനഫലം അനുഭവിക്കുന്ന മറ്റൊരു ഘടകം അവയ്ക്കും ഉപരിയായി വർത്തിക്കുന്നു. അതു് മനസ്സാണു്. ഈ മനസ്സാണു് താനെന്നു് വിശ്വസിച്ചു് ഈ അന്വേഷണം അതിന്റെ പരമാവധിയിൽ എത്തിച്ചേർന്നതായി സമാധാനിക്കാനും സാദ്ധ്യമാകുന്നില്ല. കാരണം, മനസ്സിനു സാക്ഷിയായി പരമമായ തത്ത്വമായി പുരുഷൻ അഥവാ ബ്രഹ്മചൈതന്യം പരിലസിക്കുന്നു. അതാണു് മനുഷ്യന്റെ യഥാർത്ഥമായ സത്യം. ഈ പരമാർത്ഥം അനുഭവവിഷയമാകുമ്പോൾ, മായയുടെ വികൃതിയിൽ നിന്നും രക്ഷനേടുമ്പോൾ, ആനന്ദമയമായ സ്വരൂപത്തെ പ്രാപിക്കുമ്പോൾ മനുഷ്യനുണ്ടാകുന്ന ആനന്ദം എത്രയോ നിസ്സീമം, അനിർവ്വാച്യം, അന്യാദൃശം!

5. ഹരിനാമകീർത്തനത്തിന്റെ നിർവിഘ്നമായ രചനയ്ക്കായി ആചാര്യൻ ഗുരുവിന്റേയും ദേവന്മാരുടേയും മററും അനുഗ്രഹം പ്രാർത്ഥിക്കുന്നു.

ഹരിനാമകീർത്തനമിതുരചെയ്‌വതിന്നു ഗുരു-
വരുളാലെ[1] ദേവകളുമരുൾചെയ്ക[2] ഭൂസുരരും
നരനായ്ജനിച്ചുടനെ[3] മരണം ഭവിപ്പളവു-
മുരചെയ്‌വതിന്നരുൾക[4] ; നാരായണായ നമഃ

ഹരിനാമകീർത്തനമിതു് – ഈ ഹരിനാമകീർത്തനം; വിഷ്ണുവിന്റെ മഹിമാതിശയത്തെ പുരസ്കരിച്ചുള്ള സ്തുതി. ഹരി:ശ്രീഗണപതയേ നമഃ അ ആ എന്നിങ്ങനെയുള്ള അക്ഷരക്രമത്തിലാണു് ഇതു രചിച്ചിരിക്കുന്നതും. ഉര ചെയ്‌വതിന്നു്–പറയുന്നതിന്നു്; രചിക്കുന്നതിന്നു്. ഗുരുവരുളാലെ–ഗുരുവിന്റെ അനുഗ്രഹത്തോടുകൂടി; ഗുരുവിന്റെ നിർദ്ദേശപ്രകാരം. ദേവകളും ഭൂസുരരും–ദേവന്മാരും ബ്രാഹ്മണരും അരുൾചെയ്ക – അനുഗ്രഹിക്കുക. നരനായ്ജനിച്ചുടനെ – മനുഷ്യനായി ജനിച്ചതിൻശേഷം. മരണംഭവിപ്പളവും–മരണം ഉണ്ടാകുന്നതുവരെ. ഉര ചെയ്‌വതിന്നരുൾക – ജപിക്കുന്നതിനു് അനുഗ്രഹിക്കുക. നാരായണായ–നാരായണനായിക്കൊണ്ടു്. നമഃ– നമസ്കാരം.

ഹരിനാമകീർത്തനമെന്ന ഈ കൃതി ഗുരുവിന്റെ അനുഗ്രഹത്തോടുകൂടി നിർമ്മിക്കുന്നതിന്നു് ദേവന്മാരും ബ്രാഹ്മണരും എന്നെ അനുഗ്രഹിക്കേണമേ. മനുഷ്യനായി ജനിച്ചതിനെത്തുടർന്നു മരണസമയംവരെ ഈ സ്തോത്രജപം ചെയ്യുന്നതിനും അനുഗ്രഹിക്കേണമേ. നാരായണനായി നമസ്കാരം.

1 അരുൾചെയ്ക. ട. 2. ഉരചെയ്ക. ഗ. 3. ജനിച്ചു ഭുവി. ങ. ഈ പാഠഭേദം അച്ചടിച്ച പുസ്തകങ്ങളിലേ കാണുന്നുള്ളു. പിറന്നുടനെ, ക. 4. കരതീട്ടകെൻമനസി.ഛ.

ഗ്രന്ഥാരംഭത്തിൽ ഗുരുദേവതാദികളുടെ അനുഗ്രഹം പ്രാർത്ഥിക്കുന്ന ഈ ശ്ലോകത്തിൽ മരണസമയംവരെ ഭഗവത്സ്തോത്രം ജപിക്കുന്നതിനുള്ള അഭിലാഷം വ്യക്തമാക്കുന്നു. ജീവിതകാലത്തു സംഭരിച്ച കാട്ടം പടപ്പും കൊണ്ടു മൂടിയിരിക്കുന്ന മനോമണ്ഡലത്തിൽ ആനന്ദസ്വരൂപനായ ജഗദീശ്വരന്റെ സ്മരണ ഉദിക്കുക എന്നുള്ളതു് എത്രയോ കാമ്യം! എത്രയോ ദുർല്ലഭം! അതുണ്ടായാലത്തെ ധന്യതയോ അവാച്യം! ഫലമോ വിഷ്ണുഭാവപ്രാപ്തി, മോക്ഷം. ഗീതയിൽ പറയുന്നു:—

അന്തകാലേ ച മാമേവ സ്മരൻ മുക്ത്വാ കളേബരം
യഃ പ്രയാതി സ മദ്ഭാവം യാതി നാസ്ത്യത്ര സംശയഃ (8.5.)

[അവസാന കാലത്തു് എന്നെ സ്മരിച്ചുകൊണ്ടു് ദേഹമുപേക്ഷിച്ചു പോകുന്നവൻ എന്നോടു താദാത്മ്യം പ്രാപിക്കുന്നു. ഇതിൽ യാതൊരു സംശയവുമില്ല.]

6 മായാവിവശനായ ജീവാത്മാവിന്നു് ഒട്ടനേകം ജന്മംകൊണ്ടും കർമ്മബന്ധത്തിൽ നിന്നു മോചനം ലഭിക്കുന്നില്ല എന്ന വസ്തുത പ്രതിപാദിക്കുന്നു.

**ശ്രീമൂലമായ പ്രകൃതികൾ തുടങ്ങി ജന–**
**നാന്ത്യത്തോളം[1] പരമധാമമായ തന്റെ ഗതി**
**ജന്മങ്ങളും പല കഴിഞ്ഞാലുമില്ലവധി**
**കർമ്മത്തിനും; പരമനാരായണായ നമഃ**

ശ്രീമൂലമായ പ്രകൃതികൾ തുടങ്ങി – ജഗത്കാരണമായ മൂലപ്രകൃതി തുടങ്ങി. ജനനാന്ത്യത്തോളം – മോക്ഷംവരെ.

1 ജനനാന്തത്തോളം. ഠ. ഢ.

പരമഹാമായ തന്റെ ഗതി-ജഗത്സൃഷ്ടിക്കു കാരണമായ മഹാശക്തിയുടെ ഗതി. ജന്മങ്ങളും പലകഴിഞ്ഞാലും-പല ജന്മങ്ങൾ കഴിഞ്ഞാലും കർമ്മത്തിനു -കർമ്മവാസനയ്ക്കും. ഇല്ലവധി-അവസാനമില്ല. പരമനാരായണായ നമ:-സർവ്വശക്തനായ നാരായണനായി നമസ്കാരം.

സൃഷ്ടികാരണമായ മൂലപ്രകൃതിയുമായി ബന്ധപ്പെടുന്നതു മുതൽ ജനനാവസാനരൂപമായ മോക്ഷംവരെ ജീവാത്മാവ് മായാവിലാസത്തിനു വിധേയനായിക്കൊണ്ട് കഴിയുന്നു. അനേകമനേകം ജന്മങ്ങൾ എടുത്താലും-കർമ്മവാസനയിൽ നിന്നും ജീവാത്മാവിനു മോചനം ലഭിക്കുന്നുമില്ല. സർവ്വശക്തനായ നാരായണനായി നമസ്കാരം.

പ്രകൃതിബന്ധത്തിൽനിന്നുള്ള മോചനമാണ് മനുഷ്യൻ അഭിലഷിക്കുന്നതു്. എന്നാൽ പ്രകൃതിബദ്ധനാകുന്നതു മുതൽ ജീവാത്മാവ് മായാവൈഭവത്തിന് അടിമപ്പെട്ടുതന്നെ കഴിയേണ്ടിയിരിക്കുന്നു. ഇതിന് എന്നാണ് ഒരവസാനമുണ്ടാകുക? ജനനം അവസാനിക്കുമ്പോൾ. ജനനം അവസാനിക്കണമെങ്കിൽ കർമ്മവാസന നിശ്ശേഷം നശിച്ചേ മതിയാകൂ. ആയിരമായിരം ജീവിതം കൊണ്ടുപോലും ഈ കർമ്മവാസന നശിക്കയുമില്ല. അങ്ങനെ അഭികാമ്യമായ മോക്ഷപ്രാപ്തി എത്തും പിടിയുമില്ലാതെ അകന്നകന്നു പോകുന്നു എന്നു സന്തപിക്കുകയാണ് ആചാര്യൻ.

7. മനുഷ്യന് അനേകം ജന്മങ്ങളുണ്ടെന്നും ജനനാവസാനത്തിലേ മോക്ഷം ലഭിക്കുകയുള്ളൂ എന്നും പ്രസ്താവിച്ചിട്ട് ഈശ്വരഭക്തി വർദ്ധിക്കണമെന്നും അതിനുവേണ്ടി നിത്യവും ഭജിക്കാനിടയാകണമെന്നും പ്രാർത്ഥിക്കുന്നു.

ഗർഭസ്ഥനായ്[1] ഭുവി ജനിച്ചും മരിച്ചുമുദ-
കപ്പോളപോലെ ജനനാന്ത്യേന നിത്യഗതി
ത്വദ് ഭക്തിവർദ്ധനമുദിക്കേണമെൻ മനസി
നിത്യം തൊഴായ വരിക[4]; നാരായണായ നമഃ

ഗർഭസ്ഥനായ് – മാതൃഗർഭത്തെ പ്രാപിച്ചിട്ട്. ഉദകപ്പോളപോലെ – നീർക്കുമിളപോലെ. ഭുവി ജനിച്ചും മരിച്ചും– ഭൂമിയിൽ ജനിച്ചും മരിച്ചും. ജനനാന്ത്യേന – ജന്മാവസാനംകൊണ്ട്. നിത്യഗതി – മോക്ഷം. ത്വദ്ഭക്തിവർദ്ധനം – അവിടുത്തെക്കുറിച്ചുള്ള ഭക്തിയുടെ വളർച്ച. ഉദിക്കേണം – ഉണ്ടാകണം. എൻമനസി – എന്റെ മനസ്സിൽ. നിത്യം തൊഴായ്‌വരിക – നിത്യവും ഭജിക്കുവാൻ എനിക്കു സംഗതിയാകട്ടെ. നാരായണായ നമഃ – നാരായണനായി നമസ്കാരം.

മാതൃഗർഭത്തിൽ വർത്തിക്കുക, നീർക്കുമിളപോലെ ഭൂമിയിൽ ജനിക്കുക മരിക്കുക, ഒടുവിൽ ജന്മം അവസാനിക്കുമ്പോൾ മോക്ഷം പ്രാപിക്കുക– ഇതാണ് മനുഷ്യന്റെ ഗതി. ഭഗവാനേ, അവിടുത്തെ നേക്കുള്ള ഭക്തി എന്റെ ഹൃദയത്തിൽ വളർന്നു വളർന്നു വരേണമേ. നിത്യവും ഭഗവാനെ വന്ദിക്കുവാൻ എനിക്ക് ഇടയാകേണമേ. നാരായണനായി നമസ്കാരം.

ജനനമരണമയമായ സംസാരദുഃഖത്തെ പരാമർശിക്കുന്ന പൂർവ്വഭാഗം ശങ്കരാചാര്യസ്വാമിയുടെ "പുനരപി ജനനം പുനരപി മരണം പുനരപി ജനനീജഠരേ ശയനം" എന്ന സ്തോത്രാംശത്തെ

1 ഗർഭത്തിലായ്. ഗ. 2 ദിവസമതേന നിൻമഹിമ. ക. ജനനാന്ത്യേന തവഗതി. ഘ. ച. ജനനത്തിന്നു നിത്യഗതി. ഡ. ജനനാന്തേന നിത്യഗതി. ഢ. 3 ഉദിക്കേണമേ. ഘ. ച. ഛ. 4 തൊഴാമടികൾ. ക. ഘ. ച.

ൻനസ്മരിപ്പിക്കുന്നതാണു്. അനേകം ജന്മങ്ങളെടുത്തു് സത്കർമ്മ മനുഷ്ഠിച്ചും വിജ്ഞാനം സമാർജ്ജിച്ചും വേണം മനുഷ്യൻ മായാ വിമുക്തനാകുവാൻ. ഇതാണു് ഹൈന്ദവസിദ്ധാന്തം. അജ്ഞാനം മാറി അനന്തശക്തിയായ ഈശ്വരനും താനും ഒന്നാണെന്നുള്ള ജ്ഞാനംകൊണ്ടു് സിദ്ധിക്കേണ്ടതായ മോക്ഷത്തിനു് ഭക്തി വളരെ സഹായകമത്രേ.

8. ഭക്തവത്സലനായ മഹാവിഷ്ണുവിനോടു ഭക്തഹൃദയത്തിൽ സ്വച്ഛന്ദം കളിയാടുവാൻ പ്രാർത്ഥിക്കുന്നു.

ഞത്താരിൽമാനിനിമണാളൻ പുരാണപുരു-
ഷൻ ഭക്തവത്സലനനന്താദിഹീനനപി[1]
ചിത്തത്തിലച്യുത, കളിപ്പന്തലിട്ടുവിള-
യാടീടുവാന[2]രുൾക[3]; നാരായണായ നമഃ

ഞത്താരിൽമാനിനി – താമരപ്പൂവിൽ (ഞത്താരു്–നൽതാരു്–താമരപ്പൂവു്) ജനിച്ച സ്ത്രീ, മഹാലക്ഷ്മി. മണാളൻ – മണവാളൻ-ഭർത്താവു്. പുരാണപുരുഷൻ – മറ്റൊന്നും ഇല്ലായിരുന്നപ്പോഴും ഉണ്ടായിരുന്ന ആദിപുരുഷൻ, ഈശ്വരൻ. "സദേവ സോമ്യേദമഗ്ര ആസീത്" എന്നു് ഛാന്ദോഗ്യോപനിഷത്. അനന്താദിഹീനൻ- അന്തവും ആദിയും ഇല്ലാത്തവൻ. അപി – ആണെങ്കിലും. ഭക്തവത്സലൻ – ഭക്തന്മാരോടു് വാത്സല്യമുള്ളവൻ ആണല്ലോ. ചിത്തത്തിൽ – എന്റെ മനസ്സിൽ. അച്യുത – നാശമില്ലാത്ത ഭഗവാനേ.

1 അനന്താദിഹീനനതി. ഖ, ഗ, ഒ, ഛ. ഞ, ണ. അനന്താദിഹീനനിതി ട, ഡ. ഢ. അനന്താദിഹീനമതി. ഠ. 2. കളിയാടിടുവാൻ ഖ, ഫ. 3. വിളയാടിടുകെന്മനസി ങ, ഞ, ട, ഠ, ഡ, ഢ, ണ, ത, ഥ.

കളിപ്പന്തലിട്ട്—കളിക്കുവാനുള്ള പന്തൽ നിർമ്മിച്ച് ഹൃദയത്തെ കളിപ്പന്തലാക്കി. വിളയാടീടുവാൻ-കളിക്കുവാൻ. അരുൾക—അനുഗ്രഹിക്കുക. നാരായണായ നമഃ—നാരായണനായി നമസ്കാരം.

അല്ലയോ അച്യുത, അവിടുന്നു മഹാലക്ഷ്മിയുടെ വല്ലഭനും ആദിപുരുഷനും ആദ്യന്തരഹിതനും ആണെങ്കിലും ഭക്തവത്സലനാണല്ലോ. എന്റെ ഹൃദയമാകുന്ന കളിപ്പന്തലിൽ കളിയാടി അനുഗ്രഹിക്കേണമേ! നാരായണനായി നമസ്കാരം.

മഹാവിഷ്ണുവിന്റെ മഹത്വം പരിഗണിക്കുമ്പോൾ നിസ്സാരമായ തന്റെ മനസ്സിൽ സന്നിധാനം ചെയ്യുന്നതിനു് അപേക്ഷിക്കുവാൻ ആചാര്യന്നു ധൈര്യം പോരാ. എന്നാൽ ഒരു വസ്തുത അദ്ദേഹത്തെ ഇക്കാര്യത്തിൽ ധൈര്യപ്പെടുത്തുന്നു ഭഗവാൻ ഭക്തവത്സലനാണു്. ഭക്തന്മാരെ അനുഗ്രഹിക്കുവാൻ എന്തു ചെയ്യുവാനും സന്നദ്ധനാണു്. ഈ വിശ്വാസംകൊണ്ടാണു് ലക്ഷ്മീവല്ലഭനും ആദ്യന്തരഹിതനുമായ ആ അക്ഷയമൂർത്തിയെ അദ്ദേഹം സ്വഹൃദയത്തിലേക്കു ക്ഷണിക്കുന്നതു്. ക്ഷണിക്കുന്നതോ കളിപ്പന്തലിട്ടു കളിയാടുവാനത്രേ. ലീലാവിനോദം അനുഭവിക്കുന്ന ആനന്ദമയനായ ജഗദീശ്വരനാണു് മനുഷ്യഹൃദയത്തിൽ നിത്യമായി സന്നിധാനം ചെയ്യേണ്ടതു്. അതുനിമിത്തമുള്ള പരമാനന്ദമനുഭവിക്കുവാൻ ഈശ്വരാനുഗ്രഹംകൊണ്ടേ സാധ്യമാകൂ.

9. ഗുണങ്ങൾ സാമ്യാവസ്ഥയിൽ വർത്തിക്കുമ്പോഴും ഓരോന്നും ഉത്കർഷം പ്രാപിക്കുമ്പോഴും പുരുഷന്റെ അവസ്ഥാവിശേഷം വർണ്ണിക്കുന്നു. അഥവാ പ്രകൃതിയുടെ വ്യക്തവും അവ്യക്തവും ആയ ഭാവങ്ങളെ പരാമർശിക്കുന്നു.

പച്ചക്കിളിപ്പവിഴപാൽവർണ്ണമൊത്തപരി-
മിച്ഛിപ്പവർക്ക്[2] ഷഡാധാരം കടന്നപരി
വിശ്വസ്ഥിതി പ്രളയസൃഷ്ടിക്ക സത്ത്വരജ-
സ്തമോഭേദമോട്[3]; ഹരി നാരായണായ നമഃ

പച്ചക്കിളിപ്പവിഴപാൽവർണ്ണമൊത്ത – പച്ചക്കിളിയുടേയും പവിഴത്തിൻേറയും പാലിൻേറയും നിറം സമമായിരിക്കുന്നു; പച്ച് ചുവപ്പ്, വെളുപ്പ് ഈ നിറങ്ങൾ പ്രതിനിധാനം ചെയ്യുന്ന തമസ്സ്, രജസ്സ്, സത്ത്വം എന്നീ ഗുണങ്ങൾ തുല്യമായിരിക്കുന്ന അവസ്ഥയോടുകൂടിയ. പരം – പരമപുരുഷനെ. ഇച്ഛിപ്പവർക്ക – അറിയുവാൻ ആഗ്രഹിക്കുന്നവർക്ക്; യോഗശാസ്ത്രാനുസൃതമായി ആനന്ദസാക്ഷാത്കാരം അഭിലഷിക്കുന്നവർക്ക്. ഷഡാധാരം – സുഷുമ്നാനാഡിയിലെ ആറ് ആധാരങ്ങൾ, അഥവാ ചക്രങ്ങൾ. മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ എന്നിവ. കടന്നപരി – കടന്നു മുകളിൽ എത്തുമ്പോൾ ആനന്ദാനുഭൂതിയുളവാകുന്നു. മൂലാധാരത്തിൽ വർത്തിക്കുന്ന കുണ്ഡലിനീശക്തിയുണർന്ന് ആധാരങ്ങളെ അതിക്രമിച്ച് സഹസ്രാരപദ്മത്തിലെത്തുമ്പോൾ ദിവ്യമായ ആനന്ദം അനുഭവപ്പെടും. വിശ്വസ്ഥിതിപ്രളയസൃഷ്ടിയ്ക്ക് – വിശ്വത്തിൻെറ സൃഷ്ടി, സംരക്ഷണം, വിനാശം എന്നിവയ്ക്കുവേണ്ടി. സത്ത്വരജസ്തമോ ഭേദമോട–സത്ത്വം,

1. നിറം. ക. ഛ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 2. ഇഛരിച്ചവർക്ക. ക. ഇഛരിപ്പതിന്നു. ഗ. ഘ. ച. 3. സത്ത്വരജസ്തമോഭേദ. ഞ. ട. ഡ. ഢ. ണ. സത്ത്വരജസ്തമോഭേദേന. ഠ. സത്ത്വരജസ്തമോഭേദനാഥ. ത. സത്ത്വരജസ്തമോദഭേദ ക. ഖ. ഗ. ഘ. സത്ത്വരജസ്താമാദിഭേദ. ഥ.

രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളിൽ ഓരോന്നിന്റെയും ഉത്കർഷം നിമിത്തം ഭേദത്തോടുകൂടി പുരുഷൻ വർത്തിക്കുന്ന വൃത്തനിബന്ധന പാലിക്കുവാൻ സ്ക എന്ന അക്ഷരം ഒരു കൂട്ടക്ഷരത്തിന്റെ ശബ്ദ പ്രമാണംകൂടാതെ ഉച്ചരിക്കേണ്ടതാണ്. ഹരി നാരായണായ നമ: — ഹരി നാരായണനായി നമസ്കാരം.

ചുവപ്പ്, വെളുപ്പ്, പച്ച എന്നീ വർണ്ണങ്ങളുടെ തുല്യതയിൽ അഥവാ രജസ്സ്, സത്ത്വം, തമസ്സ് എന്നീ ഗുണങ്ങളുടെ സാമ്യാവസ്ഥ യിൽ പുരുഷനെ അറിയുവാൻ ആഗ്രഹിക്കുന്നവർക്ക് ആറ് ആധാ രവും കടന്ന ഉപരിമണ്ഡലത്തിലെത്തുമ്പോൾ അതു സാധിക്കുന്നു. വിശ്വത്തിന്റെ സൃഷ്ടി, സംരക്ഷണം വിനാശം എന്നിവയ്ക്കുവേണ്ടി ആ പുരുഷൻ രജസ്സ്, സത്ത്വം തമസ്സ് എന്നീ ഗുണങ്ങളായ ഉപാ ധികൾ നിമിത്തം ഭേദത്തോടുകൂടി വർത്തിക്കുന്നു. ഹരിനാരായ ണനായി നമസ്കാരം!

സാംഖ്യശാസ്ത്രമനുസരിച്ച് പുരുഷൻ, പ്രകൃതി എന്ന രണ്ടു പ്രധാനതത്ത്വങ്ങളാണുള്ളത്. സത്ത്വം, രജസ്സ്, തമസ്സ് എന്നീ ഗുണ ങ്ങളുടെ സങ്കലിതരൂപമാണ് പ്രകൃതി. സൃഷ്ടിയും സ്ഥിതിയും സംഹാരവും ഇല്ലാത്ത പ്രളയസമയത്തു പ്രകൃതി ഗുണങ്ങളുടെ സാമ്യാ വസ്ഥയിൽ വർത്തിക്കുന്നു. അപ്പോൾ പുരുഷൻ പ്രകൃതിബദ്ധനല്ല. ഈ അവസ്ഥയിൽ തത്ത്വസാക്ഷാത്കാരം ചെയ്യുവാനാണ് യോഗശാസ്ത്രാ നുഗാമികൾ പ്രയത്നിക്കുന്നത്. "പടിയാറും കടന്നവിടെച്ചെല്ലു മ്പോൾപരനെക്കാണാകും ശിവ ശംഭോ" എന്ന കീർത്തനം ഇവിടെ സ്മരണീയമാണ്.

പരം എന്ന പദംകൊണ്ട് ഇവിടെ വിവക്ഷിച്ചിരിക്കുന്നത് പ്രകൃതിയെ ആണെങ്കിൽ അതിന്റെ അവ്യക്തവും വ്യക്തവുമായ രണ്ടവസ്ഥകളെ ഈ കീർത്തനത്തിൽ പ്രതിപാദിച്ചിരിക്കുന്നതായി വിചാരിക്കാം.

പ്രളയാവസ്ഥയിൽ പുരുഷൻ വീക്ഷിക്കുന്നതോടുകൂടി ഗുണത്രയമയിയായ പ്രകൃതിയുടെ ഗുണസാമ്യം ഭഞ്ജിക്കപ്പെടുന്നു. പുരുഷൻ പ്രകൃതിബദ്ധനായിത്തീരുന്നു. ത്രിഗുണങ്ങളാകുന്ന ഉപാധികൾ നിമിത്തം പുരുഷനിലും ഭേദം വന്നു ചേരുന്നു. പൗരാണികശൈലിയിൽ പറഞ്ഞാൽ പുരുഷൻ ബ്രഹ്മ വിഷ്ണു മഹേശ്വരന്മാരായിത്തീരുന്നു.

10 സർവ്വാന്തര്യാമിയായി, സാക്ഷിഭൂതനായിരിക്കുന്ന ചിത് പുരുഷനെ സാക്ഷാത്കരിച്ചു മുക്തിപ്രാപിക്കുന്നതിനു ഗുരൂപദേശം അപേക്ഷണീയമാണെന്നു ചൂണ്ടിക്കാണിക്കുന്നു.

**തത്ത്വത്തിനുള്ളിലുദയം ചെയ്തിരുന്നപൊരു[1] -**
**ളെത്തീടുവാൻ ഗുരുപദാന്തേ[2] ഭജിപ്പവനു[3]**
**മുക്തിക്കതക്കൊരു[4] പദേശം തരും; ജനന-**
**മററീടുമന്നവനു[5] ; നാരായണായ നമഃ.**

തത്ത്വത്തിനുള്ളിൽ-സാംഖ്യശാസ്ത്രമനുസരിച്ചുള്ള തത്ത്വങ്ങളുടെ അകത്ത്. 96 തത്ത്വങ്ങളെപ്പററി 25-ാം ശ്ലോകത്തിൽ പരാമർശിച്ചിരിക്കുന്നതു നോക്കുക. ഉദയം ചെയ്തിരുന്ന - സാക്ഷിയായി ദീപം പോലെ പ്രകാശിക്കുന്ന. പൊരുൾ - സത്യത്തെ; ചിത്സ്വരൂപത്തെ. എത്തീടുവാൻ - പ്രാപിക്കുവാൻ; സാക്ഷാത്കരിക്കുവാൻ. ഗുരുപ

1. തത്ത്വത്തിലുള്ളോരുപദേശംകൊണ്ടു പൊരുൾ. ഛ.
2. ഗുരുപദത്തെ. ഗ. 3. ഭജിച്ചുളവു. ഘ. ച; തൊഴുന്നവനു. [illegible].
4. നല്ലൊരു. ക. ങ. 5. അററീടുവാനരുൾക. ക. ഗ. ഘ. ച.

ദാന്തേ – ഗുരുവിന്റെ പാദമൂലത്തിൽ, ഭജിപ്പവന്–ഭക്തിപുരസ്സരം ശുശ്രൂഷാദികൾ ചെയ്യുന്ന ആളിന്, മുക്തിക്ക് - മോക്ഷത്തിന്; സംസാരദുഃഖത്തിൽ നിന്നുള്ള മോചനത്തിന്; സ്വരൂപാവാപ്തിയ്ക്കു്. തക്കൊരു–പര്യാപ്തമായ, ഉപദേശം–തത്ത്വഗ്രഹണത്തിനുള്ള ഉപായ–നിർദ്ദേശം, തരും – നൽകും, ജനനമററീടുമന്നവൻ – ഗുരൂപദേശം സിദ്ധിക്കുന്നവൻ ജനനംഇല്ലാതാകും; സംസാരത്തിൽനിന്നു മോചനം ലഭിക്കും. അന്ന് എന്ന പദത്തിന് വിശേഷിച്ചർത്ഥം കല്പിക്കേണ്ടതില്ലെന്നു തോന്നുന്നു. നാരായണായ നമഃ–നാരായണനായി നമസ്കാരം.

തത്ത്വങ്ങളുടെ ഉള്ളിൽ സാക്ഷിയായി പരിലസിക്കുന്ന ചൈതന്യത്തെ പ്രാപിക്കുവാനുള്ള അഭിവാഞ്ഛയോടുകൂടി ഗുരുവിനെ ഭക്തിപൂർവ്വം ഭജിക്കുന്നവനു അദ്ദേഹം മോക്ഷപ്രാപ്തിക്കുവേണ്ട ഉപദേശം നൽകും. അതു ലഭിച്ചു കഴിഞ്ഞാൽ ശിഷ്യനു പുനർജന്മം ഇല്ലാതെയാകുകയും ചെയ്യും. നാരായണനായി നമസ്കാരം.!

പ്രകൃതി ജന്യങ്ങളായ തത്ത്വങ്ങൾക്കു പലരും പല സംഖ്യയും കല്പിച്ചിരിക്കുന്നു. ഈ കൃതിയിൽ തന്നെ മറെറാരിടത്തു 96 തത്ത്വങ്ങൾ എണ്ണിത്തിട്ടപ്പെടുത്തിക്കാണിച്ചിരിക്കുന്നതിനാൽ ആചാര്യന്റെ അഭിപ്രായം സ്പഷ്ടമാണ്. ഇവയുടെ അന്തര്യാമിയായി സാക്ഷിഭൂതനായി പരമപുരുഷൻ, ചിത്സ്വരൂപനായ ജഗന്നായകൻ പരിലസിക്കുന്നു. പ്രകൃതികൃതങ്ങളായ തത്ത്വങ്ങളെല്ലാം നിസ്സാരങ്ങളെന്നു മനസ്സിലാക്കി സാക്ഷിഭൂതമായ ചൈതന്യത്തെ പ്രാപിക്കുവാനാണ് ശാസ്ത്രം അനുശാസിക്കുന്നതു്. അതാണ് പരമപുരുഷാർത്ഥമായ മോക്ഷം, ഇതിന് ഒരു ഗുരുവിന്റെ സഹായം അത്യന്താപേക്ഷിതമത്രേ.

11 മരണാനന്തരം പരലോകത്തു വച്ചു യമദേവൻ പാപങ്ങളെ പരിഗണിക്കുമ്പോൾ ശ്രീ നാരായണൻ സഹായമായി വരണമെന്നു പ്രാർത്ഥിക്കുന്നു.

**യെൻപാപമൊക്കെയറിവാൻ[1] ചിത്രഗുപ്തനുടെ[2]**
**സമ്പൂർണ്ണലിഖിത[3] ഗിരം കേട്ടു ധർമ്മപതി**
**യെൻപക്കലുള്ള[4] ദുരിതം പാർത്തു കാണുമള[5] –**
**വംഭോരുഹാക്ഷ തുണ;[6] നാരായണായ നമഃ**

**യെൻപാപമൊക്കെയറിവാൻ** – എന്റെ പാപമെല്ലാം മനസ്സിലാക്കുന്നതിനായി. **ചിത്രഗുപ്തനുടെ**–ചിത്രഗുപ്തന്റെ. യമലോകത്ത് ഓരോവ്യക്തിയുടേയും പുണ്യപാപങ്ങളെ രേഖപ്പെടുത്തുന്നത് ചിത്രഗുപ്തനത്രേ. **സമ്പൂർണ്ണലിഖിതഗിരം കേട്ടു** – പരിപൂർണ്ണമായി, യാതൊന്നും വിടാതെ എഴുതിയിട്ടുള്ള വാക്കിനെ കേട്ടിട്ട്. 'ലിഖിത' എന്നതിനുപകരം ഏട്ടുഗ്രന്ഥങ്ങളിലും 'ലിഖ്യത' എന്നാണ് കാണുന്നത്. ഒരു ഗ്രന്ഥത്തിൽ വാക്കേ മാററി 'ആകിയ' എന്നു പാഠാന്തരം ചെയ്തിരിക്കുന്നു. ഒരു അച്ചടിപ്പതിപ്പിൽ 'ലേഖന' എന്നാക്കിയിട്ടുണ്ട്. 'ലിഖ്യത' എന്ന പാഠം അബദ്ധമാണ്. എന്നാൽ ഒട്ടേറെ ഗ്രന്ഥങ്ങളിൽ

1 ഏൻപാപമോർത്തറിവാൻ. ഗ. 2. ചിത്രഗുപ്തരുടെ. ക. 3. സമ്പൂർണ്ണമാകിയ. ക. സമ്പൂർണ്ണലിഖ്യത. ഖ. ഗ. ഘ. ങ. ച ഛ. ജ. ഝ. ഞ. ട. ഠ. ഢ. ണ. ഥ; സമ്പൂർണ്ണലേഖനത. 4. എൻപോക്കലുള്ള. ഖ. ഞ. ഠ. ഡ. ണ. 5. കാണുമളവിൽ. ഛ. 6. ഗതി, ഛ. ഹരി, ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ.

കാണുന്നതിനാൽ 'ലിഖ്' (എഴുതുക) ധാതുവിന്റെ ഒരു രൂപമാണ് ശ്ലോകത്തിൽ പ്രയോഗിച്ചിരിക്കുന്നതെന്നു തീരുമാനിക്കാം. അത് 'ലിഖിത' ആകുവാനെ തരമുള്ളു. എന്നാൽ ഈ പദം ഉച്ചരിക്കുമ്പോൾ 'ഖി' എന്ന രണ്ടാമത്തെ അക്ഷരം ഒരു കൂട്ടക്ഷരമായി ഉച്ചരിക്കേണ്ടതു് വൃത്തഭംഗം തട്ടാതിരിക്കാൻ അത്യാപേക്ഷണീയമാണ് ഇതായിരിക്കാം 'ലിഖ്യത' എന്ന അബദ്ധപാഠത്തിന് വഴി തെളിച്ചതു്.

ധർമ്മപതി-യമരാജാവു്; പുണ്യപാപങ്ങൾ പരിശോധിച്ച് ജീവാത്മാവിന്റെ ഭാവിയെക്കുറിച്ചു വിധികല്പിക്കുന്ന കാലദേവൻ. യെൻപക്കലുള്ള ദുരിതം – ഞാൻ സമ്പാദിച്ചിട്ടുള്ള പാപം. പാരത്തു കാണമളവു് - പരിശോധിച്ചുനോക്കുമ്പോൾ. അംഭോരുഹാക്ഷ – താമരപ്പൂപോലുള്ള കണ്ണുകളോടുകൂടിയ ഭഗവാനേ. തുണ – എനിക്കു അവിടുന്നുമാത്രമാണ് ശരണമായിട്ടുള്ളതു്. നാരായണായ നമഃ -നാരായണനായി നമസ്കാരം.

ഞാൻ ഈ ജീവിതത്തിൽ ചെയ്തിട്ടുള്ള പാപമെല്ലാം മനസ്സിലാക്കുവാനായി യമധർമ്മൻ, ചിത്രഗുപ്തൻ എഴുതിവച്ചിരിക്കുന്ന രേഖകളെല്ലാം വായിച്ചുകേട്ട എന്റെ ദുരിതങ്ങളെല്ലാം പ്രത്യക്ഷമമായി ഗ്രഹിക്കുന്ന അവസരത്തിൽ ഭഗവാനെ, അവിടുന്നു മാത്രമേയുള്ളു എനിക്കു ശരണം. നാരായണനായി നമസ്കാരം!

ഈ ജീവിതത്തിൽ ചെയ്യുന്ന ദുഷ്പ്രവൃത്തികളുടെ ദുരന്തഫലങ്ങൾ മരണാനന്തരം അനുഭവിക്കേണ്ടി വരുമെന്നു ഓർക്കുമ്പോൾ സ്വന്തം ദുശ്ചരിതത്തെപ്പറ്റി ബോധവാനായ ഏതൊരു വ്യക്തിയും ഞെട്ടിപ്പോകും. ഈ വിപത്തിൽ നിന്നു രക്ഷനേടുവാൻ ഒരു മാർഗ്ഗമേയുള്ളു— ഈശ്വരഭക്തി, പരമകാരുണികനായ ജഗദീശ്വരൻ കർമ്മ

ശക്തിയേയും പരാഭവപ്പെടുത്തി ഭക്തനെ രക്ഷിക്കും. അതിനാൽ ദാക്ഷിണ്യരഹിതമായ കാലശക്തി പാപപുണ്യങ്ങളെ പരിഗണിക്കുമ്പോൾ ഭഗവാന്റെ കരുണാകടാക്ഷം കൊണ്ടു ദുരിതവിമോചനം വരുവാനായി പ്രാർത്ഥിക്കുന്നു.

12 ആത്മാനന്ദത്തിലുളവാകുമ്പോൾ അവിദ്യയും തൽകൃതമായ പ്രപഞ്ചവും ഇല്ലാതാകുന്നു എന്ന തത്വം അലങ്കാരഭാഷയിൽ ആവിഷ്ക്കരിക്കുന്നു.

**നക്ഷത്രപംക്തികളു[1] മിന്ദുപ്രകാശവുമൊ-**
**ളിക്കും[2] ദിവാകരനുദിച്ചുയരുന്നളവിൽ[3]**
**പക്ഷിഗണം[4] ഗരുഡനെക്കണ്ടു കൈതൊഴുതു**
**രക്ഷിക്കയെന്നടിമ[5]; നാരായണായ നമഃ**

ദിവാകരൻ—സൂര്യൻ. ഉദിച്ചുയരുന്നളവിൽ—ഉദിച്ചുയരുമ്പോൾ. നക്ഷത്രപംക്തികളും – നക്ഷത്രസമൂഹങ്ങളും. ഇന്ദുപ്രകാശവും – ചന്ദ്രന്റെ തിളക്കവും. ഒളിക്കും - മറയും. പക്ഷിഗണം- പക്ഷികളുടെ കൂട്ടം. ഗരുഡനെക്കണ്ടു കൈതൊഴുതു–പക്ഷിരാജനായ ഗരുഡനെ കാണുന്ന അവസരത്തിൽ തൊഴുതുകൊണ്ട്. രക്ഷിക്കയെന്നടിമ– രക്ഷിക്കണം എന്നു പ്രാർത്ഥിച്ചുകൊണ്ട് ശരണം പ്രാപിക്കും. നാരായണായ നമഃ - ശ്രീ നാരായണനായി നമസ്കാരം.

1. നക്ഷത്രമണ്ഡലവും. ഗ. 2. ഉദിക്കും. ഢ. 3. ഉയർന്നാളവു ഖ. ഞ. ട. ഠ. ഡ. ഢ. ണ. ഉയർന്നിടവെ. ത. 4. ഈ സമസ്ത പദത്തിൽ 'ക്ഷി' എന്ന അക്ഷരത്തിലെ 'ഇ' കാരം ഹ്രസ്വമാണെങ്കിലും ചൊല്ലുമ്പോൾ വൃത്തത്തിനുവേണ്ടി ദീർഘമായി ഉച്ചരിക്കണം. 5. എന്നിട്ടുമെ. ഢ.

സൂര്യനുദിച്ചുയരുന്ന സമയം നക്ഷത്രജാലവും ചന്ദ്രപ്രകാശവും മറയും. ഗരുഡൻ ദൃഷ്ടിഗോചരനാകുമ്പോൾ പക്ഷിസമൂഹം കൈതൊഴുതു 'രക്ഷിക്കണേ' എന്നു പ്രാർത്ഥിച്ചുകൊണ്ട് ദാസഭാവം അവലംബിക്കും; ശ്രീ നാരായണനായി നമസ്കാരം.

പ്രതിരൂപാത്മകമായ ഈ പദ്യത്തിൽ വാച്യമായ അർത്ഥത്തിനു യാതൊരു പ്രാധാന്യവുമില്ല. ബ്രഹ്മസാക്ഷാൽകാരം ലഭിച്ച ഒരു ജ്ഞാനിയുടെ അനുഭവമാണ് ഇതിൽ അഭിവ്യഞ്ജിപ്പിച്ചിരിക്കുന്നത്.

സൂര്യോദയവും ഗരുഡദർശനവും ആത്മസാക്ഷാത്കാരത്തെ പ്രതിനിധാനം ചെയ്യുന്നു. ചന്ദ്രനും നക്ഷത്രസമൂഹവും പക്ഷിഗണവും അജ്ഞാനത്തിന്റെയും പ്രാപഞ്ചികങ്ങളായ അനുഭവങ്ങളുടേയും പ്രതീകങ്ങളാണ്. യഥാർത്ഥമായ ആത്മജ്ഞാനമുണ്ടാകുമ്പോൾ അവിദ്യാകൃതങ്ങളായ എല്ലാ വസ്തുക്കളും തിരോഭവിക്കും; ജ്ഞാനി അഭയാർത്ഥികളോടുകൂടി ആത്മാരാമനായി വർത്തിക്കും എന്നു സാരം.

ഈ ശ്ലോകത്തിന് പല വ്യാഖ്യാനങ്ങളും നൽകിക്കാണുന്നു. ഒരു വ്യാഖ്യാനമനുസരിച്ച് സൂര്യനും ഗരുഡനും ശ്രീനാരായണന്റെയും ചന്ദ്രനും നക്ഷത്രവും പക്ഷികളുംമററു ദേവന്മാരുടേയും പ്രതീകങ്ങളാണ്. മറെറാരുവ്യാഖ്യാനമനുസരിച്ച് ഈ ശ്ലോകം വിശദമാക്കുന്നത് നിർഗുണോപാസനയുടെ പ്രാധാന്യമത്രേ. കഴിഞ്ഞ കീർത്തനത്തിലെ ആശയം ദൃഷ്ടാന്തരൂപത്തിൽ ഇവിടെ സമർത്ഥിച്ചിരിക്കുന്നു എന്നും പക്ഷമുണ്ട്.

13 ജീവാത്മാവും പരമാത്മാവും ഒന്നുതന്നെയാണെന്ന തത്ത്വം സാക്ഷാത്കരിക്കുമ്പോൾ ദേഹാദിവസ്തുക്കൾ അനിത്യങ്ങളായി അനുഭവപ്പെടുമെന്ന് ഉപപാദിക്കുന്നു.

'മത്പ്രാണനും പരനുമൊ'ന്നെന്നുറപ്പവനു
തത്പ്രാണദേഹവുമനിത്യം കളത്രധനം
സ്വപ്നാദിയിൽ പലവു[1] കണ്ടാലുണർന്നവനൊ[2]
ടൊപ്പം ഗ്രഹിക്ക[3] ; ഹരിനാരായണായ നമഃ

മത്പ്രാണനും-എന്റെ ജീവനും. പരനും-പരമാത്മാവും. ഒന്നെന്നുറപ്പവനു്-ഒന്നാണെന്ന ബോധം ദൃഢമായി ഉണ്ടാകുന്ന ആളിനു്. തത്പ്രാണദേഹവും-അവന്റെ പ്രാണവായുക്കളും ശരീരവും. കളത്രധനം - ഭാര്യയും ധനവും. സ്വപ്നാദിയിൽ-സ്വപ്നം മനോരാജ്യം മുതലായവയിൽ. പലവു-പലതും. കണ്ടാലുണർന്നവനൊടൊപ്പം-കണ്ടിട്ടു് ഉണർന്നവനു് സ്വപ്നാദിവിഷയങ്ങൾ എന്നപോലെ. അനിത്യം-അസ്ഥിരം എന്നു്. ഗ്രഹിക്ക-ധരിക്കുക. ഹരിനാരായണനായ നമഃ ഹരി നാരായണനായി നമസ്കാരം.

'എന്റെ ജീവനും പരമാത്മാവും ഒന്നുതന്നെ' എന്നിങ്ങനെ സുദൃഢമായ ബോധം ഉദിക്കുന്ന വ്യക്തിക്കു് പ്രാണവായുക്കൾ, ദേഹം, കളത്രം, ധനം എന്നിവക സ്വപ്നദർശനത്തിനുശേഷം ഉണർന്നവനു സ്വപ്നവിഷയങ്ങളെപ്പോലെ അനിത്യങ്ങളായിത്തീരുന്നു എന്നു ധരിക്കുക; ഹരി, നാരായണനായി നമസ്കാരം.

ജീവാത്മാവും പരമാത്മാവും ഒന്നുതന്നെയാണെന്നു് തത്ത്വമസി' (നീ അതാണു്) തുടങ്ങിയ ഉപനിഷദ്വാക്യങ്ങളിൽ വിശദമാക്കിയിരിക്കുന്നു. സച്ചിദാനന്ദസ്വരൂപമായി സർവാന്തര്യാമിയായി സർവചേതനാ നിദാനമായി പരിലസിക്കുന്ന പരബ്രഹ്മവും നിസ്സാരമായി വിഷയാസക്തമായി ദുരിതപാത്രമായി അനുഭവപ്പെടുന്ന മനുഷ്യാത്മാവും യഥാർത്ഥത്തിൽ ഒന്നുതന്നെ. എത്രയോ

1. പലതു. ക. ഗ. ഖ. ട. ഡ; പിലതു. ത. 2. കണ്ടിട്ടുണർന്നവൻ. ട. കണ്ടങ്ങുണർന്നവൻ. ത. 3. ധരിക്ക. ത

ആശാവഹമായ ചിന്താഗതി! ഗഹനമായ ഭാവന! തത്വശാസ്ത്രസർവ്വസ്വമായ പരമാർത്ഥ തത്വം! ഈ തത്വം ജിഹ്വാഗ്രത്തിനല്ല, തൂലികാത്തുമ്പിനല്ല, സാക്ഷാദനുഭവത്തിന് വിഷയമാകുക എന്നു വന്നാൽ പ്രാപഞ്ചികങ്ങളായ ദേഹധനകളത്രാദികളെക്കുറിച്ചുള്ള മിഥ്യാഭിമാനം അസ്തമിക്കുകതന്നെ ചെയ്യും. ആ ബാഹ്യവസ്തുക്കൾ സ്വപ്നത്തിലും ദിവാസ്വപ്നത്തിലും കണ്ട കാഴ്ചകളെപ്പോലെ അസ്ഥിരങ്ങളായി അയഥാർത്ഥങ്ങളായിത്തീരും. ഈ പരമാർത്ഥം ധരിച്ചിരിക്കണം. ഇത് അനുഭൂതി വിഷയമാകുവാൻ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ.

14 ഹരി: ശ്രീഗണപതയേ നമ: എന്ന പ്രസിദ്ധമായ നമസ്കൃതിവാക്യത്തിലെ ഹരി എന്ന പദവും ബാക്കിയുള്ള ഓരോ അക്ഷരവും കൊണ്ടാണ് കഴിഞ്ഞ ഒൻപതു പദ്യങ്ങൾ സമാരംഭിക്കപ്പെട്ടിരിക്കുന്നത്. അടുത്ത അൻപത്തിരണ്ടു ശ്ലോകങ്ങളിൽ അവസാനത്തേതൊഴിച്ചു ശേഷമുള്ളവ അകരാദിയായ അക്ഷരക്രമത്തിൽ വിരചിതങ്ങളായിരിക്കുന്നു. ഈ ഉദ്യമത്തിനു ഗുരുവായ ശ്രീ നീലകണ്ഠന്റെ കൃപാകടാക്ഷമുണ്ടാകണമെന്നു പ്രാർത്ഥിക്കുന്നു.

**അൻപേണമെൻ മനസി ശ്രീ നീലകണ്ഠഗുരു[1] –**
**വംഭോരുഹാക്ഷമിഹ[2] വാഴ്ത്തുന്നൊനതിനു്[3]**
**അൻപത്തൊരക്ഷരവുമോരോന്നിതെൻമൊഴിയിൽ[4]**
**അൻപോടു ചേർത്തു;[5] ഹരി നാരായണായ നമ:**

1 ശ്രീ നീലകണ്ഠഗുരു. ഡ. 2 അംഭോരുഹാക്ഷമപി. ഖ. അംഭോരുഹാക്ഷമിതി. ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. അംഭോരുഹാക്ഷമുണ. ക. 3 ഞാനിതിനു ഘ ച. ഞാനുമിഹ ങ. ഞ. ഠ. ഡ. ഢ. ണ. ത. ഥ. ഞാനപിത. ക. അതിനുമിഹ. ട. 4 ഓരോന്നുതൻ മൊഴിയിൽ. ക. ഓരോന്നു താൻമൊഴിയിൽ. ഖ. 5 ചേർക്കും ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ.

അൻപാട്ടത്ത് – യഥാക്രമം യോജിപ്പിച്ച്. ഞാനിഹ – ഞാൻ ഇവിടെ അംഭോരുഹാക്ഷം – അംഭോരുഹാക്ഷനെ; വിഷ്ണുവിനെ. വാഴ്ത്തുന്നു – സ്തുതിക്കുന്നു. അതിന് – അങ്ങനെ സ്തുതിക്കുന്നതിന്; ഈ സ്തവം വിഘ്നം കൂടാതെ പരിസമാപിപ്പിക്കുന്നതിന് ശ്രീനീലകണ്ഠഗുരു – നീലകണ്ഠനെന്ന പേരായ എന്റെ ഗുരു. എൻ മനസി അൻപേണം – എന്റെ ഹൃദയത്തിൽ വർത്തിക്കണം. ഹരി നാരായണായ നമഃ – ഹരി, നാരായണനായി നമസ്കാരം.

അൻപത്തിയൊന്നക്ഷരങ്ങളിൽ ഓരോന്നും എന്റെ ഈ സ്തോത്രകൃതിയിലെ ഓരോ പദ്യത്തിന്റെയും സമാരംഭത്തിൽ യഥാക്രമം സന്നിവേശിപ്പിച്ചു ഞാനിതാ മഹാവിഷ്ണുവിനെ വാഴ്ത്തിത്തുടങ്ങുന്നു. ഈശ്വരകീർത്തനം ചെയ്യുന്നതിനുള്ള എന്റെ ഈ സമുദ്യമം നിർവിഘ്നമായി പരിസമാപിക്കുന്നതിനു ഗുരുവായ ശ്രീനീലകണ്ഠൻ എന്റെ ഹൃദയത്തിൽ വർത്തിക്കണം. ഹരി, നാരായണനായി നമസ്കാരം.

ഈ പദ്യത്തിൽ ഗ്രന്ഥസമാപ്തിക്കായി ഗുരുവന്ദനം ചെയ്തു കാണുന്നതിൽനിന്നും ഹരിനാമകീർത്തനം രണ്ടു ഭാഗമായിട്ടാണ് ആചാര്യൻ വിഭാവന ചെയ്തിട്ടുള്ളതെന്നു അനുമാനിക്കേണ്ടിയിരിക്കുന്നു. "ഹരിനാമകീർത്തനമിതുരചെയ്‌വതിന്" എന്നാരംഭിക്കുന്ന പ്രഥമശ്ലോകം തുടങ്ങി 'ഹരി ശ്രീ ഗണപതയേ നമഃ' എന്നതിലെ അവസാനാക്ഷരമായ മകാരം കൊണ്ടാരംഭിക്കുന്ന 'മൽപ്രാണനും പറന്നൊന്നു എന്ന ശ്ലോകം വരെ പ്രഥമ ഭാഗത്തിലും ബാക്കി ദ്വിതീയ ഭാഗത്തിലും ഉൾപ്പെടുന്നു.

15 ഈ പ്രപഞ്ചം ബ്രഹ്മത്തിൽ നിന്നുണ്ടായി അതിൽ തന്നെ വിലയം പ്രാപിക്കുന്നു എന്ന വാസ്തുത പ്രകാശിപ്പിക്കുന്നു.

ആദ്യക്ഷരത്തിലുളവായൊന്നിതൊക്കയുമി-
താദ്യക്ഷരത്തിലി[1] തടങ്ങുന്നതും[2] കരുതി
ആദ്യക്ഷരാലിവയിലോരോന്നെടുത്തു[3] പരി
കീർത്തിപ്പതിന്നരുൾക;[4] നാരായണായ നമഃ

ഇതൊക്കയും – ദൃശ്യമായ പ്രപഞ്ചം മുഴുവനും. ആദ്യക്ഷരത്തിൽ–ക്ഷയരഹിതമായ ആദിചൈതന്യത്തിൽ; പരബ്രഹ്മത്തിൽ 5 ഉളവായൊന്ന് – ഉണ്ടായിട്ടുള്ളതാണ്. ഇതു് - ഇതും, ഈ വസ്തുതയും. ആദ്യക്ഷരത്തിലിതടങ്ങുന്നതും - പരബ്രഹ്മത്തിൽ തന്നെ പ്രപഞ്ചം ലയിക്കുന്നതും. കരുതി – ഔചിത്യപൂർവ്വം വിചാരിച്ച്. ആദ്യക്ഷരാൽ – ആദ്യമായുള്ള അകാരം തുടങ്ങി. ഇവയിലോരോന്നെടുത്തു – അക്ഷരമാലയിൽ നിന്നുംഓരോ അക്ഷരങ്ങൾക്രമമായെടുത്തു ഉപരി – ഇതിനു മുകളിൽ. കീർത്തിപ്പതിന്നു – ഭഗവാനെ സ്തുതിക്കുന്നതിനു. അരുൾക - അനുഗ്രഹിക്കുക. നാരായണായ നമഃ – നാരായണനായി നമസ്കാരം.

1. ഒരാദ്യക്ഷരത്തിൽ. ക. 2. അതടങ്ങുന്നതും. ഠ. 3. ആദ്യക്ഷരത്തിലിതി ലോരോന്നെടുത്തു. ഛ. ആദ്യക്ഷരാവലിയിലോരോന്നെടുത്തു. ഡ. 4. കീർത്തിപ്പതിന്നു ഹരി. ക. ഗ. ഘ. ജ. 5. സദേവ സോമ്യേദമഗ്ര ആസീത് എന്ന ഉപനിഷദ്വാക്യം നോക്കുക.

ദൃശ്യമായ ഈ പ്രപഞ്ചം ആദ്യക്ഷരത്തിൽ (പരബ്രഹ്മത്തിൽ) നിന്നും ഉണ്ടായതാണ്. ഈ വസ്തുതയും പ്രപഞ്ചം ആ ആദ്യക്ഷരത്തിൽ തന്നെ ലയിക്കുന്നു എന്നുള്ളതും ഔചിത്യപൂർവ്വം പരിചിന്തിച്ച് അക്ഷരമാലയിൽനിന്ന് ആദ്യക്ഷരമായ അകാരം മുതൽ ഓരോന്നായി എടുത്തു ഭഗവാനെ ഇതിനുമേൽ സ്തുതിക്കുന്നതിന് അനുഗ്രഹിക്കേണമേ! നാരായണനായി നമസ്കാരം.

ഭഗവാൻ മഹാവിഷ്ണു ആദ്യക്ഷരനാണ്, അകാരം കൊണ്ടു നിർദ്ദിഷ്ടനമാണ്. അദ്ദേഹത്തെ ആദ്യക്ഷരം (അകാരം) കൊണ്ടു സ്തുതിച്ചു തുടങ്ങുന്നതു സമുചിതമാണല്ലോ. ചുരുക്കത്തിൽ, ഈ കീർത്തനത്തിൽ അക്ഷരക്രമം പാലിച്ചിരിക്കുന്നതിന്റെ ഔചിത്യം ഒരു ശ്ലേഷപ്രയോഗം കൊണ്ടു് സൂചിപ്പിച്ചിരിക്കുന്നു.

ഈ ശ്ലോകം രചിച്ചപ്പോൾ ആചാര്യന്റെ സ്മരണയിൽ 'ജന്മാദ്യസ്യ യതഃ' (ഈ പ്രപഞ്ചത്തിന്റെ ജന്മം, സ്ഥിതി, നാശം എന്നിവയ്ക്കു യാതൊന്നു കാരണമാകുന്നു.) എന്ന വേദാന്തസൂത്രം ഉണ്ടായിരുന്നിരിക്കാം. ഈ സൂത്രത്തിനു് ആധാരമായിട്ടുള്ളതു്. "യതോ വാ ഇമാനി ഭൂതാനി ജായന്തേ, യേന ജാതാനി ജീവന്തി, യത്പ്രയന്ത്യഭിസംവിശന്തി, തദ്വിജിജ്ഞാസസ്വ, തദ്ബ്രഹ്മ" (ഈ പ്രപഞ്ചവസ്തുക്കളെല്ലാം യാതൊന്നിൽ നിന്നു ഉദ്ഭവിക്കുന്നു., ഉദ്ഭവിച്ചവ യാതൊന്നു നിമിത്തം ജീവിക്കുന്നു നാശകാലത്തു യാതൊന്നിൽ ലയിക്കുന്നു അതിനെ അറിയുവാൻ ആഗ്രഹിക്കുക. അതാണ് ബ്രഹ്മം, മുതലായ വേദാന്ത വാക്യങ്ങളാണ്. പ്രപഞ്ചം ബ്രഹ്മത്തിൽനിന്നും ഉത്ഭവിക്കുന്നു. അതിൽ സ്ഥിതി ചെയ്യുന്നു. അതിൽ തന്നെ വിലയം പ്രാപിക്കുന്നു എന്നു് ഇവിടെ വ്യക്തമാണല്ലോ. ഇതു് ബ്രഹ്മത്തി

ന്റെ ലക്ഷണമാണ്. ഈ ലക്ഷണം തന്നെയാണ് ആചാര്യൻ സ്വീകരിച്ചിരിക്കുന്നതും. എന്നാൽ പ്രപഞ്ചത്തിന്റെ സ്ഥിതിക്കും ബ്രഹ്മം കാരണമാണെന്ന അംശം പ്രകൃതമായ പദ്യത്തിൽ വിട്ടിരിക്കുന്നു. ഉത്പത്തിയും വിനാശവും പരാമർശിക്കപ്പെട്ടിരിക്കുന്നതിൽ നിന്നും സ്ഥിതിയുടെ കാര്യവും സിദ്ധിച്ചു കൊള്ളുമെന്നായിരിക്കണം ആചാര്യന്റെ അഭിസന്ധി.

16. ഈ വിശ്വം, ദേവന്മാർ, ത്രിമൂർത്തികൾ, പ്രണവം തുടങ്ങിയ സർവ്വവും ഉൾക്കൊള്ളുന്ന വിരാട്പുരുഷനെ സ്മരിക്കുന്നു.

**ഇക്കണ്ടവിശ്വമത്ര മിന്ദ്രാദി ദേവകളും[1] –**
**മർക്കേന്ദുവഹ്നികളൊടൊക്കും[2] ത്രിമൂർത്തികളും**
**അഗ്രേവിരാട്പുരുഷ നിൻമൂലമക്ഷരവു[3] –**
**മോങ്കാരമായ്‌വരിക[4] ; നാരായണായ നമഃ**

ഇക്കണ്ടവിശ്വമത്രും – ഈ കാണുന്ന ലോകവും. ഇന്ദ്രാദി ദേവകളും – ഇന്ദ്രൻ തുടങ്ങിയ ദേവന്മാരും, അർക്കേന്ദുവഹ്നികളൊടൊക്കും – സൂര്യൻ ചന്ദ്രൻ, അഗ്നി എന്നിവരോട് തുല്യരായ ത്രിമൂർത്തികളും; ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ എന്നിവരും വിരാട്പുരുഷ - അല്ലയോ വിരാട്പുരുഷ. പതിനാലു ലോകവും കൂടിയ വിശ്വസ്വരൂപനാണ് വിരാട്പുരുഷൻ. നിൻമൂല

1. വിശ്വവുമിതിന്ദ്രാദി ദേവകളും ഗ. ങ; ജ. 2. ഒക്ക, ഗ. ഒപ്പം, ഒ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 3. വിരാട്പുരുഷനും മൂലമക്ഷരവും, ഖ. ഗ. ഘ. ഒ. ച. നിന്മൂലമക്ഷരമൊട്ട്; ക. നിൻമൂലമക്ഷരമിത്, ഛ. ജ. 4. ഓങ്കാരായ് വരേണമിഹ. ഘ. ഒ. ഛ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ.

മക്ഷരവും - അവിടത്തെ മൂലാക്ഷരമായ ഓങ്കാരവും, മൂലാക്ഷരം- രഹസ്യമന്ത്രം. അഗ്രേ-ഒന്നാമതായി. ഓങ്കാരമായ്‌വരിക - ഓർക്കുവാനിടയാകണം. നാരായണായ നമഃ: ശ്രീനാരായണനായി നമസ്കാരം.

അല്ലയോ വിരാട്പുരുഷ, ഈ കാണുന്ന വിശ്വവും ഇന്ദ്രൻ തുടങ്ങിയ ദേവന്മാരും, സൂര്യൻ ചന്ദ്രൻ അഗ്നി എന്നിവരോടു തുല്യരായ ത്രിമൂർത്തികൾ എന്നിവരും അവിടത്തെ മൂലമന്ത്രമായ ഓങ്കാരവും എനിക്കു ഒന്നാമതായി സ്മരിക്കുവാനിടയാകണം; ശ്രീനാരായണനായി നമസ്കാരം.

പുരുഷസൂക്തത്തിലും ഗീതയിലും പുരാണങ്ങളിലും മററും വർണ്ണിക്കപ്പെട്ടിട്ടുള്ള വിരാട്പുരുഷന്റെ ദർശനമാണ് ഈ ശ്ലോകത്തിൽ പ്രാർത്ഥിതമായിരിക്കുന്നതു്. ആ മഹാസങ്കല്പത്തിന്റെ അംഗങ്ങളെല്ലാം ഇവിടെ പ്രസ്താവിക്കപ്പെട്ടിട്ടില്ലെങ്കിലും മനുഷ്യലോകം ദേവന്മാർ ബ്രഹ്മാവ് വിഷ്ണു മഹേശ്വരൻ പ്രണവം എന്നിങ്ങനെ പ്രധാനങ്ങളായവ പരാമർശിക്കപ്പെട്ടിരിക്കുന്നു. ഇതു് വിരാട്പുരുഷനെ പൂർണ്ണമായി സ്മരിക്കുന്നതിനു തികച്ചും സഹായമായിരിക്കും. ആകാശം ശിരസ്സ്, മേഘപംക്തി തലമുടി, വീതിഹോത്രൻ മുഖം, സൂര്യനും ചന്ദ്രനും കണ്ണുകൾ, മായ മന്ദഹാസം, ഇന്ദ്രാദി ദിക്പാലന്മാർ ഭുജങ്ങൾ, പർവതങ്ങൾ അസ്ഥിപഞ്ജരം, സപ്തസമുദ്രങ്ങൾ ഉദരം, പാദങ്ങൾ ഭൂമി – എന്നിങ്ങനെ പോകുന്നു മനുഷ്യന്റെ ഭക്തിയുടേയും ഭാവനാവൈഭവത്തിന്റേയും പരമശൃംഗമായ ആ മഹാസങ്കല്പപരിപാടി. പ്രപഞ്ചത്തിന്റെ സമഗ്രവും ഏകാഗ്രവുമായ ഈ ദർശനം മനുഷ്യനെ അഭേദാനുഭൂതിയിലേക്കു നയിക്കുന്നു.

17. മായാമോഹത്തിൽനിന്നും മോചനം നേടുവാൻ ഏററവും ഫലപ്രദമായ ഉപായം ഈശ്വരനാമകീർത്തനമാണെന്ന സിദ്ധാന്തം ആവിഷ്കരിക്കുന്നു.

ഈ വന്ന മോഹ [1]മകലെപ്പോവതിന്നു പുനഃ-
രീവണ്ണമുള്ളോരുപദേശങ്ങളില്ലുലകിൽ
ജീവന്നുകൃഷ്ണഹരി ഗോവിന്ദരാമയിതി[2]
നാമങ്ങളൊന്നൊഴിയെ[3] ; നാരായണായ നമഃ

ജീവന്നു — ജീവാത്മാവിന്ന്. ഈ വന്നമോഹം—മായാവിലാസമായ ഈ പ്രപഞ്ചം സത്യമാണെന്നുള്ള തോന്നലും ഭേദബുദ്ധിയും. അകലെപ്പോവതിന്നു പുനഃ-മാറിപ്പോകുന്നതിന്നാകട്ടെ; ഇല്ലാതാകുന്നതിന്നാകട്ടെ. കൃഷ്ണ ഹരി ഗോവിന്ദരാമയിതി — കൃഷ്ണ, ഹരി, ഗോവിന്ദ, രാമ എന്നിങ്ങനെയുള്ള. നാമങ്ങളൊന്നൊഴിയെ — ഭഗവന്നാമങ്ങളാകുന്ന ഏകമാർഗ്ഗംവിട്ട്. ഈവണ്ണമുള്ള-ഇത്രയും മാഹാത്മ്യമേറിയതും ഫലപ്രദവുമായ, ഉപദേശം—കാര്യസിദ്ധിക്കവേണ്ടിയുള്ള ഉപായം; മന്ത്രം. ഉലകിൽ ഇല്ല—ലോകത്തിൽ മറ്റൊന്നില്ല.

ജീവാത്മാവിന്നു വന്നുചേർന്ന ഈ മായാവിഭ്രമത്തെ ദൂരീകരിക്കുന്നതിന്ന് കൃഷ്ണ, ഹരി, ഗോവിന്ദ, രാമ എന്നിങ്ങനെയുള്ള ഭഗവന്നാമങ്ങളെപ്പോലെ വിശിഷ്ടമായ മറ്റൊരു മന്ത്രവും ലോകത്തിൽ ഇല്ലതന്നെ; ശ്രീ നാരായണന്നായി നമസ്കാരം.

ഒരുവനെ സ്വഭവനത്തിൽവച്ച് കണ്ണുമൂടി കെട്ടിക്കൊണ്ടുപോയി ഒരു കൊടുംകാടിന്റെ നടുക്കുകൊണ്ടു വിട്ടാലത്തെ കഥ എന്തായിരിക്കും! ഇതുപോലെയാണത്രെ മോഹഗ്രസ്തമായ മനുഷ്യാത്മാവിന്റെ

1. ദോഷം, ഘ. 2. ഗോവിന്ദരാമതിര, ങ, ഞ, ട, ഠ. ഡ, ഢ, ണ, ത, ഥ, ഗോവിന്ദയെന്നു തിരു, ഛ, 3. ഒന്നൊഴികെ, ച, ഞ, ട, ഠ, ഡ, ണ, ത, ഥ; നാമങ്ങൾ ചെയ്യു ഹരി, ഛ,

അവസ്ഥ, തന്റെ യഥാർത്ഥഭാവമായ പരബ്രഹ്മത്തിൽ ലയിക്കുവാൻ, ജീവാത്മാവിന് പല മാർഗ്ഗങ്ങളും നിർദ്ദിഷ്ടങ്ങളായിട്ടുണ്ട്. എന്നാൽ ഇവയിലൊന്നും പരബ്രഹ്മസ്വരൂപനായ സർവ്വേശ്വരന്റെ അനന്തങ്ങളായ നാമങ്ങളെ കീർത്തനം ചെയ്യുന്നതുപോലെ ഫലപ്രദമല്ലതന്നെ. അതിനാൽ പ്രാപഞ്ചികമായ ഈ മോഹത്തിൽ നിന്നും മുക്തരാകണമെന്ന് ആഗ്രഹിക്കുന്നവർ ഹൃദയപൂർവ്വം, ഭക്തിപൂർവ്വം, ആവേശപൂർവ്വം ഭഗവന്നാമജപത്തിൽ വ്യാപൃതരാകണം. മേല്പത്തൂർ, ആ ഭക്തകലാവതംസം പറയുകയാണ്—അല്ലയോ ഭഗവാനേ, അവിടത്തെ പാദകമലം സ്മരിച്ച് രസമഗ്നതയിൽ ആറാടി, അവിടുത്തെ അനന്തനാമങ്ങളെ അനവരതം ജപിച്ചുകൊണ്ട് ഞാൻ വല്ല വിജനപ്രദേശത്തും കഴിഞ്ഞുകൂടിക്കൊള്ളാം.

ഭവത്പാദാംഭോജ സ്മരണരസികോ നാമനിവഹാ-
നഹം ഗായം ഗായം കുഹചന വിവത്സ്യാമി വിജനേ.

18. മദമാത്സര്യാദികൾ നിറഞ്ഞ കാലമാണെങ്കിലും യഥാവസരം യഥാവിധി നാമജപം ചെയ്യുന്നവന് സദ്ഗതി ലഭിക്കും.

**ഉള്ളിൽകനത്ത മദമാത്സര്യമെന്നിവക[1] –**
**ളുള്ളോരുകാലമിത[2]മെന്നാകിലും[3] വഴിയെ[4]**
**ചൊല്ലുന്നതാരു[5] തിരുനാമങ്ങളെന്നവനു**
**നല്ലഗതിക്കു വഴി[7]; നാരായണായ നമഃ.**

1. എന്നിവയും. ഖ. ഉള്ളവർകൾ. ക. 2. കാലമുടൻ. ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 3. എന്നെങ്കിലും. ഠ. എന്താകിലും. ണ. 4. മനസി. ക. ങ. ജ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 5. ചൊല്ലുന്നിതാരു. ഞ. ട. ഠ. ണ. ത. ഥ. 6. അന്നവനു. ഞ. ട. ഡ. ഢ. ത. ഥ. 7. വഴിക്കു ഗതി. ഘ. ച.

ഉള്ളിൽ-മനസ്സിൽ. കനത്ത-കട്ടിയായിട്ടുള്ള; ധാരാളമായുള്ള. മദമാത്സര്യമെന്നിവകൾ-മദം, മാത്സര്യം, കാമം, ക്രോധം ലോഭം മോഹം എന്നീ ദുർഗ്ഗുണങ്ങൾ, ഉള്ളോരുകാലമിദം എന്നാകിലും-തഴച്ചുപൊങ്ങുന്ന കലി കാലമാണിതു്. അങ്ങനെയാണെങ്കിലും വഴിയെ-വേണ്ടരീതിയിൽ, ചൊല്ലുന്നതാരു തിരുനാമങ്ങൾ-ഭഗവ നാമങ്ങൾ ജപിക്കുന്നതാരോ, എന്നവനു-ആ ആളിനു്. ഗതിക്കുവഴി - മോക്ഷപ്രാപ്തിക്കുള്ള മാർഗ്ഗം. നല്ല-നല്ലതാണു്; സുഗമമാണു്.

ജനങ്ങളുടെ ഹൃദയത്തിൽ കാമം ക്രോധം ലോഭം മോഹം മദം മാത്സര്യം എന്നീ ദുർഗ്ഗുണങ്ങൾ കുറുകിക്കട്ടിപിടിച്ചുകിടക്കുന്ന കലികാലമാണു് ഇതു്. എന്നിരുന്നാലും യഥാവിധി ഭഗവനാമങ്ങൾ ജപിക്കുന്ന ആളിന്റെ മുക്തിമാർഗ്ഗം ശുഭവും സുഗമവുമായിത്തീരുന്നു. നാരായണനായി നമസ്കാരം.

രാജസവും താമസവുമായ ഭാവങ്ങൾ മാറി മനുഷ്യൻ സത്ത്വ ഗുണപൂർണ്ണനായിത്തീരാതെ പരമപുരുഷാർത്ഥമായ മോക്ഷം ലഭിക്കു നതല്ല. അതിനാൽ മദമാത്സര്യാദികളായ ഗുണങ്ങൾ എല്ലാംതന്നെ മോക്ഷപ്രതിബന്ധകങ്ങളാണു്. ഈ ഗുണങ്ങളോ സാധാരണ മനു ഷ്യന്റെ ഹൃദയത്തിൽ തിരതല്ലിക്കൊണ്ടിരിക്കയും ചെയ്യുന്നു. ഈ പരമാർത്ഥമോർത്തു് ആചാര്യൻ സന്താപ വിവശനാകുന്ന ഒരു പ്രതീതിയാണു് ഇവിടെ ജനിക്കുന്നതു്. മോക്ഷനിരോധികളായ രാഗ ദ്വേഷാദികളിൽ മനുഷ്യഹൃദയം കുടുങ്ങിക്കിടക്കുന്ന ഈ അവസ്ഥ യിൽ ഒരു പരിഹാരമേ ശിപാർശ ചെയ്യാനുള്ളു. അതു് നാമജപ മത്രേ. ഇതിൽനിന്നു്, ഏതു് ദുർന്നയങ്ങളിലും മുഴുകി ജീവിക്കാം; നാമം ജപിച്ചാൽ മാത്രം മതി; മോക്ഷം ലഭിക്കും എന്നർത്ഥമാക്കരുതു്.

ദുർഗ്ഗുണവശഗനായ ഒരുവന്റെ നാമജപം അയാളെ ക്രമേണ പരിശുദ്ധനാക്കിത്തീർത്തു മോക്ഷപ്രാപ്തിക്കു സഹായിക്കുകമാത്രമേ ചെയ്യുന്നുള്ളു. അതുകൊണ്ടാണ് ആചാര്യൻ പ്രത്യേകം എടുത്തു പറഞ്ഞതു "യഥാവിധി നാമജപം ചെയ്യുന്നവന്റെ മോക്ഷമാർഗ്ഗം സുഗമമാകുന്നു"-എന്ന്. പ്രാകൃതങ്ങളായ ദുർഗ്ഗുണങ്ങളുടെ വലയിൽപ്പെട്ടുഴലുന്നവർക്കുപോലും ആദ്ധ്യാത്മികമായ സിദ്ധി ലഭിക്കുവാൻ സാദ്ധ്യതയുണ്ടെന്നും അതിന് ഈശ്വരനാമജപം ഉപായമാണെന്നും ഏററവും ആശാവഹമായ ഒരു സന്ദേശമാണ് ഇവിടെ നമുക്ക് ലഭിക്കുന്നതു്.

19. നാമയജ്ഞത്തിനു നാവുമാത്രം മതി; വേദിയും യാഗസാധനങ്ങളും ഒന്നും വേണ്ട. അതു് അത്ര ലളിതമാണ്; സാർവജനീനമാണ്.

**ഊരിന്നുവേണ്ട ചില ഭാരങ്ങൾ[1] വേണ്ട ബത[2]**
**നീരിന്നുവേണ്ട നിജദാരങ്ങൾ വേണ്ടതിനു**
**നാരായണാച്യുതഹരേയെന്നതിന്നൊരുവർ[3]**
**നാവെന്നി വേണ്ട[4]; ഹരി നാരായണായ നമഃ**

അതിന്-നാമജപത്തിന്; ജപമാകുന്ന യജ്ഞത്തിന്, ഊരിന്നുവേണ്ട-പ്രത്യേകമായി യാഗശാല വേണ്ട. ചില ഭാരങ്ങൾവേണ്ട. ബത - യാഗദ്രവ്യങ്ങൾ വേണ്ടതന്നെ. നീരിന്നുവേണ്ട-തീർത്ഥജലം

1. ഗുരുഭാരങ്ങൾ. ഘ. ച. 2. വേണ്ടതിനു. ഗ. ഝ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ; വേണ്ടുവതു. ഖ; വേണ്ടതവ. ക. 3. ഹരേയെന്നു ചൊൽവതിനു. ഗ; ഹരേ എന്നോതുന്നതിനു. ഠ. 4. നാവെന്ന്യേ വേണ്ട. ഗ. ഛ. ഝ; നാവൊന്നൊഴിവേണ്ട. ജ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ.

ആവശ്യമില്ല. നിജദാരങ്ങൾ വേണ്ട—തൻെറ ഭാര്യയുടെ സഹായം വേണ്ടതില്ല. യാഗാദികർമ്മങ്ങളിൽ യജമാനൻെറ ഭാര്യയ്ക്കു ആദി കാലത്തു തുല്യമായ പങ്കാളിത്തമുണ്ടായിരുന്നു, അനന്തരകാലങ്ങളിൽ ആജ്യാവേക്ഷണം തുടങ്ങിയ ചില ക്രിയകളിൽ മാത്രമേ അവരെ സംബന്ധിപ്പിച്ചു വന്നുള്ളു. നാരായണാച്യുത ഹരേയെന്നതിന്ന്— നാരായണ, അച്യുത, ഹരേ എന്നിങ്ങനെ ജപിക്കുവാൻ. ഒരുവർ നാവെന്നി വേണ്ട—ഒരുവൻെറ നാക്കല്ലാതെ മറ്റൊന്നും ആവശ്യ മില്ല. ഹരി നാരായണായ നമഃ—ഹരി, നാരായണനായി നമ സ്കാരം.

നാമജപമാകുന്ന യജ്ഞം നടത്തുവാൻ യാഗശാലയാവശ്യ മില്ല; യാഗദ്രവ്യങ്ങൾ ആവശ്യമില്ല; തീർത്ഥജലം ആവശ്യമില്ല; ഭാര്യയാവശ്യമില്ല. നാരായണ, അച്യുത, ഹരേ എന്നിങ്ങനെ ജപിക്കു ന്നതിന് ഒരുവൻെറ നാവൊഴിച്ച് മറ്റൊന്നുംതന്നെ ആവശ്യമില്ല. ഹരി, നാരായണനായി നമസ്കാരം.

കേരളത്തിൽ യാഗാദികർമ്മങ്ങൾക്ക് പ്രാധാന്യവും അവയെ സംബന്ധിച്ച മീമാംസാ ശാസ്ത്രത്തിനു വളരെ പ്രചാരവും സിദ്ധി ച്ചിരുന്നു എന്നുള്ളത് പ്രസിദ്ധമാണല്ലോ. അക്കിത്തിരി, ചോമാതിരി തുടങ്ങിയ സ്ഥാനപ്പേരുകൾ അഗ്നിഹോത്രം സോമയാഗം തുടങ്ങിയ യാഗങ്ങൾ നടത്തിയവർക്കു നൽകിയിരുന്നു. എന്നാൽ ധനവാന്മാരും ആഢ്യന്മാരുമായിരുന്നവർക്കേ ഇതു സാധിച്ചിരുന്നുള്ളു. അവർ ധാരാള മായി സ്വർഗ്ഗാദി ഫലങ്ങൾക്കുവേണ്ടി യാഗാദികർമ്മങ്ങൾ നടത്തി വരികയും ചെയ്തിരുന്നു. അപ്പോൾ അധഃസ്ഥിതരായുള്ളവരുടെ കഥയോ? അവർക്ക് ഈശ്വര സാക്ഷാത്കാരത്തിനുള്ള ഉപായമിതാ ഉപദേശിക്കുന്നു. പണം വേണ്ട. സ്വാധീനശക്തിവേണ്ട. ബ്രാഹ്മ ണ്യംവേണ്ട, ഭാര്യയുടെ സഹകരണവും വേണ്ട, നാവല്ലാതെ മററു

യവങ്ങളുടെ സഹായംപോലും വേണ്ട. അങ്ങനെയൊരു മഹാ യജ്ഞം! അതു മററൊന്നുമല്ല, നാരായണ, കൃഷ്ണ, അച്യുത എന്നിങ്ങനെ ജിഹ്വാമാത്രസഹായമായി ചെയ്യാവുന്ന ജപയജ്ഞമത്രേ. ഈ ജപയജ്ഞത്തിന്റെ മഹത്വം ഭഗവാൻ ശ്രീകൃഷ്ണൻ തന്നെ ഗീതയിൽ പ്രഖ്യാപിച്ചിരിക്കുന്നതു നോക്കുക–"യജ്ഞാനാം ജപയജ്ഞോഽസ്മി."–യജ്ഞങ്ങളുടെ കൂട്ടത്തിൽ ഞാൻ ജപയജ്ഞമാണു്.

20. ഹരിനാമകീർത്തനമാകുന്ന വേദപാരായണത്തിനു് കാലം ദേശം ലിംഗം വയസ്സു് അവസ്ഥ വൃത്തി സ്ഥാനം ജാതി മുതലായ ഉപാധികളെ ആദരിക്കേണ്ടതില്ലെന്നു വിളംബരം ചെയ്യുന്നു.

ഋതുവായ പെണ്ണിനുമിരപ്പന്നു[1] ദാഹകനു
പതിതനുമഗ്നിയജനം ചെയ്ത ഭൂസുരനും
ഹരിനാമകീർത്തനമിതൊ[2]രുനാളുമാക്കമുട[3] –
ന രുതാത്തതല്ല; ഹരി[4] നാരായണായ നമഃ

ഹരിനാമകീർത്തനമിതു് - ഈ ഹരിനാമകീർത്തനം; ഈശ്വര നാമജപമെന്നും പ്രസ്തുത കൃതിയെന്നും. ഋതുവായപെണ്ണിനും–പുറത്തു മാറിയ സ്ത്രീയ്ക്കും. ശുദ്ധാശുദ്ധികളും സ്ത്രീപുരുഷഭേദവും പരിഗണിക്കാതെ എന്നു ഭാവം. ഇരപ്പന്നു-തെണ്ടിക്കു; സാമുദായികവും സമ്പത്തികവുമായ സ്ഥാനമാനങ്ങളില്ലാത്തവനും. ദാഹകനും-ശവം ദഹിപ്പിക്കുന്നവനും; അപകൃഷ്ടമായ കർമ്മം ചെയ്യുന്നവനും. ഈ വാക്കിനു് ശവസംസ്കാരംകൊണ്ടു് അശുദ്ധനായവൻ, പിതൃകർമ്മംചെയ്ത

1. ഇരപ്പന്നു. ഞ. ട. ഠ; ഇരപ്പനും. ഡ. ത. ഥ; ഇരപ്പവനു. ണ. 2. കീർത്തനങ്ങൾ ഘ. ച. 3. ഇതും. ഠ. 4. അരുതാതയില്ലറിക. ഖ; അരുതാത്തതല്ലറികഗ. ജ.

കൊണ്ട് പൃഥക്ശുദ്ധമായിരിക്കുന്നവൻ എന്നും മറ്റും അർത്ഥം കല്പിച്ചു കാണുന്നു. പതിതനും—ധർമ്മാനുഷ്ഠാനത്തിലുള്ള ലോപം നിമിത്തം ഭ്രഷ്ടനായവനും; സമുദായശ്രേണിയിൽ താണുനില്ക്കുന്നവനും എന്നുമാകാം. അഗ്നിയജനംചെയ്ത ഭൂസുരനും—അഗ്നിഹോത്രമെന്നു പേരായ യാഗം കഴിച്ച ബ്രാഹ്മണനും; അക്കിത്തിരിക്കും. ആക്കുമുടൻ—എന്നുവേണ്ടാ ആർക്കുംതന്നെ. ഒരുനാളും—ഒരുസമയത്തും. ആരുതാത്തതല്ല — ജപിക്കാൻ പാടില്ലാത്തതല്ല. ഹരി നാരായണായ നമഃ—ഹരി, നാരായണനായി നമസ്കാരം.

ഈശ്വരനാമത്തെ കീർത്തനം ചെയ്യുക എന്നുള്ളതു് പുറത്തു മാറിയ സ്ത്രീയ്ക്കും തീണ്ടിനടക്കുന്നവനും ശവം ദഹിപ്പിക്കുന്നവനും താണവനും അഗ്നിഹോത്രം ചെയ്ത ബ്രാഹ്മണനും എന്നല്ല ആർക്കും തന്നെ ഒരു സമയത്തും നിരോധിച്ചിട്ടില്ലാത്തതാകുന്നു (എപ്പോഴും ചെയ്യാവുന്നതാണു്). ഹരി, നാരായണനായി നമസ്കാരം.

വേദങ്ങൾ ബ്രാഹ്മണങ്ങൾ ഉപനിഷത്തുകൾ എന്നിവ ഈശ്വര സ്തോത്രപരങ്ങളും യാഗകർമ്മപ്രതിപാദകങ്ങളും ബ്രഹ്മജ്ഞാനസാധകങ്ങളും ആണല്ലോ. എന്നാൽ ബ്രാഹ്മണർക്കും ചില പരിമിതികളോടുകൂടി മററു ചിലർക്കും മാത്രമേ ഈ വേദസാഹിത്യം അഭ്യസിക്കാവൂ എന്നാണ് അന്ന് വിധിച്ചുവച്ചതു്. ബ്രാഹ്മണരിൽതന്നെ സ്ത്രീകൾക്കു വേദാധികാരമില്ലെന്നു വന്നുകൂടി. ശൂദ്രർ തുടങ്ങിയവരുടെ കഥ പിന്നെ ചോദിക്കേണമോ? അങ്ങനെ ഏററവും വിലപ്പെട്ട ജ്ഞാനശാഖയായ ആത്മവിജ്ഞാനം ബഹുഭൂരിപക്ഷത്തിനും അന്നു് നിരോധിക്കപ്പെട്ടിരുന്നു. ഇതിനു പരിഹാരമെന്നോണം ബ്രാഹ്മണൻ മുതൽ ചണ്ഡാലൻവരെ, സത്വശുദ്ധി വന്നവൻമുതൽ പാപകർമ്മം ചെയ്യുന്നവൻവരെയുള്ള എല്ലാവർക്കും യാതൊരു

അധികാരി ഭേദംകൂടാതെ ആധ്യാത്മികസിദ്ധി കൈവരുത്തുന്ന ഒരു പദ്ധതി ഇവിടെ ആവിഷ്കരിച്ചിരിക്കുന്നു—ഈശ്വരനാമസങ്കീൎത്തനം, ആൎക്കും അധ്യയനം ചെയ്യാവുന്ന ഒരു വേദം ഇതാ ജനങ്ങളുടെ മുൻപിൽ സമർപ്പിക്കപ്പെട്ടിരിക്കുന്നു—ഹരിനാമകീൎത്തനം.

21. മററുള്ളവർ എത്രതന്നെ പരിഹസിച്ചാലും നിർവിഘ്നമായി ഈശ്വരനാമജപം നടത്തണമെന്നുപദേശിക്കുന്നു.

ഊരഭോഷനെന്നു ചിലർ ഭാഷിക്കിലും[1] ചിലർ ക-
ളിപ്പാവയെന്നു[2] പറയുന്നാകിലും[3] മനസി[4]
ആരവോ നമുക്കു തിരിയാ[5]യെന്നുറച്ചു തിരു-
നാമങ്ങൾ ചൊൽക; ഹരി നാരായണായ നമഃ

ചിലർ—ചില ആളുകൾ. ഊ—നിന്ദയും പരിഹാസവും ദ്യോതിപ്പിക്കുന്ന നിപാതം. ഭോഷൻ എന്നു—മൂഢൻ എന്നു. ഭാഷിക്കിലും—പറഞ്ഞാലും. ചിലർ - മററു ചില ആളുകൾ. കളിപ്പാവ-അറിവില്ലാത്തവൻ. പറയുന്നാകിലും—പറഞ്ഞാലും. ആരവോ നമുക്കു തിരിയായെന്നു—ആരവോ, എനിക്കൊന്നു മറിഞ്ഞുകൂടേ എന്നു. മനസി—മനസ്സിൽ. ഉറച്ചു—ദൃഢമായി വിശ്വസിച്ചുകൊണ്ടു്. തിരുനാമങ്ങൾ—ഭഗവന്നാമങ്ങളെ. ചൊൽക - ജപിക്കുക. ഹരി നാരായണായ നമഃ—ഹരി, നാരായണനായി നമസ്കാരം.

1. ഭാവിക്കിലും. ഛ. 2. ചിലർ കളിപ്പാവമെന്നു. ക; കിമപിയിപ്പാപിയെന്നു. ദ; ചിലർ കളിപാപിയെന്നു. ഞ. ട. ഠ. ഡ. ഢ. ണ. ഥ; ചിലരു മാപാപിയെന്നു. ത.3. ചിലർ ചൊന്നാകിലും. ഛ. 4. മനസിൽ .ച. 5. തെരിയാ. ട.

ചില ആളുകൾ നിന്ദയോടുകൂടി മറയണെന്നു പറഞ്ഞാലും, മററുചിലർ ബുദ്ധിയില്ലാത്തവൻ എന്നുപറഞ്ഞാലും "ആദവാ എനിക്കു യാതൊന്നും നിശ്ചയമില്ല" എന്നു മനസ്സിൽ ഉറച്ചുകൊണ്ടു് ഈശ്വരനാമങ്ങൾ ഉച്ചരിക്കുക. ഹരി, നാരായണനായി നമസ്കാരം.

ഈശ്വരനാമജപത്തിൽ വ്യാപൃതരായിരിക്കുന്ന ഭക്തന്മാരെ അപലപിക്കുക എന്നുള്ളതു് അറിവില്ലാത്തവരുടെ പതിവാണു്. ഇതിനു് അന്നും ഇന്നും ഒരു കുറവുണ്ടായിട്ടില്ല. എന്നാൽ തത്ത്വാത്മവിമുഖന്മാരായ ഈ അജ്ഞാനികളുടെ പ്രലപനങ്ങളെ തത്ത്വജ്ഞാനാവഹിതനായ ഈശ്വരഭക്തൻ തികച്ചും അവഗണിക്കുകയാണു് വേണ്ടതു്. ആ വാക്കുകൾ കേട്ടു് ഭക്തിമാർഗ്ഗത്തിൽ നിന്നു വ്യതിചലിക്കുവാനോ ആ പരിഹാസകന്മാരോടു് ഒരു മറുപടിപറയാൻ പോലുമോ ഭക്തൻ സന്നദ്ധനായിക്കൂടാ. എന്നാൽ ലോകരഹസ്യം—ഏതാണു് ശരി ഏതാണു് തെററു് എന്നുള്ളതു്—തനിക്കു തെല്ലുപോലും നിശ്ചയമില്ലെന്ന ബോധത്തോടുകൂടി പരപരിഹാസങ്ങളെ പാടെ വിഗണിച്ചു് ഈശ്വരനാമജപം തുടരുകതന്നെയാണു് ഭക്തന്റെ കൃത്യം.

22. ഭഗവന്നാമങ്ങളെ സംബന്ധിച്ചിടത്തോളം ത്യാജ്യഗ്രാഹ്യവിവേചനമാവശ്യമില്ല. ഏതു നാമവും ആക്കും ജപിക്കാം.

**ഞ ഝ ്മാദി[1] ചേരത്താരു പൊരുത്തം നിനയ്ക്കിലുമി[2] –**
**തജിതന്റെ നാമഗണമതിനങ്ങു വേണ്ട[3] ദൃഢം**
**ഒരു കോടി കോടി വക[4] തിരുനാമ[5] മുള്ളവയി[6] –**
**ലരുതാത്തതില്ല;[7] ഹരി[8] നാരായണായ നമഃ**

1. ഞ ഝാ ദി. ഖ.; ഞസ്സാദി. ക. ഗ. ഘ. ങ. ച. ഛ. ജ. ഝ. ഞ. ഢ. 2. നിനച്ചുയുഗം. ഗ.; നിനയ്ക്കുയുമിതു്. ക. ഖ. ഗ. ഘ. ജ.; നിനയ്ക്കുയുമതു്. ച. 3. നാമഗുണമതിനങ്ങു വേണ്ട. ഖ. ങ. ഡ; നാമഗണമതിനങ്ങുവേണ്ടി. ജ; നാമഗുണമതിനിങ്ങു വേണ്ട. ഞ. ട; നാമഗുണമതിനങ്ങുവേണ്ട. ണ. ത. ഥ. 4. തവ ക. ഖ. ഛ. ഡ. 5. ഒരു കോടി വകതിരുനാമങ്ങൾ ഠ; ഒരുകോടി കോടിതിരുനാമങ്ങൾ. ഡ. 6. ഉണ്ടവയിൽ ഘ. ച; ഉള്ളതിനെ. ഖ; എന്നവയിൽ. ജ. 7. അരുതാതെയില്ല. ഗ; അരുതാത്തതല്ല. ണ. 8. അരുതാത്തതില്ലറിക. ഖ. ഗ.

ഒരധ്മാദിപ്പൊരുത്തം പൊരുത്തം – മന്ത്രജപംകൊണ്ടാണ് ദേവതോപാസനം ചെയ്യുന്നത്. ജപിക്കുവാൻ സ്വീകരിക്കുന്ന മന്ത്രവും താനുമായി പൊരുത്തമുണ്ടോ എന്ന് ഉപാസകൻ നിർണ്ണയിക്കണം. ഇതിന് പലമാർഗ്ഗങ്ങളുമുണ്ട്. അവയിലൊന്നാണ് സിദ്ധാരികോഷ്ഠം. ഈ കോഷ്ഠത്തിന് പതിനാറു കളങ്ങളുണ്ട്. ഓരോന്നിലും അക്ഷരങ്ങൾ സന്നിവേശിപ്പിച്ചിരിക്കുന്നു. ഇവയിൽ ഒന്നിൽ 'ഒ ധ മ' എന്നീ അക്ഷരങ്ങളാണുള്ളത്. അതിനാൽ ഒധ് മാദി എന്നു പറയുന്നത് പ്രസ്തുത കോഷ്ഠത്തിലെ കളങ്ങളിലുള്ള അക്ഷരസന്നിവേശത്തെയാണ്. ഇതിനെ ആധാരമാക്കി പൊരുത്തം നിർണ്ണയിക്കാറുണ്ട്. അതിന്റെ രീതി ഇങ്ങനെയാണ്. ഏതു കളത്തിലാണോ ഉപാസകന്റെ പേരിലെ ആദ്യത്തെ അക്ഷരം കാണുന്നത് അതുമുതൽ സിദ്ധൻ, സാദ്ധ്യൻ, സുസിദ്ധൻ, അരി എന്ന ക്രമത്തിൽ കളങ്ങൾ എണ്ണുന്നു. മന്ത്രത്തിന്റെ ആദ്യക്ഷരം ഉള്ള കളം സുസിദ്ധനായി വന്നാൽ ഉത്തമം. സിദ്ധനോ സാദ്ധ്യനോ ആയാൽ മദ്ധ്യമം. അരി ആണെങ്കിൽ അധമം, അസ്വീകാര്യം. നിനയ്ക്കിലുമിതു് – നോക്കിയാലും. അജിതന്റെ – ശ്രീനാരായണന്റെ. നാമഗണം – നാമസമൂഹം. അതിനങ്ങു വേണ്ട ദ്ധം–അതിനു തീർച്ചയായും വേണ്ടിയിരിക്കുന്നു. ഒരുകോടി കോടിവക – അസംഖ്യം രീതിയിലുള്ള. തിരുനാമമുള്ളവയിൽ – ഭഗവന്നാമങ്ങൾ ഉള്ള കൂട്ടത്തിൽ. അരുതാത്തതില്ല– ജപിക്കുവാൻ പാടില്ലാത്ത ഒരുനാമവുമില്ല.

മന്ത്രനിർണ്ണയത്തിന് ഉപവാസകൻ 'ഒരധമാ' ദിപ്പൊരുത്തം നോക്കിയാലും അതിന് ശ്രീനാരായണന്റെ നാമങ്ങൾതന്നെയാണ് ജപിക്കേണ്ടിവരിക. അസംഖ്യം ഭഗവന്നാമങ്ങളുള്ളവയിൽ ജപിക്കുവാൻ അർഹതയില്ലാത്തതായി ഒന്നുംതന്നെ ഇല്ല. ഹരി, നാരായണനായി നമസ്കാരം.

സാധാരണയായി മന്ത്രജപം ചെയ്തു് ഉപാസനമനുഷ്ഠിക്കുന്നവർ മേൽ പ്രസ്താവിച്ചതുപോലെ ചില നിയമങ്ങൾക്കു വിധേയരായിട്ടാണു് സ്വാനുരൂപങ്ങളായ മന്ത്രങ്ങളെ സ്വീകരിക്കുക. കൂടാതെ ഉപാസ്യരായ ദേവന്മാരെ അനുസരിച്ചും ഉപാസകന്മാർക്ക മന്ത്രവിവേചനം ചെയ്യേണ്ടതായിവരും. ഉദാഹരണമായി ചില ശിവഭക്തന്മാർ വിഷ്ണുനാമോച്ചാരണത്തിൽ വിമുഖരായി കാണപ്പെടുന്നതു് ചൂണ്ടിക്കാണിക്കട്ടെ. വാസ്തവത്തിൽ ഇങ്ങനെയുള്ള യാതൊരു പരിമിതിയും കൂടാതെ ജപിക്കപ്പെടാവുന്ന മഹാമന്ത്രങ്ങളാണു് ഈശ്വരനാമങ്ങൾ. അവയ്ക്കു് ദരിദ്ര്യമോ അവ ജപിക്കുന്നതിനു് നിയന്ത്രണമോ ഇല്ല. അതിനാൽ എല്ലാവരും സ്വച്ഛന്ദമായി ഈശ്വരനാമജപത്തിൽ വ്യാപൃതരാകണം.

23. ഏകാന്തമായ ഭക്തിയുളവാകാൻ അത്യാകാംക്ഷ പ്രകടിപ്പിക്കുന്നു.

ഞകാരമാദിമുതലായിട്ടു ഞാനമിത [1]
കൈകൂപ്പിവീണുടനിരക്കുന്നു നാഥനൊടു [2]
ഏകാന്തഭക്തിയകമേവന്നുദിപ്പതിനു
വൈകുന്നതെന്തു്; [3] ഹരി [4] നാരായണായ നമഃ

ഞകാരമാദിമുതലായിട്ടു-ഞകാരത്തിൽത്തുടങ്ങി— 'ഞ' എന്ന അക്ഷരം ശിവവാചിയാണു്. കൈകൂപ്പിവീണുടൻ — തൊഴുതുനമസ്കരിച്ചു് നാഥനൊ ട്—ഭഗവാനൊട്. ഇരക്കുന്നുഞാനമിത — ഞാനിതാ വിനയപുരസ്സരം അപേക്ഷിക്കുന്നു. അകമേ—മനസ്സിൽ. ഏകാന്തഭക്തി - അനന്യവിഷയമായ, ഏകാഗ്രമായ ഭക്തി - വന്നുദിപ്പതിനു - ഉണ്ടാകുന്നതിനു്. വൈകുന്നതെന്തു — എന്താണു താമസിക്കു

1. ഇ.ഹ. ഘ. ഒ. ച. ഞ. ട. O. ഡ. ഢ. ണ. ത. ഥ. 2. നാഥനൊടെ. ക. ഖ. ങ; ഛ.3 വൈകിപ്പതെന്തു. ഗ.4 ബത ക. ഗ. ഛ ജ.

ന്നതു്? ഹരിനാരായണായ നമഃ – ഹരി, നാരായണനായി നമസ്കാരം.

ഞാനിതാതൊഴുതു നമസ്കരിച്ചുകൊണ്ടു് 'ഞ, എന്ന അക്ഷരത്തിൽ തുടങ്ങി ഭഗവാനോട്‌ ഒന്നു യാചിച്ചുകൊള്ളുന്നു. എന്റെ ഉള്ളിൽ ഭഗവാനെക്കുറിച്ചുള്ള ഏകാന്തമായ ഭക്തി ഉണ്ടാകുന്നതിനു ഇങ്ങനെ താമസിക്കുന്നതെന്താണു്? ഹരി, നാരായണനായി നമസ്കാരം.

ഞ, ശിവവാചിയായെടുക്കുന്ന പക്ഷം ഇങ്ങനെ വിവർത്തനം ചെയ്യാം:- ശിവൻ തുടങ്ങിയ ഈശ്വരമൂർത്തികളെ തൊഴുതുനമസ്കരിച്ചുകൊണ്ടു ഭഗവാനോട്‌ ഒന്നുയാചിച്ചുകൊള്ളുന്നു.

സാധാരണയായി ആളുകൾ വഴിവാടുകൾകഴിച്ചും ചിലകർമ്മങ്ങൾ അനുഷ്ഠിച്ചും ക്ഷേത്രദർശനം ചെയ്തും മററും ഈശ്വരഭജനം ചെയ്യാറുണ്ടു്. അതായതു്, കഴിവനുസരിച്ചു് യഥാഃസൗകര്യം മററു ലൗകികകാര്യങ്ങൾക്കു വിഘ്നം വരുത്താതെ ഈശ്വരകാര്യത്തിലും. ശ്രദ്ധിക്കുക എന്നരീതി. ഇതിനു് പ്രാകൃതഭക്തി എന്നാണു പറയുക എന്നാൽ ഈശ്വരമാർഗ്ഗത്തിൽ ഏററവും ആത്മാർത്ഥമായി സഞ്ചരിക്കുന്ന ഭക്തനു് ഈരീതികൊണ്ടും ഇതിൽനിന്നു വളരുന്ന ഭക്തിഭാവംകൊണ്ടും തൃപ്തിവരുന്നതല്ല. ആ ധന്യനു് എല്ലാസമയവും ഹൃദയം ഭക്തിഭാവംകൊണ്ടു നിറഞ്ഞിരിക്കണം. എല്ലാം ഈശ്വരമയമായി ദർശിക്കണം. എല്ലാം ഈശ്വരാർപ്പണമായി ചെയ്യണം. ഈ ഒരു നിലയിലേക്കു്, ഏകാന്തഭക്തിയിലേക്കു് ഉയരുവാൻ പ്രയത്നിച്ചുവരുന്ന ഭക്തൻ ഫലസിദ്ധിക്കുവരുന്ന താമസം അത്യാകാംക്ഷമൂലം സഹിക്കുവാൻ ശക്തനാകുന്നില്ല. അതുകൊണ്ടു് ഭഗവാനെത്തന്നെ വിളിച്ചു ആചാര്യൻ ഏകാന്തഭക്തി യാചിക്കുന്നു.

24. അദ്വൈതമാർഗ്ഗത്തിലേക്ക് മനസ്സു പോകുന്ന അനുഭവം ആവിഷ്കരിക്കുന്നു.

**ഏകാന്തയോഗികളിലാകാംക്ഷകൊണ്ടു [1] പര-**
**മേകാന്തമെന്നവഴി പോകുന്നിതെന്മനവും [2]**
**കാകൻ പറന്നു പുനരന്നങ്ങൾ പോയ വഴി**
**പോകുന്ന പോലെ; ഹരി നാരായണായ നമഃ**

ഏകാന്തയോഗികളിൽ — പരബ്രഹ്മമാകുന്ന ഏക ലക്ഷ്യത്തിൽ സർവ്വദാ മനസ്സുറപ്പിച്ചിരിക്കുന്ന ജ്ഞാനികളിൽ. പരം ആകാംക്ഷകൊണ്ട് - അതിയായ അഭിനിവേശം നിമിത്തം, എൻ മനവും - എന്റെ മനസ്സും. ഏകാന്തമെന്നവഴി — അദ്വൈത മാർഗ്ഗത്തിലേക്ക്. അന്നങ്ങൾ പോയവഴി പുനഃ — ഹംസങ്ങൾ പറന്നു പോയ വഴിയെ ആകട്ടെ. കാകൻ പറന്നുപോകുന്ന പോലെ പോകുന്നു — കാക്ക പറന്നു പോകുന്നതുപോലെ പോകുന്നു.

ബ്രഹ്മത്തിൽ തന്നെ സർവ്വദാ മനസ്സുറപ്പിച്ചിരിക്കുന്ന യോഗീശ്വരന്മാരിലുള്ള അഭിനിവേശം നിമിത്തം ഭഗവാനേ, എന്റെ മനസ്സും ഏകാഗ്രമായ അദ്വൈത മാർഗ്ഗത്തിലേക്ക്, അരയന്നങ്ങൾ പോകുന്ന വഴിയെ കാക്കപറന്നു പോകുന്നതുപോലെ, പോകുന്നു. ഹരി, നാരായണനായി നമസ്കാരം.

ഏകാന്തയോഗിയായ ധന്യൻ സർവദാ ഈശ്വരധ്യാനനിമഗ്നനായി നിരതിശയമായ സുഖം അനുഭവിച്ചുകൊണ്ടിരിക്കും. എന്നാൽ ആനിലയിലെത്തുക ദുഷ്കരമത്രേ. യോഗീശ്വരത്തമനായ ആചാര്യൻ പോലും വിനയാതിരേകം കൊണ്ടാണെങ്കിലും പറയുന്നു, ഹംസങ്ങളുടെ വഴിയെ പറക്കുന്ന കാക്കയുടെ നിലയാണ് തന്റേതെന്ന്.

1. കൊണ്ടു. ഖ. 2. മനസു. ഖ. ച.

അനായാസം ഏകാഗ്രതയോടുകൂടി ഉന്നതലക്ഷ്യത്തെ ലാക്കാക്കി പറക്കുന്ന അരയന്നങ്ങളെ അനുകരിക്കുവാൻ കാക്കയ്ക്കു് എങ്ങനെയാണു് സാധിക്കുക?

25. അനേകം 'തത്വങ്ങൾ' ഉൾക്കൊള്ളുന്ന പ്രപഞ്ചത്തിൽ സർവാന്തര്യാമിയായും സർവാധിനായകനായും ഇരിക്കുന്ന ഭഗവാൻ ഒന്നു തന്നെ.

**ഐയ്യഞ്ചു മഞ്ചുമുട നയ്യാറു[1] മെട്ടു മുട[2] –**
**നവ്വണ്ണമെട്ടുമുട നെൺമൂന്നു മേഴു മഥ[3]**
**ചൊവ്വോടൊരഞ്ചു മപി[4] രണ്ടൊന്നു തത്വമതിൽ**
**മേവുന്ന നാഥ ജയ;[5] നാരായണായ നമഃ**

ഐയ്യഞ്ചുമഞ്ചും – മുപ്പതും. ഉടനയ്യാറുമെട്ടും - കൂടാതെ മുപ്പത്തിയെട്ടും. അവ്വണ്ണമെട്ടുമുടൻ - അതുപോലെതന്നെ എട്ടും. ഉടൻ എൺമൂന്നും – കൂടാതെ ഇരുപത്തിനാലും. അഥ ഏഴും – പിന്നീടു് ഏഴും. ചൊവ്വോടൊരഞ്ചും. – വീണ്ടും അഞ്ചും. രണ്ടൊന്നുമപി മൂന്നും. തത്വമതിൽ - സാംഖ്യ പരിഭാഷാനുസരിച്ചുള്ള തത്വസമൂഹത്തിൽ. മേവുന്നനാഥ - വർത്തിക്കുന്ന ജഗന്നായക. ജയ - അവിടുന്നു ജയിച്ചാലും. നാരായണായ നമഃ – നാരായണനായി നമസ്കാരം.

ഇരുപത്തിയഞ്ചും അഞ്ചും മുപ്പതും എട്ടും എട്ടും ഇരുപത്തിനാലും ഏഴും അഞ്ചും മൂന്നും (115) തത്വമുള്ളവയിൽ വർത്തിക്കുന്ന

1. ഉടനയ്യാറു. ക; പുനരയ്യാറു. ഗ. 2. പുന: ഖ. ഘ. ച; അഥ. ഛ. 3. അപി. ഛ. 4. ഇഹ. ഛ. 5. ഹരി. ക. ഘ. ങ. ച. ഛ. ഝ. ഞ—ട.

ജഗന്നായക അവിടുന്നു ജയിച്ചാലും! നാരായണനായി നമസ്കാരം.

വൈശേഷികന്മാർ അറിയപ്പെടുന്ന എല്ലാ വിഷയങ്ങളേയും പദാർത്ഥങ്ങളായി വകതിരിച്ചു അവയ്ക്കു അവാന്തര വിഭാഗങ്ങൾ കല്പിച്ചിട്ടുള്ളതു പോലെ സാംഖ്യന്മാരും പ്രപഞ്ചത്തെ വിശകലനം ചെയ്തു ചില വ്യവസ്ഥകളെല്ലാം നിർദ്ദേശിച്ചിട്ടുണ്ടു്. അവയ്ക്കു് ഏററവും പ്രധാനമായിട്ടുള്ളതു രണ്ടു് തത്ത്വങ്ങളാണു്—പുരുഷനും പ്രകൃതിയും. ഇവ കൂടാതെ പ്രകൃതിയുടെ പരിണാമകാര്യങ്ങളായ പല വിഷയങ്ങളും അവർ അംഗീകരിച്ചിരിക്കുന്നു. സാംഖ്യദർശനത്തിൽ സുപ്രസിദ്ധങ്ങളായ തത്ത്വങ്ങൾ ഇരുപത്തിയഞ്ചു് ആണു്. പുരുഷൻ അവ്യക്തം, മഹത്, അഹങ്കാരം, ആറു ജ്ഞാനേന്ദ്രിയങ്ങൾ[1], കർമ്മേന്ദ്രിങ്ങൾ[2], തന്മാത്രകൾ[3], ഭൂതങ്ങൾ[4] എന്നിവ.

ഇവ കൂടാതെ മററനേകം തത്ത്വങ്ങളും സാംഖ്യന്മാർ അംഗീകരിച്ചിട്ടുണ്ടു്. പ്രകൃത കീർത്തനത്തിൽ തന്നെ 115 തത്ത്വങ്ങളോളം സൂചിപ്പിച്ചിരിക്കുന്നു. ഈ തത്ത്വങ്ങളെല്ലാം ഗ്രഹിക്കുന്നതിൻെറ പരമോദ്ദേശം മൂലപ്രകൃതിയിൽ നിന്നും അതിൻെറ പരിണാമങ്ങളിൽ നിന്നും പുരുഷനെ വേർതിരിച്ചറിയുക എന്നുള്ളതാണു്[5]. എങ്കിലല്ലേ പ്രകൃതിബദ്ധനായ പുരുഷനു മോചനം സാദ്ധ്യമാവൂ. ഈ തത്ത്വ

1. മനസ്സു്. ശ്രോത്രം. ത്വക്കു്. ചക്ഷുസ്സു്. രസനാ. ഘ്രാണം. 2. വാക്കു്. പാണി. പാദം. പായു. ഉപസ്ഥം. 3. ശബ്ദം. സ്പർശം. രൂപം. രസം. ഗന്ധം. 4. ആകാശം. വായു. തേജസ്സു്. ജലം. പൃഥിവി. 5. വ്യക്താ വ്യക്തവിജ്ഞാനാത് എന്ന സാംഖ്യ കാരികാപാദം നോക്കുക.

ങ്ങളിൽ പുരുഷൻ വർത്തിക്കുന്നതായി സാംഖ്യ ശാസ്ത്രത്തിൽ വിഭാവന ചെയ്തിട്ടില്ല. പ്രകൃത കീർത്തനത്തിലെ ഈ ആശയം അദ്വൈത പ്രക്രിയ അനുസരിച്ചുള്ളതാണ്. "അന്തഃ പ്രവിഷ്ടഃ സ ശാസ്താ ജനാനാം" എന്നും മററുമുള്ള വേദാന്ത വാക്യങ്ങൾ ഇവിടെ അനുസ്മരണീയങ്ങളത്രെ. ഇവിടെ ആചാര്യൻ അചേതനമായ പ്രപഞ്ചത്തിന്റെ വിശകലനത്തിൽ സാംഖ്യത്തേയും ചേതനാംശത്തിൽ അദ്വൈതത്തേയും പ്രമാണീകരിച്ചിരിക്കുന്നു.

26. ശാസ്ത്രങ്ങളിൽ പ്രതിപാദിക്കുന്ന സിദ്ധാന്തങ്ങളുടെ പൊരുളു മനസ്സിലാക്കുവാൻ കഴിവില്ലാത്ത ഭക്തന് ഭഗവത് കാരുണ്യം മാത്രമാണ് ശരണം.

ഓതുന്നഗീതകളിതെല്ലാ[1]മിതിന്നു[2] പൊരു-
ളേതെന്നു[3] കാണ്മതിനു പോരാ മനോബലവും
ഏതെങ്കിലും[4] തവ ഹി[5] കാരുണ്യമിന്നു മമ[6]
സാധിക്കവേണ്ടു; ഹരി[7] നാരായണായ നമഃ

ഗീതകൾ—ശാസ്ത്രങ്ങൾ; വേദം ഉപനിഷത്ത്, ഭഗവദ്ഗീത തുടങ്ങിയവ. ഇതെല്ലാം—ഇപ്രകാരമുള്ള തത്ത്വങ്ങളെല്ലാം. ഓതുന്ന—

1. ഗീതയിലിതെല്ലാം ഗ. ഘ. ച. ജ; ഗീതകളിലെല്ലാം ഛ; ഗീതകളതെല്ലാം. ഢ. 2. അതിന്നു. ഖ. ഗ. ഘ; ഇതെന്നു. ഞ. ഠ. ഡ. ഢ. ണ; അതെന്നു. ട; ഓതുന്ന ഗീതകളൊക്കവണ്ണമുള്ള. ത. 3. യാതൊന്നു. ഛ. 4. ഏതാകിലും ഗ. 5. കിമപി. ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 6 ഇന്നു തവ. ങ. ഞ. ട. ഠ. ഡ. ണ. ഥ. ഒന്നു തവ. ത; ഇന്നതിനു. ഖ. 7 വേണ്ടപതിതു. ഘ. ച; വേണ്ടതിഹ. ഖ; വേണ്ടതിഹ. ഗ.; വേണമിഹ. ങ.

പറയുന്നു. ഇതിന്ന്—ഇതിന്റെയെല്ലാം. പൊരുൾ—പരമാർത്ഥം. ഏതെന്നു—ഏതാണെന്നു. കാണ്മതിന്നു-തിരിച്ചറിയുവാൻ. മനോബോധവും—ബുദ്ധിവൈഭവമാകട്ടെ. പോരാ-അപര്യാപ്തമാണ്. ഏതെങ്കിലും—അതെന്തെങ്കിലുമാകട്ടെ. തവ—അവിടുത്തെ. കാരുണ്യം ഹി—കാരുണ്യംതന്നെയാണ്. ഇന്നു മമ—എനിക്ക് ഇപ്പോൾ. സാധിക്കവേണ്ടു—നേടേണ്ടതായിട്ടുള്ളത്. ഹരി നാരായണായ നമഃ — ഹരി, നാരായണനായി നമസ്കാരം.

ശാസ്ത്രങ്ങളിൽ തത്ത്വങ്ങളെല്ലാം പ്രതിപാദിച്ചിരിക്കുന്നു. എന്നാൽ ഇതിന്റെയൊക്കെ പരമമായ അർത്ഥം ഗ്രഹിക്കുന്നതിനു ബുദ്ധിക്കു വൈഭവം മതിയാകുന്നില്ല. ശാസ്ത്രരഹസ്യം എന്തു തന്നെ ആയാലും ഭഗവാനെ അവിടുത്തെ കാരുണ്യം തന്നെയാണ് എനിക്ക് ഇപ്പോൾ സാധിക്കേണ്ടതു്. ഹരി, നാരായണനായി നമസ്കാരം.

വേദങ്ങൾ, ഉപനിഷത്തുകൾ, വേദാന്തസൂത്രങ്ങൾ, ഭഗവദ്ഗീത, വൈശേഷികാദിശാസ്ത്രകൃതികൾ തുടങ്ങിയ മഹാഗ്രന്ഥങ്ങളിൽ പ്രപഞ്ചത്തെപ്പററിയും തദാധാരമായ മഹാശക്തിയെപ്പററിയും പല വീക്ഷണഗതികളിൽക്കൂടി സവിസ്തരം പ്രപഞ്ചനം ചെയ്തിട്ടുണ്ട്. ഏറിയകൂറും ബുദ്ധിവിലാസിതങ്ങളാണ് ഈ പ്രപഞ്ചനമെല്ലാം. അഹങ്കാരമലിമസമായ മനുഷ്യബുദ്ധികൊണ്ട് ആ പരമതത്ത്വത്തെ ഗ്രഹിക്കുവാൻ സാധിക്കുമോ? മാതാവെന്ന അഹംഭാവത്തോടുകൂടി കൃഷ്ണനെ ബന്ധിക്കുവാൻ ചെന്ന യശോദയുടെ കയ്യിലുണ്ടായിരുന്ന കയറ് എത്രതന്നെ നീട്ടിയിട്ടും അപര്യാപ്തമാണന്നല്ലെ വന്നുകൂടിയതു്? ഒടുവിൽ ഭഗവദനുഗ്രഹംകൊണ്ടല്ലേ ആ സച്ചിദാനന്ദമൂർത്തിയെ ബന്ധിക്കുവാൻ — അറിയുവാൻ—സാധിച്ചതു്? അഹംബോധത്തോടുകൂടിയ മനുഷ്യബുദ്ധിക്ക് അഗ്രാഹ്യം

തന്നെയാണ് ആ പരമമായ തത്ത്വം. ഈ ന്യൂനത പരിഹരിക്കുവാൻ ഏകാന്തമായ ഭക്തിയിൽക്കൂടി ഭഗവദനുഗ്രഹം ആർജ്ജിക്കുകയാണ് വേണ്ടതെന്ന് ആചാര്യൻ ഇവിടെ വ്യക്തമാക്കിയിരിക്കുന്നു. ഔപനിഷദമായ ജ്ഞാനം ബുദ്ധിക്കു ദുർഗ്രഹമാകയാൽ ഭട്ടതിരിയും ഇങ്ങനെ തന്നെ പറഞ്ഞു:-"ത്വത് പ്രേമാത്മകഭക്തിരേവ സതതം സ്വാദീയസീ ശ്രേയസീ"— അവിടുത്തെ നേരെയുള്ള പ്രേമരൂപമായ ഭക്തിതന്നെയാണ് എപ്പോഴും അസ്വാദ്യവും ശ്രേഷ്ഠവും.

27. മായാമോഹം നിമിത്തം 'ഞാൻ ശരീരമാണ്" എന്നും മററുമുള്ള അജ്ഞാനം ഉണ്ടാകരുതെന്നു പ്രാർത്ഥിക്കുന്നു.

ഔദുംബരത്തിൽ[1] മശകത്തിന്നു തോന്നു 'മിതിൽ[2]
മീതേ കദാപി സുഖമില്ലെ'ന്നിതപ്പരിചു[3]
ചേതോവിമോഹിനി മയക്കായ്ക മായ തവ
'ദേഹോഽഹ'മെന്നിവയിൽ[4] ; നാരായണായ നമഃ

ഇതിൽമീതേ കദാപി സുഖമില്ലെന്നിട്ട്-ഇതിലധികം സുഖം ഒരിക്കലും ഉണ്ടാകില്ല എന്നിങ്ങനെ. ഔദുംബരത്തിൽ-അത്തിമരത്തിലിരിക്കുന്ന. മശകത്തിന്നു തോന്നും-കൊതുകിനുതോന്നും. ഇപ്പരിചു-ഇതുപോലെ. 'ദേഹോഽഹം' എന്നിവയിൽ - ഞാൻ ശരീരമാണ് എന്നിങ്ങനെയുള്ള അയഥാർത്ഥങ്ങളായ തോന്നലുകളിൽ. തവ

1. ഔദുംബരത്തു. ക. ച. 2. അതിൽ ക. ങ. ജ. ഠ. ഢ. ണ. ത. ന; അതിൻ ഞ. ഡ; ഇതിൻ. ട. 3. സുഖം കിമപിയില്ലെന്നുതൽപരിചു. ഖ. ഗ; സുഖം കഹചിലില്ലെന്നുതൽ പരിചു. ജ; കദാചിൽ സുഖമില്ലെന്നിതപ്പരിചു. ഛ; തദാപി സുഖമില്ലെന്നിതപ്പരിചു. ച. 4. അവയിൽ. ഖ. ഘ. ച. ഛ. ഡ.

അവിടുത്തെ, ചേതോവിമോഹിനി - മനസ്സിനെ അജ്ഞാനം കൊണ്ട് ഭ്രമിപ്പിക്കുന്ന, മായ – മായാശക്തി, മയക്കായ്ക - എന്നെ വ്യാമോഹിപ്പിക്കാതിരിക്കട്ടെ. നാരായണായ നമഃ- നാരായണനായി നമസ്കാരം.

അത്തിമരത്തിലിരിക്കുന്ന കൊതുകിന് 'ഇതിൽ കവിഞ്ഞ് ഒരു ആനന്ദം ഒരിക്കലുമുണ്ടാകയില്ല' എന്നു തോന്നും. അതുപോലെ ഞാൻ "ശരീരമാണ്" എന്നും മററുമുള്ള തോന്നലുകളിലിട്ട് അവിടുത്തെ ഭ്രമകാരിണിയായ മായ എന്നെ വ്യാമോഹിപ്പിക്കുവാൻ ഇടയാകരുതേ. നാരായണനായി നമസ്കാരം.

അത്തി വൃക്ഷത്തിലിരിക്കുന്ന കൊതുകിന് ആ അവസ്ഥ പരമാനന്ദമായിത്തോന്നും. അതിൽ കവിഞ്ഞ് ഒരു സൗഭാഗ്യം ഉണ്ടാകാനില്ലെന്നും തോന്നും. ഇതുപോലെ ലൗകിക ജീവിതത്തിൻെറ ചില പ്പൊള്ളപ്പകിട്ടുകളിൽ മയങ്ങി കഴിയുന്ന മനുഷ്യന് അതാണ് ഏററവും ആനന്ദ കരമെന്നു തോന്നും. ഇതിനു കാരണം അജ്ഞാനം അഥവാ മായാശക്തിയാണ്. മനുഷ്യൻ യഥാർത്ഥത്തിൽ ആനന്ദമയമായ ആത്മചൈതന്യമത്രേ. എന്നാൽ താൻ ശരീരമാണെന്നാണ് അവനു് അനുഭവപ്പെടുക. ശരീരത്തിനു സുഖമാണെങ്കിൽ തനിക്ക് സുഖമാണ്. ശരീരം സുന്ദരമാണെങ്കിൽ താൻ സുന്ദരനാണ്. എന്നിങ്ങനെ അവനു തോന്നലുണ്ടാകുന്നു. ആത്മസ്വരൂപനായ താൻ ശരീരമാണെന്ന് ഭ്രമിക്കുക നിമിത്തമാണ് ഇതെല്ലാം തോന്നുന്നത്. ഇങ്ങനെ ഭ്രമിച്ച് ലൗകിക ജീവിതത്തിൽ ആസക്തനായി അത്തിമരത്തിലെ കൊതുകിനെപ്പോലെ മനുഷ്യൻ കഴിഞ്ഞു കൂടുകനിമിത്തം പരമായ ആനന്ദാനുഭൂതി ലഭിക്കുവാൻ

അവന് അവസരം ലഭിക്കുന്നില്ല. അതിനാൽ അജ്ഞാനകൃതമായ ഭ്രമത്തിൽനിന്നും മമതാബന്ധത്തിൽനിന്നും മോചനം നേടുവാൻ ഭഗവാൻെറ അനുഗ്രഹം ഉണ്ടാകട്ടെ!

28 ജഗത്സ്രഷ്ടാവായ ബ്രഹ്മാവിനെപ്പോലും വലയ്ക്കുന്ന മായാമോഹത്തിൻെറ അതിക്രമണത്തിൽനിന്നും രക്ഷിക്കണമെന്നു പ്രാർത്ഥിക്കുന്നു.

**അംഭോജസംഭവനുമൻപോടു നീന്തി ബത!**
**സമ്മോഹവാരിധിയി[1] ലെന്നോടമോർത്തു മമ**
**വൻപേടി പാരമിതു നമ്മോടടായ്‌വതിനു[2]**
**മുൻപേ തൊഴാമടികൾ; നാരായണായ നമഃ**

സമ്മോഹവാരിധിയിൽ – അജ്ഞാനമാകുന്ന സമുദ്രത്തിൽ. അംഭോജസംഭവനും – ബ്രഹ്മാവുപോലും. അൻപോടു നീന്തി ബത – ആസക്തിയോടുകൂടി നീന്തിപ്പോയി;അത്ഭുതം തന്നെ.എന്നോടം–എന്ന വസ്തുത. ഓർത്തു മമ – ഓർത്തിട്ട് എനിക്ക്. വൻപേടിപാരം – വലിയ ഭയം അധികംആയിരിക്കുന്നു. ഇതു്–ഈമായാമോഹം.നമ്മോടടായ്‌വതിന്– എന്നെ സമീപിക്കാതിരിക്കുന്നതിന്. അടികൾ – അവിടത്തെ പാദങ്ങളെ. മുൻപേ തൊഴാം – ആദ്യമായി തൊഴാം; തൊഴുന്നു. നാരായണായ നമ: – നാരായണനായി നമസ്കാരം.

1 വമോഹവാരിധിയിൽ. ട. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ.
2 അവനമ്മോടടായ്‌വതിനു, ഛ. ഡ. ഥ; ഇവ നമ്മോടടായ്‌വതിനു. ജ; അതു നമ്മോടടായ്‌വതിനു.ത; ഇവ നമ്മോടടായ്‌വതിനു. ട. ഠ. ഢ. ണ; അവ നൻപോടടായ്‌വതിനു. ക. ഖ. ഘ. ങ. ഛ. ഞ.

മായാസമുദ്രത്തിൽ ബ്രഹ്മാവുപോലും ആസക്തിയോടെ നീന്തിപ്പോയി.എന്ന പരമാർത്ഥമോർത്തിട്ട് എനിക്കു വലിയ ഭയമാകുന്നു. ഈ മോഹം എന്നെ ബാധിക്കാതിരിക്കുവാനായി അവിടുത്തെ പാദങ്ങളെ ആദ്യമായി ഞാൻ തൊഴാം. നാരായണനായി നമസ്കാരം.

ഏകവും അദ്വിതീയവുമായ പരമാർത്ഥതത്വത്തെ സാക്ഷാത് കരിക്കുവാനാണല്ലോ ഭക്തൻ അഭിലഷിക്കുന്നത്. ഇതിന് പ്രതിബന്ധമായി നില്ക്കുന്നത് മായാമോഹം അഥവാ അജ്ഞാനമാണ്. ഈ വിശ്വത്തിന്റെ സൃഷ്ടികർത്താവായി, ആരാധ്യനായിരിക്കുന്ന ബ്രഹ്മാവുപോലും മായാബദ്ധനത്രേ. സച്ചിദാനന്ദമയമായ പരബ്രഹ്മമൊഴിച്ച് ബാക്കി സർവ്വും മായയുടെ സന്തതികളാണ്. അക്കൂട്ടത്തിൽ ബ്രഹ്മാവും. ബ്രഹ്മാവിനും അജ്ഞാനമൊഴിഞ്ഞ് താൻ ശുദ്ധചൈതന്യമാണെന്ന് അനുഭവത്തിലെത്താൻ മായാസമുദ്രം താണ്ടിക്കടന്നേ മതിയാവു. ജനനവും മരണവും സാംസാരികങ്ങളായ സുഖദുഃഖങ്ങളും എല്ലാം അദ്ദേഹത്തിനും തരണം ചെയ്യേണ്ടതായിത്തന്നെ ഇരിക്കുന്നു. സാധാരണ മനുഷ്യരെപ്പോലെ മോഹവലയത്തിൽ പെട്ട് ബ്ഹ്മാവു വിഷമിക്കുന്ന പല കഥകളും പുരാണങ്ങളിൽ പ്രസിദ്ധമാണ്. വത്സസ്തേയം ഒരു ഉദാഹരണമായി ചൂണ്ടിക്കാണിക്കട്ടെ. ബ്രഹ്മാവിനുപോലും ഉണ്ടായിട്ടുള്ള ഈ ക്ലേശങ്ങളെ സ്മരിക്കുമ്പോൾ ഏതു് ആത്മാന്വേഷകനാണ് ഭീതിയുണ്ടാകാത്തതു്? എന്നാൽ ഏകാന്തമായ ഭക്തികൊണ്ട് ലഭിക്കുന്ന ഈശ്വരകാരുണ്യം ഭക്തന്റെ മാർഗ്ഗം സുഗമമാക്കിത്തീർക്കും. ആ കാരുണ്യത്തിനായി ഇതാ ഭഗവത്പാദങ്ങളെ നമസ്കരിക്കുന്നു.

29. അജാമിളന്റെ കഥ സൂചിപ്പിച്ച് ഈശ്വരനാമോച്ചാരണത്തിന്റെ മഹത്വം പ്രകാശിപ്പിക്കുന്നു.

അപ്പാശവും വടിയുമായ്ക്കൊണ്ടജാമിളനെ[1]
മുൽപ്പാട്ടചെന്നു കയറിട്ടോരു കിങ്കരരെ
മുൽപ്പുക്കചെന്നഥ[3] തട്ടത്തോരു[4] നാൽവരെയു-
മിപ്പോഴെ[6] നൗമി;[7] ഹരി നാരായണായ നമഃ

അപ്പാശവും – ഭയങ്കരമായ കാലപാശവും. വടിയുമായ്ക്കൊണ്ട് – വടിയുംകൊണ്ട്. അജാമിളനെ – അജാമിളൻ എന്നു പേരായ ബ്രാഹ്മണനെ. മുൽപ്പാട്ടചെന്നു കയറിട്ടോരു – സമീപിച്ചു കയറുകൊണ്ടു കെട്ടിയവരായ. കിങ്കരരെ – യമകിങ്കരന്മാരെ. മുൽപ്പുക്കചെന്നഥ – മുൻപിൽ ചെന്നിട്ട്. തട്ടത്തോരു – തട്ടത്തവരായ. നാൽവരെയും – നാലുവിഷ്ണുദൂതന്മാരേയും. ഇപ്പോഴെ നൗമി – ഇപ്പോഴുംതന്നെ ഞാൻ നമസ്കരിക്കുന്നു. ഹരി നാരായണായ നമഃ – ഹരി, നാരായണനായി നമസ്കാരം.

ആ മരണപാശവും ദണ്ഡുമേന്തി അജാമിളനെ സമീപിച്ചു കാലപാശംകൊണ്ടു കെട്ടിയ യമകിങ്കരന്മാരുടെ മുമ്പിലെത്തിത്തടഞ്ഞ നാലു വിഷ്ണുദൂതന്മാരെയും ഞാൻ ഇതാ നമസ്കരിക്കുന്നു. ഹരി, നാരായണനായി നമസ്കാരം.

1. ആയിട്ടജാമിളനെ. ക. 2. പിൽപ്പാട്ട. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 3. ചെന്നിഹ. ച. ഛ; വന്നഥ. ക. ഒ. 4. തട്ടത്തേഷ. ഖ. 5. നാലുപേരെയും. ഞ. ഠ. 6. അപ്പോഴെ ഘ. ഒ. ഝ; അപ്പോലെ. ജ. ഞ. ട. ഠ. ഢ. ണ. ത. ഥ. 7. അപ്പോഴും നമാമി. ഛ.

അജാമിളചരിതം ഭാഗവതപ്രസിദ്ധമാണ്. ഗൃഹസ്ഥാശ്രമി യായിരുന്ന അജാമിളൻ യാഗസാധനങ്ങൾ തേടി വനത്തിൽ പോ വുകയും അവിടെ കണ്ട ഒരു സുന്ദരിയിൽ മോഹിച്ച് അവളെ വിവാ ഹം കഴിക്കുകയും ചെയ്തു. ഈ വിവാഹം അയാളെ വളരെ അധഃപ തിപ്പിച്ചു. ധർമ്മാനുഷ്ഠാനങ്ങൾ വേണ്ടെന്നുവച്ചു. എന്നുമാത്രമല്ല ഹിംസ, കവർച്ച, മോഷണം, തുടങ്ങിയ അധർമ്മങ്ങൾ ആചരിക്കാ തെ നിവൃത്തിയില്ലാതെയുംവന്നു. വയസ്സായി. ശക്തിക്ഷയിച്ചു. രോഗഗ്രസ്തനായി. മരണമടുത്തു. ഭീകരന്മാരായ യമകിങ്കരന്മാർ അ യാളെ കയറും വടിയുമൊക്കെയായി വളഞ്ഞു. ഇതുകണ്ടുഭയന്ന് അയാൾ 'നാരായണ,നാരായണ' എന്നു വിളിച്ചു. ഈശ്വരനെ അല്ല, ആ പേരിട്ടിരുന്ന തന്റെ ഇളയപുത്രനെ. ഇങ്ങനെയെങ്കിലും നാരാ യണനാമം ജപിച്ച അജാമിളനിൽ സന്തുഷ്ടനായ മഹാവിഷ്ണു സ്വദൂത ന്മാരെ അയച്ചു യമകിങ്കരരിൽനിന്നും അയാളെ രക്ഷപ്പെടുത്തി. ഭഗവ ദനുഗ്രഹത്തിന്റെ സ്വാദറിഞ്ഞ അജാമിളൻ പരമഭക്തനായി ത്തീർന്നു. ഒടുവിൽ വിഷ്ണുസായൂജ്യം പ്രാപിക്കയു ചെയ്തു.

ഭഗവന്നാമജപത്തിന്റെ മാഹാത്മ്യമാണ് ഈ കഥ വിശദ മാകുന്നത്. ഈശ്വരപരമായ ഹൃദയഭാവം കൂടാതെ സംഗതിവശാൽ നാമം ജപിച്ചതിന്റെ ഫലം ഇതാണെങ്കിൽ നിഷ്കളങ്കമായ ഭക്തി യോടുകൂടി നാമസങ്കീർത്തനം ചെയ്താലുണ്ടാകുന്ന ഫലം എത്രയോ ദിവ്യമായിരിക്കും!

30. ചിലഭക്തന്മാരെ ഭഗവാൻ വളരെ ക്ലേശിപ്പിക്കുന്നു എന്ന് ഗജേന്ദ്രമോക്ഷത്തെ ഉദാഹരിച്ചു വ്യക്തമാക്കുക.

കഷ്ടം! ഭവാനെയൊരു പാണ്ഡ്യൻ ഭജിച്ചള-
വഗസ്ത്യേന[1] നീ ബത![2] ശപിപ്പിച്ചതെന്തിനതു[3]
നക്രേണ ക്കാൽക്കഥ കടിപ്പിച്ചുപിന്നെയു[4] മ-
തോർക്കാവതല്ല; ഹരി[5] നാരായണായ നമഃ

കഷ്ടം! – സങ്കടകരംതന്നെ. ഭവാനെ – അവിടുത്തെ. ഒരു പാണ്ഡ്യൻ–പാണ്ഡ്യരാജാവായിരുന്ന ഇന്ദ്രദ്യുമ്നൻ. ഭജിച്ചളവ്–ഭജിച്ച അവസരത്തിൽ. അഗസ്ത്യേന–അഗസ്ത്യമഹർഷിയെക്കൊണ്ടു. നീ - അവിടുന്നു. ശപിപ്പിച്ചതെന്തിനതു ബത – എന്തിനായി ശപിപ്പിച്ചു? കഷ്ടം!. അഥ-അനന്തരം. നക്രേണ–മുതലയെക്കൊണ്ട്, കാൽക്ക്–കാലിന്. പിന്നെയും കടിപ്പിച്ചു-വീണ്ടും കടിപ്പിച്ചു അതോർക്കാവതല്ല–അതെല്ലാം എനിക്കു ചിന്തിക്കുവാൻപോലും വയ്യ. ഹരി നാരായണായ നമഃ–ഹരി, നാരായണനായി നമസ്കാരം.

ഭഗവാനെ, പാണ്ഡ്യരാജാവായ ഇന്ദ്രദ്യുമ്നൻ അവിടുത്തെ ഭജിച്ചപ്പോൾ, കഷ്ടം! എന്തിനാണ് അഗസ്ത്യമുനിയെക്കൊണ്ട് അദ്ദേഹത്തെ ശപിപ്പിച്ചത്? അതിനുശേഷം മുതലയെക്കൊണ്ടു വീണ്ടും

1. ന്ദർഃവണ. ജ. 2. അഥ. ഖ. ഗ. ജ. ഝ. 3. ശപിപ്പിച്ചതെന്തിനിഹ. ഖ. ഗ. ഘ. ങ. ച. ഛ. ഝ. ട. ത. ഥ.; ശമിപ്പിച്ചതെന്തിനിഉ. ക; ശമിപ്പിച്ചതെന്തതിനു. ജ. 4. കടിപ്പിച്ചതെന്തിനിതും. ങ. ഞ. ട. ഠ. ണ. ഥ. കടിപ്പിച്ചരേന്തിനതും. ഡ. ഢ ത, കടിപ്പിച്ചു പിന്നെയതും. ഗ. ജ. 5. ഓർക്കാവുമായ്‌വരിക. ക. ഗ. ഝ; ഓർക്കായ് വരേണമിഹ. ഛ.

കാലിൽ പിടിപ്പിച്ചുവല്ലോ. അതു് ഓർക്കവാൻപോലും വയ്യാ. ഹരി, നാരായണനായി നമസ്കാരം.

ഭാഗവതാന്തർഗ്ഗതമായ ഗജേന്ദ്രമോക്ഷമാണു് ഇവിടെ പരാമർശിക്കപ്പെട്ടിരിക്കുന്നതു്. ഈശ്വരസാക്ഷാത്കാരത്തിനായി ഇന്ദ്രദ്യുമ്നൻ എന്നു പേരായ പാണ്ഡ്യരാജാവു് മലയപർവതത്തിൽ തപസ്സുചെയ്യുകയായിരുന്നു. അപ്പോൾ അതുവഴിവന്ന അഗസ്ത്യമുനിയെ ധ്യാനമഗ്നനായിരുന്ന രാജാവു കാണുകയോ ബഹുമാനിക്കയോ ഉണ്ടായില്ല. കോപാവിഷ്ടനായ മുനി രാജാവിനെ ആനയായിപ്പോകട്ടെ എന്നു ശപിച്ചു. മഹാവിഷ്ണുവിന്റെ പ്രത്യക്ഷദർശനംകൊണ്ടു ശാപമോക്ഷവും വിധിച്ചു. ശാപഗ്രസ്തനായ രാജാവു് ആനയായിത്തീർന്നു. വളരെനാൾ കാട്ടിൽ അലഞ്ഞു തിരിഞ്ഞു. ഒരിക്കൽ വെള്ളംകുടിക്കാനായി മാനസസരസ്സിലിറങ്ങവെ ഒരു മുതല അതിന്റെ കാലിൽ പിടികൂടി. ആനയും മുതലയുമായിത്തുടർന്നുണ്ടായ സമരം ആയിരംകൊല്ലത്തോളം നീണ്ടുനിന്നത്രേ. ആ മുതലയാകട്ടെ ശാപഗ്രസ്തനായ ഒരു ഗന്ധർവ്വനായിരുന്നു. അതിനോടു പൊരുതി അഹങ്കാരം നശിച്ച ആന അവശനായിത്തീർന്നു. അപ്പോൾ അതിന്റെ ഉള്ളിൽ ലയിച്ചുകിടന്ന ഈശ്വരഭക്തി പൂർവ്വാധികം വിജൃംഭിക്കുകയും അതു് ശമദമാദികളോടുകൂടി ഭഗവദ്ഭജനം ആരംഭിക്കുകയും ചെയ്തു. പരാത്പരമായ ആ പരമതത്ത്വം പ്രതിഫലിക്കുന്ന നിർമ്മലഹൃദയത്തോടുകൂടി ആ ഗജം ഒടുവിൽ ഇങ്ങനെ പ്രാർത്ഥിച്ചു—"ഏകായ ലോകതത്ത്വായ പരതഃ പരമാത്മനേ നമഃ". ഭഗവാൻ പ്രത്യക്ഷമായി മുതലയെക്കൊന്നു മോക്ഷവും നൽകി. ഭക്തനായ ഇന്ദ്രദ്യുമ്നനെ ഇത്രയൊക്കെ വിഷമം അനുഭവിപ്പിച്ചതു് എന്തിനാണെന്നുള്ള ചോദ്യത്തിൽ "ഇങ്ങനെയൊന്നും ക്ലേശി

പ്പിക്കാതെതന്നെ എനിക്കു ഭഗവത്സായുജ്യം തരണമേ" എന്ന പ്രാർത്ഥന അഭിവ്യഞ്ജിക്കുന്നു.

31. ചില ഭക്തന്മാർക്കു മുഹൂർത്തനേരത്തെ ഭഗവദ്ഭജനം കൊണ്ടു് മോക്ഷം സിദ്ധിക്കുന്നതിനു് ഖട്വാംഗനെ നിദർശന മാക്കുന്നു.

ഖട്വാംഗനെന്ന ധരണീശനു കാണൊരു[1] മു-
ഹൂർത്തന നീ ഗതി കൊടുപ്പാനുമെന്തു വിധി[2]
ഒട്ടല്ല നിൻകളികളിപ്പോലെ തങ്ങളിൽ വി-
രുദ്ധങ്ങളായവകൾ[3]; നാരായണായ നമഃ

കാണു് — ഇതു നോക്കുക. ഖട്വാംഗനെന്ന — ഖട്വാംഗൻ എന്നു പേരുള്ള. ധരണീശനു് — മഹാരാജാവിനു്. മുഹൂർത്തന — ഒരു മുഹൂർത്തം കൊണ്ടു്; രണ്ടു നാഴികകൊണ്ടു്. നീ ഗതികൊടുപ്പാൻ - അവിടുന്നു മോക്ഷം നൽകുവാൻ. എന്തുവിധി — എന്തു ന്യായം? ഇപ്പോലെ — ഇതുപോലെ; ഇന്ദ്രദ്യുമ്നന്റേയും ഖട്വാംഗന്റേയുംകഥകൾപോലെ. തങ്ങളിൽ വിരുദ്ധങ്ങളായവകൾ - പരസ്പരം വിരുദ്ധങ്ങളായ. നിൻ കളികൾ — അവിടുത്തെ ലീലകൾ. ഒട്ടല്ല - കുറച്ചൊന്നുമല്ല; ധാരാളമായുണ്ടു്. നാരായണായ നമഃ — നാരായണനായി നമസ്കാരഃ.

ഭഗവാനെ ഇതു നോക്കുക. ഖട്വാംഗരാജാവിനു ഒരു മുഹൂർത്തം കൊണ്ടു് മോക്ഷംകൊടുക്കുവാൻ അവിടുത്തേക്കു് എന്താണു ന്യായം? ഇതുപോലെ പരസ്പരവിരുദ്ധങ്ങളായ അവിടുത്തെ ലീലകൾ കുറച്ചൊന്നുമല്ല. നാരായണനായി നമസ്കാരം.

1 കാൺകൊരു. ജ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഗ; കണ്ടൊ. രു. ഖ. 2. വ്യന; ക. 3. വിരുദ്ധങ്ങളായളവു. ക. ണ; വിരുദ്ധങ്ങളായതുകൾ. ത.

സൂര്യവംശരാജാവായ ഖട്വാംഗൻ (ദിലീപൻ) ദേവാസുരയുദ്ധത്തിൽ ദേവന്മാൎക്കു വലിയ സാഹായ്യമനുഷ്ഠിച്ചു. ഇതിൽ സന്തുഷ്ടനായ ഇന്ദ്രനിൽനിന്നും തനിക്കു ഇനി വളരെക്കുറച്ചു സമയത്തെ ജീവിതമേ ഉള്ളു എന്നു മഹാരാജാവിനു ഗ്രഹിക്കുവാനിടയായി. പെട്ടെന്നു ഭൂമിയിലെത്തി അദ്ദേഹം ഏകാഗ്രചിത്തതയോടെ ഈശ്വരധ്യാനം ആരംഭിച്ചു. അതിന്റെ ഫലമായി മുഹൂൎത്തംകൊണ്ടു മോക്ഷംപ്രാപിക്കുകയും ചെയ്തു.

ഭക്തന്മാരായ ഇന്ദ്രദ്യുമ്നനോടും ഖട്വാംഗനോടും ഉള്ള പെരുമാററത്തിൽ ഭഗവാൻ പക്ഷപാതം കാണിച്ചു എന്നു പ്രത്യക്ഷത്തിൽ തോന്നാം. പക്ഷെ അതു സത്യമല്ല. സ്നേഹസ്വരൂപനായ ഭഗവാനു ആരോടും പക്ഷപാതമില്ല. മോക്ഷപ്രാപ്തിക്കു യോഗ്യത സമ്പാദിക്കുന്ന ഏതു ഭക്തനെയും ഫലപ്രദാനംചെയ്തു അവിടുന്നു അനുഗ്രഹിക്കുന്നു. ഈ യോഗ്യത സമ്പാദിക്കുവാൻ ഓരോരുത്തരും അവരവരുടെ രീതിയിൽ യത്നിക്കുന്നു. അവരവരുടെ യത്നത്തിനനുരൂപമായി സമയം വേണ്ടിവരുന്നു എന്നേയുള്ളു.

32. ജരാസന്ധനെ എതിർക്കാതെ ദ്വാരകയിലേക്കു മടങ്ങിയതും വരുണനെ ആഗ്നേയാസ്ത്രം പ്രയോഗിച്ചു അമൎത്തിയതും ഭഗവാന്റെ വിരുദ്ധസ്വഭാവമായ മറെറാരു ലീലാവിശേഷമത്രേ.

ഗർവ്വിച്ചുവന്നൊരു ജരാസന്ധനോടു യുധി
ചൊവ്വോടെ നില്പതിനു പോരാ നിനക്കു ബലം[1]
അവ്വാരിധൌ ദഹനബാണം[2] തൊടുത്തതു തെ-
ളിപ്പിപ്പതിന്നുമതി[3] ; നാരായണായ നമഃ

1. മനോബലവും. ഛ; നമുക്കു ബലം. ജ. 2. നയനാബാണം. ക. ഒ. 3. തെളിപ്പിച്ചതിന്നുഹരി. ഝ; തെളിപ്പിപ്പതിന്നുഹരി. ഗ; എളപ്പിപ്പതിന്നു ഹരി. ക; തളർപ്പിപ്പതിന്നുമതി. ഠ. ഡ. ഢ. ണ.

ഗർവ്വിച്ചവനോടു–അഹങ്കാരത്തോടുകൂടി നേരിട്ട. ജരാസന്ധനോടു–മഗധരാജാവായ ജരാസന്ധനോടു. യുധി – യുദ്ധത്തിൽ. പൊരുവ്വാതെ നില്പതിന്–വേണ്ടവിധം എതിർത്തുനില്ക്കുന്നതിന്. നിനക്കു–അങ്ങയ്ക്കു. ബലം പോരാ–ശക്തി മതിയാകയില്ല. അപ്പാരിധൌ–ആ സമുദ്രത്തിൽ; ലങ്കാസമുദ്രത്തിൽ. ദഹനബാണം തൊടുത്തു–ആഗ്നേയാസ്ത്രം പ്രയോഗിച്ചു. അതു തിളപ്പിപ്പതിനു–സമുദ്രജലത്തെ തിളപ്പിക്കുവാൻ. മതി–ബലം പര്യാപ്തമാണ്. നാരായണായ നമഃ – നാരായണനായി നമസ്കാരം.

അഹങ്കാരത്തോടുകൂടി നേരിട്ട ജരാസന്ധനെ വേണ്ടവിധം എതിർക്കുന്നതിന് അവിടത്തേക്കു ബലം മതിയാകയില്ല! എന്നാൽ ആഗ്നേയാസ്ത്രം തൊടുത്തു സമുദ്രത്തെ തിളപ്പിക്കുന്നതിനു ബലം മതിതാനും! ഇതു് എത്ര വിചിത്രമായിരിക്കുന്നു. നാരായണനായി നമസ്കാരം.

അഹങ്കാരമത്തനായ ജരാസന്ധൻ യുദ്ധത്തിനായി മധുരയിൽ ചെന്നപ്പോൾ ഭഗവാൻ അയാളെ യുദ്ധത്തിൽ എതിർക്കാതെ ദ്വാരകയിലേക്കു പൊയ്ക്കളഞ്ഞു. അങ്ങനെ ആ അസുരരാജാവിനെ എതിർക്കുവാനുള്ള ബലം തനിക്കില്ലെന്നു ഭഗവാൻ സമ്മതിക്കുന്നതായി വരുത്തിവച്ചു. എന്നാൽ ജരാസന്ധനെക്കാൾ വളരെ വളരെ ശക്തനും പരാക്രമശാലിയുമായ വരുണൻ ലങ്കയിലേക്കു ചിറ കെട്ടുന്നതിനു തടസ്സമായി നിന്നപ്പോൾ ഭഗവാൻ ശ്രീരാമൻ ആഗ്നേയാസ്ത്രം പ്രയോഗിച്ചു് സമുദ്രജലം തിളപ്പിച്ചു; വരുണനെ വശംകെടുത്തി. ഈ രണ്ടു സംഭവങ്ങളും ഒരുമിച്ചു ചേർത്തു് ആലോചിക്കുക. താരതമ്യേന നിസ്സാരനായവനോടു തോററതായി ഭാവിക്കുക കേമനായ

വനെ എതിർത്ത് പരാജയപ്പെടുത്തുക. വൈരുദ്ധ്യംകൊണ്ടുള്ള ഒരു വൈചിത്ര്യം!

ജരാസന്ധനെ നിഗ്രഹിക്കാതെ ഭഗവാൻ ദ്വാരകയിലേക്കു പോയതു ബലമില്ലായ്കകൊണ്ടാണെന്ന് ആരും ഭ്രമിക്കേണ്ടതില്ല. സത്യസങ്കല്പനും ഭക്തവത്സലനുമായ ഭഗവാൻെറ പ്രവൃത്തികളിലെ രഹസ്യങ്ങൾ ഒററനോട്ടത്തിൽ ഗ്രഹിക്കുവാൻ വിഷമമാണ്. ജരാസന്ധനോട് എതാണ്ടൊരു പരാജയംതന്നെ സമ്മതിച്ച് യുദ്ധത്തിൽനിന്നും ഭഗവാൻ ഒഴിഞ്ഞുമാറിയതു തൻെറ പൂർവ്വസങ്കല്പത്തെ ആദരിച്ചായിരുന്നു. ഭീമനെക്കൊണ്ടു ജരാസന്ധനെ വധിപ്പിക്കണമെന്നായിരുന്നു ഭഗവാൻെറ നിശ്ചയം. അതിനു ഭംഗം വരുത്താതെ തൻെറ ഭക്തനായ ഭീമസേനനെ അനുഗ്രഹിക്കുന്നതിനു വേണ്ടിയായിരുന്നു ഭഗവാൻ ഈ അപമതിപോലും സഹിച്ചത്. അങ്ങനെ സ്വയം അപകർഷം അനുഭവിച്ചു സ്വഭക്തന്മാരെ അനുഗ്രഹിക്കുന്ന ഭക്തവത്സലനെ നാം നമസ്കരിക്കുക.

33 ഭഗവാൻെറ വൈരുദ്ധ്യവിചിത്രമായ മറെറാരു ലീലാവിലാസം. സീതാവിയോഗത്തിൽ ശ്രീരാമൻ വിരഹംനിമിത്തം ദുഃഖിച്ചു. ശ്രീകൃഷ്ണനാകട്ടെ വൃന്ദാവനത്തിൽ ഗോപിമാരോടു സ്വയം വേർപിരിഞ്ഞ് അവരെ ദുഃഖിപ്പിച്ചു.

**ഘർമ്മാതപം കളിർനിലാവെന്നു തമ്പിയോടു**
**ചെമ്മേപറഞ്ഞു നിജപത്നീം പിരിഞ്ഞുളവ്[1]**
**തന്നേത്തിരഞ്ഞു[2] മഴകിച്ചു[3] മൃഗാക്ഷികളെ**
**വൃന്ദാവനത്തിലഥ[4]; നാരായണായ നമഃ**

1. അളവിൽ. ഗ. 2. വിരഞ്ഞു. ഗ. ഝ; തന്നേ തിരഞ്ഞു ക; തന്നേ പിരിഞ്ഞു. ഗ. 3. മാഴ്കിച്ചു ക; മറുകിച്ചും. ജ. ഝ; മറുകിച്ചാംഞ. ട. ഠ. ഢ. ണ. ത. ഥ; മറുകിച്ചു. ഖ. ഞ. ഡ. 4. ഋഹ. ഖ.

നിജപത്നീം-തൻെറ ഭാര്യയെ; സീതയെ പിരിഞ്ഞളവു-വേർപിരിഞ്ഞ അവസരത്തിൽ, തമ്പിയോടു-അനുജനോടു; ലക്ഷ്മണനോടു. കുളിർനിലാവ്-ശീതളമായ ചന്ദ്രിക. ഘർമ്മാതപഃഎന്ന ചൊന്നു പറഞ്ഞു-ചൂടുള്ള വെയിൽ ആണെന്നു പറഞ്ഞു. അഥ-അനന്തരം. വൃന്ദാവനത്തിൽ-യമുനാതീരത്തുള്ള വൃന്ദാവനത്തിൽവച്ചു. മൃഗാക്ഷികളെ-സുന്ദരിമാരായ ഗോപസ്ത്രീകളെ. തന്നെത്തിരഞ്ഞ്-തന്നെ അന്വേഷിപ്പിച്ചു. മഴകിച്ചു-കരയിച്ചു. നാരായണായ നമഃ-നാരായണനായി നമസ്കാരം.

തൻെറ ഭാര്യയുമായി വേർപിരിഞ്ഞ അവസരത്തിൽ അനുജനോടു കുളിർനിലാവ് കഠിനമായ വെയിലാണെന്നു പറഞ്ഞു. അതിനുശേഷം വൃന്ദാവനത്തിൽവച്ചു സുന്ദരിമാരായ ഗോപസ്ത്രീകളെ തന്നെ അന്വേഷിപ്പിച്ചു കരയിച്ചു. നാരായണനായി നമസ്കാരം.

ശ്രീരാമാവതാരത്തിൽ ഭഗവാൻ സീതാവിയോഗംനിമിത്തം വിരഹാർത്തി അനുഭവിച്ചതും ശ്രീകൃഷ്ണാവതാരത്തിൽ ഗോപിമാരുമായി സ്വയം വേർപിരിഞ്ഞ് അവരെ ദുഃഖിപ്പിച്ചതുമാണ് ഇവിടെ സൂചിപ്പിച്ചിരിക്കുന്ന കഥകൾ.

ഒരിക്കൽ കഠിനമായ വിരഹദുഃഖത്തിനു പാത്രമായി ഭവിക്കുക. പിന്നൊരിക്കൽ സ്വയം വിരഹം വരിക്കുക. എന്തിനധികം പറയുന്നു, ഭഗവാൻെറ ലീലകളെല്ലാം വിചിത്രങ്ങൾതന്നെ.

34. ഭഗവാൻെറ പൊരുത്തമില്ലെന്നു തോന്നുന്ന വേറെ രണ്ടു പ്രവൃത്തികൾ. ശൂർപ്പണഖയുടെ മൂക്കും മുലയും മുറിപ്പിച്ചു. എന്നാൽ കുബ്ജയെ സുന്ദരിയാക്കി.

**ങ്ങാനം കണക്കെയുളവഞ്ചാക്ഷരത്തിനമി[1] –**
**ത്തൂനം വരുത്തിയൊരു നക്തം ചരിക്ക ബത.**
**ക്രൂനോരു[2] ദാസിയെ[3] മനോജ്ഞാംഗിയാക്കിയതു –**
**മൊന്നല്ലേ[4] യാളു; ഹരി[5] നാരായണായ നമഃ**

ഒരു നക്തം ചരിക്ക – ഒരു രാക്ഷസിക്ക്; ശൂർപ്പണഖയ്ക്ക്. ങ്ങാനം കണക്കെയുള – ങ്ങ പോലെയുള്ള അഞ്ചക്ഷരത്തിനു; ങ്ങ, ഞ, ണ, ന, മ എന്ന അനുനാസികാക്ഷരങ്ങൾക്കു. ഊനം വരുത്തിയിട്ട് – കുറവു വരുത്തി; നാസികാച്ഛേദനം നിമിത്തം അനുനാസികാക്ഷരങ്ങൾ ഉച്ചരിക്കാൻ നിവൃത്തിയില്ലാതാക്കി. ബത – ആശ്ചര്യം! ക്രൂനോരു – ക്രൂനുള്ള. ദാസിയെ – ദാസിയായ കുബ്ജയെ. മനോജ്ഞാംഗിയാക്കിയതും – സുന്ദരിയാക്കിയതും, ആളൊന്നല്ല – ഒരേ ആൾ തന്നെയല്ലേ? ഹരി, നാരായണായ. നമഃ – ഹരി, നാരായണനായി നമസ്കാരം.

ഒരു രാക്ഷസിക്ക് നാസികാച്ഛേദനം നിമിത്തം ങ്ങ മുതലുള്ള അഞ്ചക്ഷരങ്ങൾ ഉച്ചരിക്കാൻ നിവൃത്തിയില്ലാതാക്കി. കഷ്ടം! ക്രൂനിയായ ദാസിയെ ആകട്ടെ അനുഗ്രഹിച്ച് സർവ്വാംഗസുന്ദരിയാക്കി. ഇതു രണ്ടും ഭഗവാൻ തന്നെയല്ലേ ചെയ്തതു്? ഹരി, നാരായണനായി നമസ്കാരം.

1. ങ്ങാനം കണക്കെയുംനഞ്ചക്ഷരങ്ങളുടെ ങ്ങ. ഞ. ട. ഠ. ഡ. ഢ. ണ. ത, ഥ. ങ്ങാനാം കണക്കെയുള വഞ്ചാക്ഷരത്തിനമൊരു. ജ. 2. ക്രൂനോരു ച. ചര. ഞ. ട. ഠ. ഡ. ഢ. ത; ക്രൂനായ. ണ; 3. നാരിയെ ചര. 4. ആക്കിയതു നിയല്ലേ ഖ. 5. ശിവ. ഗ. ച. ജ. ഝ.

ശ്രീരാമൻെറ വനവാസകാലത്ത് പഞ്ചവടിയിൽ താമസിക്കുമ്പോഠം പ്രണയ പ്രാർത്ഥനയുമായി വന്ന രാവണസഹോദരിയായ ശൂർപ്പണഖയുടെ കഥ നാസികാഛേദം രാമായണത്തിൽ പ്രസിദ്ധമാണ്. അതു പോലെ തന്നെ കംസവധത്തിനായിപ്പോയ ശ്രീകൃഷ്ണൻ മാർഗ്ഗമദ്ധ്യേ കണ്ട കുബ്ജയെ അഥവാ ത്രിവക്രയെ സുന്ദരിയാക്കിയ കഥ ഭാഗവതത്തിലും പ്രസിദ്ധമാണ്. ഈ രണ്ടു കഥകളുമാണ് ഈ കീർത്തനത്തിൽ പരാമർശിക്കപ്പെട്ടിരിക്കുന്നത്. രണ്ടു സ്ത്രീകളോട് ഭഗവാൻ രണ്ടു തരത്തിൽ പെരുമാറി. ഹൃദയഹാരിണിയായി പ്രണയാർത്ഥനവും ചെയ്തു് തന്നെ സമീപിച്ച ശൂർപ്പണഖയെ നിഷ്കരുണം നിരസിച്ചു. എന്നുമാത്രമല്ല ലക്ഷ്മണകോപത്തിന്നിരയായി അവഠംക്ക് വൈരൂപ്യം വന്നു ചേരുവാനുള്ള സാഹചര്യമെല്ലാം സൃഷ്ടിക്കയും. ചെയ്തു. ഇതെത്ര കഠിനമായ ഒരു പ്രവൃത്തി. കംസനിഗ്രഹത്തിനായി യുദ്ധവ്യഗ്രതയോടുകൂടിപ്പോകുന്ന സന്ദർഭത്തിൽ വഴിയിൽ വച്ചു തന്നെ പൂജിച്ച വിരൂപിയായ കുബ്ജയേയോ സൌന്ദര്യധാമമായി മാററി. അത്രമാത്രമല്ല. അവളുടെ അഭിലാഷമനുസരിച്ച് പിന്നീടും അവളെ പത്നിയായി സ്വീകരിച്ച് അവളിൽ ഉപശ്ലോകൻ എന്നു പേരായ ഒരു പുത്രനേയും ഉത്പാദിപ്പിച്ചു. ഇതെത്രയോ കാരുണ്യപൂർണ്ണമായ പെരുമാററം!

35. ഇതാ വേറൊരു പ്രവൃത്തിവൈരുദ്ധ്യം. ഇന്ദ്രപുത്രനായ അർജ്ജുനൻെറ സാരഥിയായി ഭഗവാൻ വർത്തിച്ചു എന്നാൽ ഇന്ദ്രൻെറ മറെറാരു പുത്രനായ ബാലിയെ ഒളിയമ്പു പ്രയോഗിച്ചു വധിച്ചു.

ചമ്മട്ടിപൂണ്ടു കടിഞ്ഞാണും മുറുക്കിയുട-
നിന്ദ്രാത്മജന്നു യുധി തേർപൂട്ടി[1] നിയജിത[2]
ചെമ്മേ മറഞ്ഞൊരു ശരംകൊണ്ടു കൊന്നതുമൊ-
രിന്ദ്രാത്മജം ഹ! ഹ! ഹ![3] നാരായണായ നഃ

അജിത – ഒരിക്കലും പരാജയം വന്നിട്ടില്ലാത്ത ഭഗവാനേ. നീ – അവിടുന്ന്. യുധി – യുദ്ധത്തിന്, ഭാരതയുദ്ധത്തിൽ. ചമ്മട്ടി പൂണ്ടു – ചാട്ടയും പിടിച്ച്. കടിഞ്ഞാണും മുറുക്കിയുടൻ – കുതിരയുടെ കടിഞ്ഞാണും മുറുക്കിപ്പിടിച്ചു കൊണ്ട്. ഇന്ദ്രാത്മജന്നു – ഇന്ദ്രന്റെ പുത്രനായ അർജ്ജുനന്. തേർപൂട്ടി – തേർതെളിച്ചു. ചെമ്മേ മറഞ്ഞ് - വേണ്ടവിധം മറഞ്ഞുനിന്നു. ഒരു ശരം കൊണ്ടു കൊന്നതും – ഒരു ബാണ പ്രയോഗം കൊണ്ടു ഭഗവാൻ കൊന്നതും. ഓിന്ദ്രാത്മജം – ഇന്ദ്രന്റെ മറെറാരു പുത്രനായ ബാലിയെത്തന്നെ. ഹ! ഹ! ഹ! – ഇങ്ങനെയുള്ള വൈരുദ്ധ്യം വളരെ വിചിത്രമായിരിക്കുന്നു എന്നാണ് ഈ നിപാതം വ്യഞ്ജിപ്പിക്കുന്നത്. നാരായണായ നമഃ – നാരായണനായി നമസ്കാരം.

അപ്രയോ വിജയ ശാലിയായ ഭഗവാനെ, ചാട്ടയും പിടിച്ചു കുതിരയുടെ കടിഞ്ഞാണും മുറുക്കി അവിടുന്നു യുദ്ധത്തിൽ ഇന്ദ്രപുത്ര

1 തേർകൂട്ടി. ഘ. ച. ഝ. 2. നിന്നനിജ. ഘ. ച; നിന്നുബത. ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ; നീയജിത. ജ. 3. കൊന്നതു മൊരിന്ദ്രാത്മജന്നെ ഹരി ക. ഘ. ങ ഛ. ഞ. ട. ഠ. ഡ. ഢ. ണ .ത. ഥ; കൊന്നിതു നിയിന്ദ്രാത്മജന്നെ ഹരി. ഖ.

നായ അർജ്ജുനന്റെ തേർതെളിച്ചു. വഴിപോലെ മറഞ്ഞുനിന്നു ഒരു ശരം പ്രയോഗിച്ചു ഇന്ദ്രന്റെ മറെറാരു പുത്രനായ ബാലിയെ അവിടുന്നു വധിച്ചു. ഇതു് ഏററവും വിചിത്രമായിരിക്കുന്നു. നാരായണനായി നമസ്കാരം!

ഈശ്വരന്റെ പ്രസ്തുതങ്ങളായ ലീലകളിൽനിന്നു സാമാന്യമായിത്തെളിയുന്ന തത്ത്വം ഇതാണു്. ഈശ്വരാനുഗ്രഹം ഉണ്ടാകുന്നതു ബാഹ്യങ്ങളായ ഉപാധികളെ ആശ്രയിച്ചല്ല. ഈശ്വരഭജനം ചെയ്യുന്നവർക്കെല്ലാം ഒരേ രീതിയിൽ മുക്തിലഭിക്കണമെന്നില്ല. അതു പോലെതന്നെ സ്ത്രീത്വവും മോക്ഷലബ്ധിക്കു പ്രത്യേകമായ സാധകമല്ല. ഒരാളിന്റെ പുത്രന്മാരാണെന്നു സാമ്യം ഉണ്ടെങ്കിലും രണ്ടുപേർക്കു് ഒരേതരത്തിൽ ഈശ്വരാനുകൂല്യം ഉണ്ടാകണമെന്നുമില്ല. ഇതു പോലെയുള്ള മററുപാധികളും മോക്ഷസാധകങ്ങളല്ലതന്നെ. പിന്നെ എന്താണു് ഈശ്വരാനുഗ്രഹത്തിനുമാർഗ്ഗം? ഏകാന്തമായ ഭക്തിയും ആത്മശുദ്ധിയും കൊണ്ടു സച്ചിദാനന്ദ സ്വരൂപനായ ഈശ്വരനുമായി തന്മയീഭാവത്തിനുള്ള അർഹത സമ്പാദിക്കുകതന്നെയാണു് മോക്ഷസാധകം.

36. അദൃശ്യമായി പ്രപഞ്ചം മുഴുവൻ നിറഞ്ഞിരിക്കുന്നു ചേതനാരൂപനായ ഈശ്വരന്റെ മഹത്ത്വം അപാരി ചേരുമ്പോൾ തന്നെ.

**ഘനനതപമാനു[1] കനൽപോലെ നിറഞ്ഞുലകിൽ**
**മിന്നുന്ന[2] നിൻമഹിമയാക്കും തിരിയ്ക്കുതു്**
**അന്നന്നു കണ്ടതിനെ[3] വാഴ്ത്തുന്ന മാമുനിക-**
**ളെന്നത്രെ തോന്നി മമ;[4] നാരായണായ നമഃ**

1. ഘനതപമാനു, ഖ. ഞ. ട. ഠ. ഡ. ണ. ഥ. 2. മിന്നുന്ന ങ. ഞ. ട. ഠ.ഡ. ഢ. ണ. ഥ. 3. കാട്ടിനതു ഗ. ധ. 4. ഹരി ഗ. ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ; ബത. ധ.

ഛന്നന്മാൻ് - മറവോട്ടു കൂടിയ; ചാരം പൊതിഞ്ഞ. കനൽപോലെ – തീക്കനൽ പോലെ. ഉലകിൽ നിറഞ്ഞു മിന്നുന്ന–പ്രപഞ്ചം മുഴുവൻ വ്യാപിക്കുന്ന. നിന്മഹിമ – അവിടുത്തെ യഥാർത്ഥമായ മാഹാത്മ്യം. ആർക്കും തിരിയ്ക്കരുത് - ആർക്കും ഇത്രയെന്നു ക്ലിപ്തപ്പെടുത്തുവാൻ സാധ്യമല്ല. മാമുനികൾ – മഹാമുനികൾ. അന്നന്നു കണ്ടതിനെ വാഴ്ത്തുന്നു. – ധ്യാനനിഷ്ഠയിൽ അനുഭവപ്പെടുന്ന അംശങ്ങളെ പ്രകീർത്തിക്കുന്നു. എന്നത്രേ മമ തോന്നി–എന്നു മാത്രമേ എനിക്കു തോന്നിയിട്ടുള്ളൂ.

മറഞ്ഞു, ചാരം പൊതിഞ്ഞ തീക്കനൽ പോലെ, ലോകമെങ്ങും വ്യാപിച്ചിരിക്കുന്ന അവിടുത്തെ മാഹാത്മ്യം ആർക്കും പൂർണ്ണമായി പരിച്ഛേദിക്കാവുന്നതല്ല. മഹർഷിമാർ അപ്പോഴപ്പോൾ ധ്യാനത്തിൽ ദർശിക്കുന്ന ഭഗവന്മഹിമകളെ കീർത്തിക്കുന്നു എന്നു മാത്രമേ എനിക്കു തോന്നിയിട്ടുള്ളൂ. നാരായണനായി നമസ്കാരം.

ചിത്സ്വരൂപനായ ഭഗവാൻ ഇന്ദ്രിയങ്ങൾക്ക് അഗോചരനാണ്. എന്നാൽ ആ മഹാശക്തി വിശ്വമെങ്ങും വ്യാപിച്ചിരിക്കുന്ന പ്രകാശമാണ്. അദ്വൈതമതാനുസാരിയായ ഈ തത്ത്വത്തെ ഒരു സുപരിചിതമായ ഉപമാനം കൊണ്ട് ആചാര്യൻ വിശദീകരിക്കുന്നു. ചാമ്പൽപൊതിഞ്ഞ തീക്കനലിന്റെ പ്രകാശം ദൃശ്യമല്ലല്ലോ. അതേ സമയം ചാമ്പലിന്റെ ഉള്ളിലാകെ അതു വ്യാപിച്ചിരിക്കുകയും ചെയ്യുന്നു. ഇതു സർവ്വാന്തര്യാമിയായ ചൈതന്യത്തിന്റെ സ്വഭാവം വളരെ വിശദമാക്കുന്നു.

ഈ ചിച്ഛക്തിയുടെ മഹത്വം നിർണ്ണയിക്കുവാൻ ആർക്കും തന്നെ സാധിക്കുന്നതല്ല. ഉപനിഷദ്ദ്രഷ്ടാക്കളായ മഹർഷിമാർക്കുപോലും

അതു സാധിച്ചിട്ടില്ല. അവരുടെ ദർശനങ്ങളെല്ലാം ധ്യാനകാലത്തുള്ള പ്രതിഭാസങ്ങൾ മാത്രമാണ്. അവയെ അവർ വേദവാക്യങ്ങളിൽ പ്രകാശിപ്പിച്ചു എന്നു മാത്രമേ കരുതേണ്ടതുള്ളൂ. ഈശാവാസ്യദർശനത്തെ സംബന്ധിച്ചിടത്തോളം ഇതിലധികം ഒരു പരമാർത്ഥമില്ലതന്നെ. അതാതു ദേശങ്ങളിൽ അതാതു കാലങ്ങളിൽ വിശുദ്ധ സത്വന്മാരായ മഹാന്മാരുടെ ഹൃദയത്തിലുണ്ടാകുന്ന ചില പ്രതിഫലനങ്ങളാണ് നമുക്ക് മതമായും തത്ത്വജ്ഞാനമായും ലഭിച്ചിട്ടുള്ളത്. അല്ലാതെ അപ്രമേയമായ ആ മഹാശക്തിയുടെ വൈഭവം ഇതു വരെ പരിച്ഛേദിക്കപ്പെട്ടിട്ടില്ല. ഇനി പരിച്ഛേദിക്കപ്പെടുകയുമില്ല. പരിമിതനായ മനുഷ്യൻ പരിമിതമായ സാമഗ്രികൊണ്ട് അപരിമിതമായ ആ പ്രപഞ്ച രഹസ്യത്തെ അളക്കുകയോ? ഇതിൽ കവിഞ്ഞ് അസാദ്ധ്യമായി വേറെന്താണുള്ളത്?

37. ഭഗവാന്റെ സർവാന്തര്യാമിത്വം വിശദീകരിക്കുന്നു.

**ജന്തുക്കളുള്ളിൽ വിലസീടുന്ന പാക്കിലിഹ[1]**
**ബന്ധം വിടാതെ പരിപൂർണ്ണാത്മനാ[2] സതതം**
**തന്തൗ[3] മണിപ്രകര[4] ഭേദങ്ങൾ പോലെ പര-**
**മെന്തെന്തു[5] ജാതിഭിദ[6] നാരായണായ നമഃ**

പാക്കിലിഹ – ഇവിടെ സൂക്ഷ്മമായി ആലോചിച്ചാൽ. ബന്ധം വിടാതെ – അഖണ്ഡമായി, പ്രത്യേകം പ്രത്യേകം

1. സിന്നരിയ. ങ. ഞ. ട. ഡ. ഢ. ണ. ത. ഥ. 2. പരിപൂർണ്ണാത്മനാ: ച. ഛ. പരിപൂർണ്ണാത്മനേ. ക. 3. തന്തും. ഞ. ട. ഠ ഡ. ഢ. ണ. ത. ഥ. 4. പ്രവര. ച. ജ. 5. എന്തേ ഹി. ജ. 6. ജാതമിതു. ങ; ജാതമിഹ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ.

അല്ലാതെ, പരിപൂർണ്ണാത്മനാ – തന്റെ പൂർണ്ണമായ ഭാവത്തിൽ. ജന്തുക്കളുള്ളിൽ – ജീവജാലങ്ങളുടെ ഉള്ളിൽ. സതതം – എപ്പോഴും വിലസീടുന്നു. – പ്രകാശിക്കുന്നു. തന്തൗ – തന്തുവിൽ, ചരടിൽ കോർത്തിരിക്കുന്ന. മണിപ്രകരഭേദങ്ങൾപോലെ – അനേകം തരം രത്നങ്ങൾ പോലെ. പരമെന്തൊരു ജാതിഭിദ - അതിരില്ലാത്ത വൈജാത്യമാണ് ജീവജാലങ്ങളുടെ ഇടയ്ക്കുള്ളത്. നാരായണായ നമ:— നാരായണനായി നമസ്കാരം.

ഭഗവാൻ അഖണ്ഡനായി പരിപൂർണ്ണനായി എല്ലാ ജന്തുക്കളിലും എപ്പോഴും പ്രകാശിച്ചു കൊണ്ടിരിക്കുന്നു. ഇതു പരമാർത്ഥമാണ്. ചരടിൽ കോർക്കുന്ന രത്നങ്ങൾക്കുള്ള വൈജാത്യം പോലെ സർവാന്തര്യാമിയായ ചൈതന്യത്തിൽ അധിഷ്ഠിതങ്ങളായ ജന്തുക്കളുടെ ഇടയ്ക്ക് എത്രയെത്രയോ ഭേദങ്ങൾ കാണുന്നു! നാരായണനായി നമസ്കാരം!

ഭഗവാന്റെ സർവാന്തര്യാമിത്വം ശാസ്ത്രപ്രസിദ്ധമത്രേ. സൃഷ്ട്യുന്മുഖനായ ഭഗവാൻ ഇങ്ങനെ വിചാരിച്ചു. "അനേനാത്മനാ അനുപ്രവിശ്യനാമരൂപേ വ്യാകരവാണി" (ഈ ആത്മാവിനെ ഉള്ളിൽ പ്രവേശിപ്പിച്ചു സൃഷ്ടിപരിപാടികൾ നിർവഹിക്കാം.) "അശരീരം ശരീരേഷു" (ശരീരങ്ങളിൽ അശരീരനായി വർത്തിക്കുന്നു) എന്നിങ്ങനെ ഭഗവാന്റെ സർവാന്തര്യാമിത്വം പ്രകാശിപ്പിക്കുന്ന മറ്റുവേദാന്ത വാക്യങ്ങളും ധാരാളമുണ്ട്. സർവഗതമായ ഈ ചൈതന്യമാണ് നമ്മുടെ ജീവന്റേയും ജീവൻ. സത്യത്തിൽ നാം ഇതു തന്നെയാണ്. ഈ പരമാർത്ഥത്തിന്റെ സാക്ഷാത്കാരമാണ് മോക്ഷം.

എല്ലാ ജീവജാലങ്ങളിലും വ്യാപിച്ചിരിക്കുന്ന ഈശ്വരശക്തിയെ വിശദീകരിക്കുവാൻ ശ്രീകൃഷ്ണഭഗവാൻ ഗീതയിൽ ഇങ്ങനെ ഒരു ഉപമാനം ഉപയോഗിച്ചിരിക്കുന്നു:—

മയി സർവമിദം പ്രോതം സൂത്രേ മണിഗണാ ഇവ.

ഈ പ്രപഞ്ചമെല്ലാം എന്നോട്ട ചേർന്നിരിക്കുന്നു; ചരടിൽ രത്നങ്ങൾ എന്നപോലെ. രത്നഹാരത്തിന്റെ ചരട് രത്നങ്ങളിൽ മറഞ്ഞിരിക്കുന്നു; അതു പുറത്തുകാണപ്പെടുകയില്ല. അതുപോലെ അദൃശ്യമാണെങ്കിലും ഭഗവാന്റെ ചൈതന്യം എല്ലാത്തിന്റെയും എല്ലാവരുടേയും ഉള്ളിൽ വർത്തിക്കുന്നു. ഈ ഔപമ്യം തന്നെയാണ് പ്രസ്തുത കീർത്തനത്തിലും ആചാര്യൻ ഘടിപ്പിച്ചിരിക്കുന്നതു്. മണിസ്ഥാനീയങ്ങളായ പ്രപഞ്ച ഘടകങ്ങളുടെ അനന്തമായ വൈജാത്യം എത്ര വിചിത്രം! ഇതിന്റെയെല്ലാം ഉള്ളിൽ ഇതിനെല്ലാം ജീവൻ നൽകി, ഇതിനെയെല്ലാം നിയമനം ചെയ്തു വർത്തിക്കുന്ന ആ മഹാശക്തി, നമ്മുടെ സൂക്ഷ്മമായ തത്ത്വം എത്ര എത്ര വിസ്മനീയം! അതാണല്ലോ അഷ്ടാവക്രമുനി ഇങ്ങനെ ഘോഷിച്ചുപോയതു്! "അഹോ അഹം, നമോ മഹ്യം."– അഹോ ഞാൻ എനിക്കായി നമസ്കാരം.

38. പ്രപഞ്ചം മുഴുവൻ വ്യാപിച്ചിരിക്കുന്ന ആനന്ദമയമായ നാദബ്രഹ്മത്തെ കീർത്തനം ചെയ്യുന്നു.

**ഝം കാരനാദമിവ യോഗീന്ദ്രരുള്ളിലു[1]മി-**
**തോത്തു ന്ന[2]ഗീതകളിലും പാൽപ്പയോധിയിലും**
**ആകാശവീഥിയിലുമൊന്നായ് നിറഞ്ഞരുള്ള[3] –**
**മാനന്ദരൂപ ജയ[4] ;നാരായണായ നമഃ**

ഝം കാരനാദമിവ– ഝം എന്ന മുഴക്കം പോലെ, യോഗീന്ദ്രരുള്ളിലും – യോഗീന്ദ്രന്മാരുടെ ഹൃദയത്തിലും, ഇതോത്തുന്നഗീതകളിലും – ബ്രഹ്മത്തെ പ്രതിപാദിക്കുന്ന വേദശാസ്ത്രാദികളിലും

1. യോഗീന്ദ്രനുള്ളിൽ. ക. ഘ. 2. ഓരോതുന്ന. ഞ ട. ഡ. ഢ. ണ. ത. ഥ. 3. നിറന്നരുളും. ഖ. 4. ഹരി. ക. ഘ. ച. ഛ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ.

പാൽപ്പയോധിയിലും - പാൽക്കടലിലും. ആകാശവീഥിയിലും- ആകാശമണ്ഡലത്തിലും. ഒന്നായ്-അഖണ്ഡമായി. നിറഞ്ഞുള്ളം- നിറഞ്ഞിരിക്കുന്ന. ആനന്ദരൂപ - ആനന്ദരൂപനായ ഭഗവാനേ. ജയ - അവിടുന്നു ജയിച്ചാലും. നാരായണായ നമഃ നാരായണനായി നമസ്കാരം.

ഝംകാര നാദം പോലെ യോഗീശ്വരന്മാരുടെ ഉള്ളിലും ബ്രഹ്മത്തെ പ്രതിപാദിക്കുന്ന ശാസ്ത്രകൃതികളിലും പാലാഴിയിലും ആകാശവീഥിയിലും അഖണ്ഡമായി നിറഞ്ഞിരിക്കുന്ന ആനന്ദസ്വരൂപനായ ഭഗവാനേ അവിടുന്നു ജയിച്ചാലും! നാരായണനായി നമസ്കാരം.

പരബ്രഹ്മത്തെ ശാസ്ത്രങ്ങളിൽ നാദസ്വരൂപമായും വർണ്ണിച്ചിട്ടുണ്ട്. ഈ നാദബ്രഹ്മം ജഗത്തു മുഴുവൻ വ്യാപിച്ചിരിക്കുന്നതത്രേ. അതു ധ്യാനനിരതരായ ഉത്തമ യോഗിമാരുടെ ഹൃദയത്തിൽ ഝംകാര ധ്വനി പോലെ മുഴങ്ങുന്നു. പാവനങ്ങളായ വേദശാസ്ത്രാദി കൃതികൾ നാദബ്രഹ്മമയംതന്നെ. പാൽക്കടലിലും. അതു പരിലസിക്കുന്നു. അവിടുത്തെ തിരമാലകളുടെ ശബ്ദത്തിൽ കൂടി അതു് പ്രകടമാകുന്നു എന്നു വിഭാവന ചെയ്യാം. ശബ്ദത്തിന്റെ ആധാരമായി അംഗീകരിച്ചിരിക്കുന്ന ആകാശത്തിലും നാദബ്രഹ്മം പരിലസിക്കുന്നു. യോഗി ഹൃദയം തുടങ്ങിയ ഈ സ്ഥാനങ്ങളെ പ്രത്യേകം ചൂണ്ടിക്കാണിച്ചതു പ്രപഞ്ചത്തിന്റെ മററല്ലാ അംശങ്ങളും നാദബ്രഹ്മത്താൽ വ്യാപ്തമാണെന്നു ധരിപ്പിക്കുവാൻ വേണ്ടിയാണ്. ഇങ്ങനെ വിശ്വം മുഴുവൻ ബ്രഹ്മം വ്യാപിച്ചിരിക്കുന്നതു് പ്രത്യേകം പ്രത്യേകമല്ല. പിന്നയോ അവിഭാജ്യവും അഖണ്ഡവുമായിട്ടാണ്. നാദാത്മകമായ ഈ പരബ്രഹ്മം ആനന്ദമയം കൂടിയാണെ

ൻഉള്ളതും ഇവിടെ വിശദമാക്കിയിരിക്കുന്നു. 'ആനന്ദാദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായന്തേ; ആനന്ദേന ജാതാനി ജീവന്തി; ആനന്ദം പ്രയന്ത്യഭിസംവിശന്തി'- ഈ വസ്തുക്കൾ ആനന്ദത്തിൽ നിന്നു തന്നെ ജനിക്കുന്നു, ജനിച്ചവ ആനന്ദം കൊണ്ടു ജീവിക്കുന്നു. ആനന്ദത്തിലേക്ക് അവ തിരിച്ചുപോകുന്നു-എന്ന ഉപനിഷദ്വാക്യം ബ്രഹ്മത്തിന്റെ ആനന്ദാത്മകത്വത്തെ ഘോഷിക്കുന്നു. അങ്ങ് സർവ്വോത്കർഷേണ വർത്തിക്കട്ടെ! ഈശ്വരകാരുണ്യത്താൽനമുക്ക ബ്രഹ്മാനുഭൂതി ഉളവാകട്ടെ!

39. ഭേദബുദ്ധിമാറി അദ്വൈതബോധമുണ്ടാകണമെന്നു പ്രാർത്ഥിക്കുന്നു.

ഞാനെന്നുമീശ്വരനിതെന്നും പിളർന്നളവ്[1]
ജ്ഞാനദ്വയങ്ങൾ പലതുണ്ടായതിന്നു[2] മിഹ[3]
മോഹം നിമിത്തമതു[4] പോകാ പ്രകാരമപി[5]
ചേതസ്സിലാക മമ;[6] നാരായണായ നമഃ

ഞാനെന്നും ഈശ്വരനിതെന്നും പിളർന്നളവ് – ബ്രഹ്മവും ആത്മാവുമായുള്ള ഐക്യം ഇല്ലാതായി ഈശ്വരനും താനും രണ്ടാണെന്നഭാവം വന്നു ചേർന്നപ്പോൾ. ജ്ഞാനദ്വയങ്ങൾ– രണ്ടെന്ന അറിവുകൾ. കാണുന്നവൻ കാണപ്പെടുന്നവസ്തു, സുഖം, ദുഃഖം, ഇരുട്ട്

1. വളർന്നളവു. ഒ. ൠ. ഞ. ട. ഡ. ഢ. ണ. ത. ധ.
2. പലവുണ്ടായതിന്നു. ഖ. ങ; പലവുണ്ടാമതിന്നു. ഞ. ഢ; പലവുണ്ടായതിന്നു. ഠ. ഡ. ണ ഥ; പലതുണ്ടാവതിന്നു, ത. 3. ഇഹ. ക. ഘ. ച. ഛ; മഹാ. ഞ. ട. ഠ. ഡ. ഢ. ണ. ഥ; ബത. ത. 4. ഇതു ഘ. ച. 5. അതു ക. ഞ. ട. ഠ. ഡ. ഢ. ണ. ഥ; ഇതു. ഛ; ഇഹ. ത
6. ചേതസ്സിലാക ഹരി. ഗ. ഠ. ഢ, ത. ചേതസ്സിലേക മമ. ക. ഘ ച. ഛ; ചേതസ്സിലായ് വരിക. ഖ.

വെളിച്ചം ഇങ്ങനെയുള്ള ദ്വന്ദ്വങ്ങൾ. പലതുണ്ടായതിനുമിഹ— പലതും തോന്നിത്തുടങ്ങിയതിനും. മോഹം നിമിത്തം — അജ്ഞാനമാണ്' കാരണം. അതുപോകും പ്രകാരമപി — മോഹം മാറുവാനുള്ള മാർഗ്ഗവും. ചേതസ്സിലാക മമ — എന്റെ ഹൃദയത്തിൽ ഉദിക്കട്ടെ. നാരായണായ നമഃ: നാരായണനായി നമസ്കാരം

ഞാനും ഈശ്വരനും. ജീവാത്മാവും പരമാത്മാവും രണ്ടാണെന്ന നിലവന്നതോടുകൂടി പല തരത്തിലുള്ള ദ്വന്ദ്വബോധങ്ങളും ഉണ്ടാകുവാനിടയായി. ഇതിനുകാരണം അജ്ഞാനമാണ്. അതു് മാറുവാനുള്ള മാർഗ്ഗവും എന്റെ ഹൃദയത്തിൽ ഉദിക്കട്ടെ. നാരായണനായി നമസ്കാരം.

സത്യമായി ബ്രഹ്മംമാത്രമേ ഉള്ളു എന്നും മനുഷ്യന്റെ സത്യാംശമായ ആത്മാവും ബ്രഹ്മവും ഒന്നുതന്നെ ആണെന്നും 'ഏകമേവാദ്വിതീയം ബ്രഹ്മ'- ബ്രഹ്മം ഏകവും അദ്വിതീയവുമാകുന്നു, 'തത്ത്വമസി'- അതു നീയാകുന്നു. എന്നിങ്ങനെയുള്ള വേദാന്തവാക്യങ്ങളിൽ നിന്നും മനസ്സിലാക്കാം. പിന്നെയെങ്ങനെയാണ് ഈ ഭേദബുദ്ധി വന്നുകൂടിയതു് എന്ന പ്രശ്നം ഇവിടെ ഉദിക്കുന്നു. ഇതിനു കാരണം ആദിയില്ലാത്തതും അന്തമുള്ളതുമായ അവിദ്യ അല്ലെങ്കിൽ അജ്ഞാനമാണെന്നാണ് അദ്വൈത സിദ്ധാന്തം. ഈ അജ്ഞാനം ദൂരീകരിക്കപ്പെടുന്നപക്ഷം മനുഷ്യനു തന്റെ യഥാർത്ഥ സ്വരൂപമായ ബ്രഹ്മത്തിൽ ലയിക്കുവാൻ കഴിയും. ന്യായസൂത്ര കർത്താവായ ഗൗതമാചാര്യൻ പറയുന്നു: അജ്ഞാനം മാറിയാൽ ദോഷം മാറും; ദോഷം മാറിയാൽ പ്രവൃത്തി ശമിക്കും; പ്രവൃത്തി ശമിച്ചാൽ ജന്മം അവസാനിക്കും; ജന്മം അവസാനിച്ചാൽ ദുഃഖം നശിക്കും—

ദുഃഖ ജന്മ പ്രവൃത്തി ദോഷമിഥ്യാ ജ്ഞാനാനാം ഉത്തരോത്തരാപായേ തദനന്തരാപായാദപവർഗ്ഗഃ

40. അദ്വൈത ബോധത്തിന് പ്രതിബന്ധമായി നില്ക്കുന്ന മോഹം നശിക്കുന്നതിന് ഭഗവദ് ഭജനമാണ് ഉത്തമമായ മാർഗ്ഗം.

**ടങ്കം കുരംഗവുമെടുത്തിട്ട പാതിയുടൽ;**
**ശംഖം രഥാംഗവുമെടുത്തിട്ട പാതിയുടൽ[1]**
**ഏകാക്ഷരാത്തവ ഹി രൂപം നിനപ്പവനു[2]**
**പോകുന്നു മോഹമതു[3]; നാരായണായ നമഃ**

ടങ്കം - മഴുവും, കുരംഗവും - മാനും. എടുത്തിട്ട് – എടുത്തു കൊണ്ട്, പാതിയുടൽ- പകുതിശരീരം, ശംഖം രഥാംഗവും- ശംഖം ചക്രവും എടുത്തിട്ട പാതിയുടൽ, ഏകാക്ഷരം – ഓങ്കാരമായ, തവ രൂപം – അവിടുത്തെ രൂപം നിനപ്പവനു – ധ്യാനിക്കുന്നവനു പോകുന്നു മോഹമതു – മോഹം പോകുന്നു. ഹി – നിശ്ചയംതന്നെ നാരായണായ നമഃ – നാരായണനായി നമസ്കാരം.

മഴുവും മാനും ധരിക്കുന്ന ശിവൻ പകുതി, ശംഖം ചക്രവും ധരിക്കുന്നവിഷ്ണു പകുതി. ഇങ്ങനെയിരിക്കുന്ന അവിടുത്തെ ശരീരം. അവിടുത്തെ ഓങ്കാരാത്മകമായ രൂപം ധ്യാനിക്കുന്നവന്റെ അജ്ഞാനം നിശ്ചയമായും നീങ്ങിപ്പോകും. നാരായണനായി നമസ്കാരം.

1. പാതിയുമിതു്. ഖ. ജ. ഝ. 2. ധരിപ്പവനു. ക, 3. മോഹവശി ങ, ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ; മോഹമപി. ഖ. ഗ- മോഹമിഹ, ജ. ഝ.

ഇതിന്റെ മുൻപിലത്തെ കീർത്തനത്തിൽ മോഹം നശിക്കണമെന്നു പ്രാർത്ഥിച്ചുവല്ലോ. ആ മോഹനാശത്തിനുള്ള ഉപായമാണു പ്രസ്തുത കീർത്തനത്തിൽ പ്രതിപാദിക്കുന്നതു്. ശിവനും വിഷ്ണുവും ചേർന്ന ശങ്കരനാരായണമൂർത്തിയേയോ അഥവാ ഭഗവാന്റെ ഓങ്കാരരൂപത്തെയോ ഏകാഗ്രമായ ഭക്തിയോടുകൂടി ഭജിക്കുന്ന പക്ഷം അജ്ഞാനം നശിക്കും. ഈശ്വരന്റെ ശങ്കരനാരായണരൂപം പുരാണപ്രസിദ്ധമാണു്. ഓങ്കാരത്തെ ഭഗവാന്റെ ചിഹ്നമായും നാമമായും രൂപമായും കല്പിച്ചു കാണുന്നു. 'ഓമിത്യേകാക്ഷരം ബ്രഹ്മ' എന്ന പ്രമാണം ഓങ്കാരം ബ്രഹ്മസ്വരൂപമാണെന്നു വിശദമാക്കുന്നു. ഈ രണ്ടുരൂപത്തെയും പരാമർശിച്ചിരിക്കുന്നതു് ഈശ്വരനെ സാകാരമായിട്ടായാലും നിരാകാരമായിട്ടായാലും ഉപാസിച്ചാൽ അജ്ഞാനം നശിക്കുമെന്നതത്ത്വം ആവിഷ്കരിക്കുവാനത്രേ.

41. സൂക്ഷ്മരൂപമായ ഓങ്കാരത്തിൽ സർവ്വപ്രപഞ്ചവും അടങ്ങിയിരിക്കുന്നു എന്നു് ഉപമയുടെ സഹായത്തോടുകൂടി ഉപപാദിക്കുന്നു.

**രാഗങ്ങളും ഗീതമിവ നാദ പ്രയോഗമുട[1] –**
**നേകശ്രുതിയ്ക്കു[2] ലൊതുമിക്കുന്ന പോലെ പരം**
**ഏകാക്ഷരത്തിലിടതിങ്ങുന്നു[4] സർവ്വമി–**
**താകാശ സൂക്ഷ്മമതന്നു; നാരായണായ നമഃ**

1. നാദപ്രയോഗമതിൽ. ഘ. ഖ; നാദപ്രയോഗമിതു് ജ 2. ഏകശ്രുതികൾ. ഛ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 3. ഒതുമിക്കുന്ന പോക്കിലിഹ. ഝ; ഉറയ്ക്കുന്നപോലെ പാഠം. ഛ; ഒരു മിന്നൽ കണക്കെയുമിതു്. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 4. ഏകാക്ഷരത്തിലൊതുമിക്കുന്നു, ഖ. ഗ; ഏകാക്ഷരത്തിലൊതുമിക്കുന്ന പോലെ പാഠം. ജ.

രായങ്ങൾ – സംഗീത കലയിലെ ഗമകങ്ങൾ. ഗീതമിവ – രാഗം എന്നിവയും. നാദപ്രയോഗമുടൻ – സപ്തസ്വരങ്ങളുടെ പ്രയോഗവും. ഏകശ്രുതിയ്ക്കൽ – ഏകശ്രുതിയിൽ. 'വിശേഷസ്വരങ്ങൾക്കു താങ്ങായി നില്ക്കുന്ന നിർവിശേഷസ്വര' മാണ് ശ്രുതി. ഇതു് ഷഡ്ജം, മധ്യമം, പഞ്ചമം എന്നു മൂന്നു വിധമുണ്ടു്. ഇവ ഭരതാദ്യ സ്ഥാനങ്ങളിൽ ശ്രുതി കൂടുമ്പോൾ ഏകശ്രുതി എന്നു പറയുന്നു. ഒരുമിക്കുന്നപോലെ - ലയിക്കുന്നതുപോലെ. പരമാക്ഷരത്തിൽ – ശ്രേഷ്ഠമായിട്ടുള്ള ഓങ്കാരത്തിൽ. ഇതടങ്ങുന്ന സർവ്വം – ഈ പ്രപഞ്ചം മുഴുവനും അടങ്ങിയിരിക്കുന്നു. ഇതു് ആകാശസൂക്ഷ്മതനു – ഈ ഓങ്കാരമാകട്ടെ ഇന്ദ്രിയഗോചരമല്ലാത്ത ആകാശം പോലെ, അതിസൂക്ഷ്മവുമാണു്. നാരായണായ നമ: – നാരായണനായി നമസ്കാരം.

ഗമകം, രാഗം, സ്വരം എന്നിവ എങ്ങനെയാണോ ഏകശ്രുതിയിൽ ലയം പ്രാപിക്കുന്നതു് അങ്ങനെ പരമായ ഓങ്കാരത്തിൽ ഈ പ്രപഞ്ചം മുഴുവനും ലയിച്ചിരിക്കുന്നു. ഈ ഓങ്കാരമാകട്ടെ ആകാശം പോലെ സൂക്ഷ്മരൂപമാണുതാനും. നാരായണനായി നമസ്കാരം.

ഈശ്വരൻ ഓങ്കാരസ്വരൂപനാണെന്നു പൂർവ്വകീർത്തനത്തിൽ പ്രതിപാദിച്ചതിനെത്തുടർന്നു് ഇവിടെ ആ ഓങ്കാരത്തിൽ സർവ്വചരാചരങ്ങളും ഉൾക്കൊള്ളുന്നു എന്നു് സംഗീതശാസ്ത്രത്തെ ആധാരമാക്കിയുള്ള ഒരു ഉപമാലങ്കാരപ്രയോഗത്തോടുകൂടി വിശദീകരിക്കുന്നു. സംഗീതത്തിൽ സവിശേഷങ്ങളായ സ്വരങ്ങൾ എണ്ണമില്ലാതെയുണ്ടു്. സപ്തസ്വരം, ഗമകം, രാഗം, ഇവയുടെയെല്ലാം ചേർച്ചകൊണ്ടുള്ള വൈവിധ്യം എന്നിങ്ങനെ പോകുന്നു ആ നാദവിശേഷങ്ങൾ. എന്നാൽ ഇവയെല്ലാം തന്നെ നിർവിശേഷവും സൂക്ഷ്മസ്വരവുമായ ശ്രുതിയിൽ ലയിച്ചിരിക്കുന്നു. ഇതുപോലെ ഈ പ്രപഞ്ചത്തിലെ അനന്തങ്ങളായ

വാസ്തു ജാലങ്ങളെല്ലാം ഓങ്കാരരൂപമായ ബ്രഹ്മത്തിൽ ചേർന്നിരിക്കുന്നു. ഈ ബ്രഹ്മാണ്ഡകടാഹം മുഴുവൻ ഉൾക്കൊള്ളുന്ന ഈ ബ്രഹ്മമാകട്ടെ ആകാശം പോലെ അദൃശ്യമായ രീതിയിൽ ഏററവും സൂക്ഷ്മമായും ഇരിക്കുന്നു. ഇതെത്രയോ അത്ഭുതം! 'അണോരണീയാൻ' – അണുവിൽനിന്നും അണു—എന്ന് ബ്രഹ്മത്തെ ശ്രുതിയിൽ വിവരിച്ചിരിക്കുന്നതു് ഇവിടെ സ്മരണീയമത്രേ.

42. മനോമാലിന്യങ്ങൾമാറി യോഗശാസ്ത്രപ്രകാരമുള്ള സമാധി പ്രാപിക്കണമെന്നു പ്രാർത്ഥിക്കുന്നു.

**ഡംഭാദിദോഷ[1]മുടനെട്ടും കളഞ്ഞു ഹൃദി**
**മുമ്പേ നിജാസനമുറച്ചുക[2] നാഡിയുടെ**
**കമ്പം കളഞ്ഞു നിലയാറും കടപ്പതിനു[3]**
**കമ്പങ്ങൾ[4] തീർക്ക; ഹരി നാരായണായ നമഃ**

ഹൃദി – ഹൃദയത്തിലുള്ള. ഡംഭാദിദോഷമുടനെട്ടും – ഡംഭം, കാമം, ക്രോധം, മോഹം, ലോഭം, അഹങ്കാരം, മദം, മാത്സര്യം, എന്നീ ദോഷങ്ങളെ. മുമ്പേ കളഞ്ഞു – ആദ്യമായി കളഞ്ഞിട്ട്. നിജാസനമുറച്ചു – തൻെറ യോഗാസനം സ്വാധീനമാക്കി; പത്മാസനം സിദ്ധാസനം, സ്വസ്തികാസനംതുടങ്ങിയ ആസനങ്ങൾ യഥാവിധി പരിശീലിച്ചു്. ഏകനാഡിയുടെ – പ്രധാനപ്പെട്ട സുഷുമ്നാനാഡിയുടെ. കമ്പം – വിറയൽ. കളഞ്ഞു് – ഇല്ലാതെയാക്കി. നിലയാറും കടപ്പതിനു–ആറുനിലയും കടക്കുന്നതിനു; കണ്ഡലിനീ ശക്തിയ്ക്കു്

1. ദുഃഖം ഝ. 2. ഉറപ്പിച്ചു ഗ. 3. കടപ്പവനു, ക. ഒ. 4. തുമ്പങ്ങൾ, ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ.

മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ എന്നീ ആറു ചക്രങ്ങൾ കടക്കുന്നതിനു, കമ്പങ്ങൾ – മോഹങ്ങൾ, ഭൗതികങ്ങളായ ഭ്രമങ്ങൾ. തീക്ക – ഭഗവാനേ ഇല്ലാതാക്കണമേ. ഹരി നാരായണായ നമഃ–ഹരി, നാരായണനായി നമസ്കാരം.

ആദ്യമായി ഡംഭാദികളായ ഹൃദയദോഷങ്ങളെ കളഞ്ഞ് ആസനജയം വരുത്തി സുഷുമ്നാനാഡിയുടെ വിറയൽ നിർത്തി ആറു നിലകളും കടക്കുന്നതിനായി ഭഗവാനെ, എന്റെ അജ്ഞാനമെല്ലാം മാറ്റിത്തരണമേ. ഹരി, നാരായണനായി നമസ്കാരം.

പ്രകൃതിയുടെ പ്രധാനാംശമായ ചിത്തത്തിന്റെ അഥവാ മനസ്സിന്റെ പ്രവർത്തനങ്ങളാണ് യോഗാനുഷ്ഠാനത്തിനു വിഘ്നമായി നില്ക്കുന്നത്. അതിനാൽ അതിന്റെ പ്രവർത്തനങ്ങളെ നിരോധിച്ച് അതിനെ നിശ്ചലവും ഏകാഗ്രവുമാക്കുക എന്നുള്ളതു യോഗചര്യയ്ക്കു് അനുപേക്ഷണീയമത്രേ. ഇതിന് ആദ്യമായി ചെയ്യേണ്ടതു തമോഗുണത്തിൽ നിന്നും രജോഗുണത്തിൽ നിന്നും ഉണ്ടാകുന്ന ഡംഭ്, കാമം, ക്രോധം, മുതലായ എട്ടുദോഷങ്ങളേയും ഹൃദയത്തിൽ നിന്നും നിർമ്മാർജ്ജനം ചെയ്യുകയാണ്. തുടർന്ന് യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനസമാധി എന്നിവ അഭ്യസിക്കണം. അനുരൂപമായ ആസനബന്ധത്തിൽ ഇരുന്ന് ധ്യാനനിരതനാകുമ്പോൾ പ്രധാന നാഡിയായ സുഷുമ്നയുടെ സഹജമായ ചലനം അവസാനിക്കുന്നു. അപ്പോൾ ഈ നാഡിയിലുള്ള മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ എന്ന ആറ് ആധാര ചക്രങ്ങളിലൂടെയും കടത്തി പ്രാണനെ സഹസ്രാരപത്മത്തിലെത്തിക്കാം. അങ്ങനെ സമാധി പ്രാപിക്കാം.

43. യോഗവിദ്യ അനുസരിച്ചുള്ള ധ്യാനം അഭ്യസിക്കുവാനും വിശിഷ്ടാനുഭവങ്ങൾ നേടുവാനും ഭോഗാസക്തമായ മനസ്സിന്റെ ചാപല്യം അനുവദിക്കുന്നില്ല.

**ഢക്കാ മൃദംഗ തുടി താളങ്ങൾ[1] കേട്ടനുഭ**
**വിക്കാമിതിന്നിലയിലെന്നോടമോത്തു മമ**
**പാക്കുന്നതല്ല[3] മനമാളാനബദ്ധകരി**
**തീൻകണ്ട പോലെ; ഹരി നാരായണായ നമഃ**

ഇന്നിലയിൽ – മുൻപിലത്തെ കീർത്തനത്തിൽ പ്രസ്താവിച്ച ധ്യാനാവസ്ഥയിൽ ഇരുന്ന്. ഢക്കാ മൃദംഗ തുടി താളങ്ങൾ – പെരുമ്പറ, മൃദംഗം, കുടുന്തുടി എന്നിവയുടെ ശബ്ദം. കേട്ടനുഭവിക്കാമിതു് – കേട്ട് ആസ്വദിക്കാം. എന്നോടമോത്തു – എന്ന കാര്യം വിചാരിച്ചു. മമ മനം – എന്നാൽ എന്റെ മനസ്സു്. ആളാനബദ്ധകരി – കെട്ടുകുററിയിൽ തളച്ചിട്ടിരിക്കുന്ന ആന. തീൻകണ്ടപോലെ – ആഹാരസാധനങ്ങൾ കണ്ടതുപോലെ. പാക്കുന്നതല്ല. – അടങ്ങിയിരിക്കുന്നില്ല. ഹരി നാരായണായ നമഃ - ഹരി, നാരായണനായി നമസ്കാരം.

ധ്യാനാവസ്ഥയിലിരുന്നു പെരുമ്പറ, മൃദംഗം, ഉടുക്കു്, എന്നിവയുടെ ശബ്ദം കേട്ടനുഭവിക്കാമെന്നു ഞാൻ വിചാരിച്ചുപോയി.

1. നാദങ്ങൾ. ഘ. ച. 2. കേട്ടനുഭവിക്കാവിതന്നിലയിൽ ഝ; പോലെയുടനോക്കാമതിന്നിലയിൽ. ങ; ഓക്കാമതന്നിലയിൽ. ഞ. ട. ഠ. ഢ. ണ. ത. ഥ; ഓക്കാമിതന്നിലയിൽ. ഡ. 3. നില്ക്കുന്നതല്ല. ഗ. ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ.

എന്നാൽ എൻെറ മനസ്സ കററിയിൽ തളച്ചിട്ടിരിക്കുന്ന ആന ആഹാരസാധനം കണ്ടതുപോലെ, അടങ്ങിയിരിക്കുന്നില്ല. ഹരി, നാരായണനായി നമസ്കാരം.

മൃദംഗം മുതലായ സംഗീതോപകരണങ്ങളുടേതുപോലുള്ള ശബ്ദം യോഗികൾക്ക് ഉള്ളിൽ കേൾക്കാം. ഇങ്ങനെയുള്ള ഹൃദ്യമായ നാദങ്ങൾ കേട്ട രസിക്കാമെന്ന വിചാരിച്ചു എന്ന പറഞ്ഞിരിക്കുന്നതിൻെറ താത്പര്യം യോഗാഭ്യാസം ചെയ്ത് മോക്ഷം പ്രാപിക്കുവാൻ ആഗ്രഹിച്ചു എന്നത്രേ. എന്നാൽ യോഗസിദ്ധിക്ക് അനപേക്ഷണീയമായ ചിത്തവൃത്തിനിരോധം സാധിച്ചുവരുന്നില്ല. എന്തുകൊണ്ടെന്നാൽ അനേകം ആഗ്രഹങ്ങൾ തിങ്ങിയിരിക്കുന്ന മനസ്സ് അവയെ നിവർത്തിക്കുവാൻ പിടച്ചുകൊണ്ടിരിക്കുന്നു. ഈ ആഗ്രഹങ്ങൾ എല്ലാം സാധിക്കുവാൻ മനസ്സിനു കഴിവുമില്ല. ഈ നിലയിൽ ഉഴറുന്ന മനസ്സിനെ തീററികണ്ടുകൊണ്ടിരിക്കുന്ന തളച്ചിട്ട ആനയോടു ഉപമിച്ചിരിക്കുന്നു. ആന തീററിപലതും കാണുന്നുണ്ട്, അതിലെല്ലാം ആഗ്രഹവും ഉണ്ട് അതിന്. എന്നാൽ തളച്ചിട്ടിരിക്കുന്നതുകൊണ്ടു ആഗ്രഹനിവൃത്തി വരുത്തുവാൻ അതിനു സാധ്യമാകുന്നില്ല. ഈ നിലയിലുള്ള ആനയുടെ സംഭ്രമം കണ്ടുതന്നെ അറിയേണ്ടതാണ്. ഇങ്ങനെ പരിഭ്രമിക്കുന്ന ആനയോടു തുല്യമായി മനസ്സ് ഇളകി മറിഞ്ഞു കലങ്ങിയിരിക്കെ എങ്ങനെയാണ യോഗാഭ്യാസം സാധ്യമാകുക. യോഗം എന്നതുതന്നെ ചിത്തവൃത്തിയെ നിരോധിക്കുകയാണ്. 'യോഗശ്ചിത്തവൃത്തിനിരോധ:' എന്നാണല്ലോ ശാസ്ത്രം. അതിനാൽ മനസ്സിനു വൈരാഗ്യം വന്ന ശാന്തമായി യോഗമാർഗ്ഗത്തിൽകൂടി മോക്ഷം പ്രാപിക്കുവാൻ ഭഗവാൻെറ അനുഗ്രഹം ഇവിടെ പ്രാർത്ഥിച്ചിരിക്കുന്നു.

44. മോക്ഷലബ്ധിക്കു യഥാർത്ഥമായ ജ്ഞാനവും കർമ്മനാശവും ആവശ്യമെന്ന തത്ത്വം ആവിഷ്കരിക്കുന്നു.

**ഞാനം വരും പരിചു കർമ്മവ്യാപായമിഹ**
**മര്‍ത്ത്യേ ഭവിക്കിലുമിതില്ലെങ്കിലും കിമപി**
**തത്ത്വാദിയിൽ പരമുദിച്ചോരു ബോധമത്തു**
**ചിത്തേ വരുന്നു മമ; നാരായണായ നമഃ**

ഞാനം വരുംപരിചു-ആനന്ദാത്മകജ്ഞാനം വരുമാറ്; ജ്ഞാനം എന്ന ഈ അർത്ഥത്തിൽ നാരായണ ഭട്ടതിരി വ്യാഖ്യാനിച്ചിരിക്കുന്നതു നോക്കുക.

കൃഷിധാത്വൂനകാരാഭ്യാം സത്താനന്ദാത്മതാം
കിലാഭിലപൻ – നാരായണീയം, ദശകം 44.

ഇഹമർത്ത്യേ – യോഗചര്യകൾ അനുഷ്ഠിക്കുമ്പോൾ. കർമ്മവ്യാപായം – പ്രാരബ്ധമായ കർമ്മത്തിന്റെ നാശം. ഭവിക്കിലുമതില്ലെങ്കിലും – ഉണ്ടായാലും ഇല്ലെങ്കിലും. തത്ത്വാദിയിൽ – സാംഖ്യമതപ്രകാരമുള്ള പ്രപഞ്ചവസ്തുക്കളിൽ. പരമുദിച്ചോരു – പൂർണ്ണമായി പ്രകാശിക്കുന്ന. കിമപിബോധമത്തു – ദിവ്യമായ ആ ചൈതന്യം. മമ ചിത്തേ – എന്റെ ഹൃദയത്തിൽ. വരുന്നു – ഉദിക്കുന്നു. നാരായണായ നമഃ – നാരായണനായി നമസ്കാരം.

യോഗചര്യ അനുഷ്ഠിക്കുമ്പോൾ മോക്ഷപ്രാപ്തി ഉണ്ടാകത്തക്കവണ്ണം കർമ്മവാസന അവസാനിച്ചെന്നും ഇല്ലെന്നും വരാം. എന്നാൽ തത്ത്വങ്ങളിൽ പ്രകാശിക്കുന്ന ദിവ്യമായ ചൈതന്യം എന്റെ ഹൃദയത്തിൽ ഉദിക്കാതിരിക്കയില്ല. നാരായണനായി നമസ്കാരം.

പരമമായ മോക്ഷപ്രാപ്തിക്കു ശരിയായ ജ്ഞാനവും കർമ്മവിനാശവും കൂടിയേ കഴിയൂ. സാംഖ്യയോഗാദിദർശനങ്ങളെ അവലംബിച്ച്

അനുഷ്ഠാനാനന്തരത്തിൽ പുരുഷനും പ്രകൃതിയും, ആത്മാവും മായയും വേറെ വേറെ ആണെന്നുള്ള പരമാർത്ഥ ജ്ഞാനം സമ്പാദിക്കാം. എന്നാലും ചിലപ്പോൾ മോക്ഷം ലഭിച്ചില്ല എന്നുവരാം. എന്തുകൊണ്ടെന്നാൽ ഓരോ വ്യക്തിക്കും പ്രത്യേകമായ കർമ്മബന്ധമുണ്ട്. ഇതിന്ന കൂടി നാശം സംഭവിക്കാതെ ആത്മാവിന്ന ശരീരത്തിൽ നിന്നും മോചനം ലഭിക്കുകയില്ല. ജനകൻ ഈ നിലയിൽ കൂടെ കടന്നുപോയ മഹാനാണ്. അദ്ദേഹം ജ്ഞാനിയായിത്തീർന്നിട്ടും പ്രാരബ്ധ കർമ്മമനുഭവിച്ചു തീർക്കുവാനായി ജീവന്മുക്തന്റെ നിലയിൽ ജീവിച്ചു. ജ്ഞാനിയായ അദ്ദേഹത്തിന്ന കർമ്മക്ഷയത്തോടുകൂടി ആത്യന്തികമായ മോക്ഷവും ലഭിച്ചു.

45. എല്ലാത്തിലും സാരാംശമായിട്ടുള്ളത് ബ്രഹ്മമത്രേ. ബ്രഹ്മപ്രകാശകമായ വേദമാണ് മോക്ഷത്തിന്ന നിദാനം.

**തത്ത്വാർത്ഥമിത്ഥമഖിലത്തിന്നുമുണ്ടു ബത,**
**ശബ്ദങ്ങളുള്ളിൽ വിലസീടുന്ന പാക്കിലഥ[1]**
**മുക്തിക്കു കാരണം[2] മതേ[3] ശബ്ദമെന്നു തവ**
**വാക്യങ്ങൾ തന്നെ[4]; ഹരിനാരായണായ നമഃ**

1. വിലസീടുന്ന നിന്നളിയിൽ. ങ. ഞ. ട. ഠ. ഡ. ണ; വിലസീടുന്നതിന്നിടയിൽ, ഢ. ത. ഥ; വിലസീടുന്നതാകിലത്, ജ; വിലസീടുന്ന പാക്കിലിഹ, ക. ഖ. ഗ. ഘ. 2. സാധനം, ഖ. ഗ. ഝ. 3. ഇതേ, ഡ. ഢ. ണ. ത. ഥ. 4. കൊണ്ടു, ഘ; ഒക്കെ. ച. പത്താമത്തെ ശ്ലോകത്തിലെ ഉത്തരാർദ്ധം അതേപടി ഈ ശ്ലോകത്തിലെ ഉത്തരാർദ്ധമായി ക എന്ന ഗ്രന്ഥം കാണിക്കുന്നു.

ഇത്ഥം– ഇങ്ങനെ, ഇതുവരെ പ്രതിപാദിച്ചതുപോലെ, അഖിലത്തിനും–എല്ലാപ്രപഞ്ചവസ്തുക്കൾക്കും. തത്ത്വാർത്ഥമുണ്ട് ബത – തത്ത്വങ്ങൾക്ക് സാരഭൂതമായ അംശമുണ്ട്; ചിത്സന്നിധാനമുണ്ട്. വാക്കിലപി – ഈ വസ്തുത പര്യാലോചിച്ചാൽ, ശബ്ദങ്ങളുള്ളിൽ– ശബ്ദങ്ങളുടെ ഉള്ളിലും, വിലസീടുന്നു–ആ തത്ത്വാർത്ഥം- ബ്രഹ്മം– പ്രകാശിക്കുന്നു. മുക്തിക്കു കാരണം – മോക്ഷകാരണം; ബ്രഹ്മാവഗതിയ്ക്കു് നിദാനം. ഋതേ ശബ്ദംമന്നു – ആ ശബ്ദം തന്നെ എന്നുള്ളതിന്, തവ വാക്യങ്ങൾ തന്നെ- അവിടത്തെ വാക്യങ്ങൾതന്നെ– വേദങ്ങൾ തന്നെ–പ്രമാണം. ഹരി നാരായണായ നമഃ - ഹരി, നാരായണനായി നമസ്കാരം.

ഇപ്രകാരം എല്ലാപ്രപഞ്ചവസ്തുക്കളിലും തത്ത്വസാരമായ ബ്രഹ്മത്തിന്റെ സന്നിധാനമുണ്ട്. ഈ വസ്തുതയനുസരിച്ചു നോക്കുമ്പോൾ ശബ്ദങ്ങളിലും അതു പ്രകാശിക്കുന്നു എന്നു സ്പഷ്ടം. അങ്ങനെയുള്ള ശബ്ദം തന്നെയാണു മോക്ഷത്തിനു കാരണം എന്നുള്ളതിന് ഈശ്വരവാക്യങ്ങളായ വേദം തന്നെയാണുപ്രമാണം. ഹരി, നാരായണനായി നമസ്കാരം.

ജന്തുക്കളുള്ളിൽ വിലസീടുന്നു വാക്കിലിഹ
ബന്ധം വിടാതെ പരിപൂർണ്ണാത്മനാ സതതം

എന്നിങ്ങനെയുള്ള കീർത്തനങ്ങളിൽ പരബ്രഹ്മത്തിന്റെ സർവാന്തര്യാമിത്വം വിശദീകരിച്ചു കഴിഞ്ഞുവല്ലോ. ഇതനുസരിച്ച് എല്ലാ പ്രപഞ്ചപദാർത്ഥങ്ങളിലും, അക്കൂട്ടത്തിൽ ശബ്ദത്തിലും, ചിത് സ്വരൂപമായ ബ്രഹ്മം പരിലസിക്കുന്നു എന്നു വന്നുകൂടുന്നു. ഇങ്ങനെ ചൈതന്യഭാസുരമായ ശബ്ദം തന്നെയാണു മോക്ഷത്തിനു

കാരണമായി വർത്തിക്കുന്നതു്. എന്തുകൊണ്ടെന്നാൽ ശബ്ദമയമായ വേദംതന്നെയാണു ബ്രഹ്മത്തെപ്പററി മനസ്സിലാക്കുവാൻ നമുക്കു പ്രധാനമായ പ്രമാണം. 'ശാസ്ത്രയോനിത്വാത്' എന്ന വേദാന്തസൂത്രം ഈ വസ്തുതയെ പ്രതിപാദിക്കുന്നതാണു്. 'ബ്രഹ്മത്തിനു പ്രമാണമായിട്ടുള്ളതു് വേദമായതുകൊണ്ടു്' എന്നാണു് ഈ സൂത്രത്തിന്റെ അർത്ഥം. ഈ സൂത്രത്തിന്റെ ഭാഷ്യത്തിൽ ശ്രീശങ്കരാചാര്യർ ബ്രഹ്മത്തെപ്പററിയും ബ്രഹ്മാത്മൈക്യത്തെപ്പററിയും നമുക്കു അറിവുലഭിക്കുന്നതു വേദത്തിൽനിന്നുമാത്രമാണെന്നു സമർത്ഥിച്ചിരിക്കുന്നു. 'ഏകമേവാദ്വിതീയം'–രണ്ടാമതൊന്നില്ലാത്ത ഒന്നുതന്നെ. 'തദേതദ് ബ്രഹ്മാപൂർവ്വം അനപരമനന്തരമബാഹ്യം' – ആ ഈ ബ്രഹ്മം മുൻപും പിൻപും ഇല്ലാത്തതും അകവും പുറവും ഇല്ലാത്തതും ആകുന്നു. 'ബ്രഹ്മൈവേദമമൃതംപുരസ്താത്' –നാശരഹിതമായ ഈ ബ്രഹ്മം മാത്രമാണു് മുൻപിൽ വർത്തിക്കുന്നതു്. എന്നിങ്ങനെയുള്ള വേദവാക്യങ്ങൾ ബ്രഹ്മത്തെപരാമർശിക്കുന്നു. 'തത്ത്വമസി'–ആ ബ്രഹ്മം നീയാണു്. 'അഹം ബ്രഹ്മാസ്മി' – ഞാൻബ്രഹ്മമാണു്. 'അയമാത്മാ ബ്രഹ്മ'–ഈആത്മാവു് ബ്രഹ്മമാണു്. തുടങ്ങിയവാക്യങ്ങൾ ജീവാത്മാവിന്റേയും ബ്രഹ്മത്തിന്റേയും ഐക്യം പ്രകാശിപ്പിക്കുന്നു. ഈ ബ്രഹ്മാത്മൈക്യം അനുഭവവിഷയമാകുക എന്നുള്ളതുതന്നെയാണു് മോക്ഷം. അതുകൊണ്ടു ശബ്ദമയമായ വേദമാണു മോക്ഷത്തിനു കാരണഭൂതമായിട്ടുള്ളതെന്നു ഇവിടെ സിദ്ധാന്തിച്ചിരിക്കുന്നു.

46. അഹങ്കാരംനിമിത്തം ജഗദ്രക്ഷകനായ ഈശ്വരനെ വിസ്മരിച്ചു പരദ്രോഹം ചെയ്യുന്നവർ നാശമടയുന്നു.

**ഗർവ്വിന്നുമീതെ[1] പരമില്ലെന്നു[2] മോതിയുമ[3] –**
**നെല്ലാവരോടും കയറി[4] വാപേശിയും സപദി[5]**
**തള്ളിപ്പുറപ്പെട്ടുമഹം ബുദ്ധികൊണ്ടു ബത!**
**കൊല്ലുന്നു നീ ചിലരെ; നാരായണായ നമഃ**

1. മീതു. ജ. 2. വരമെല്ലെന്നു. ഗ. ജ. ഝ; വരുംമല്ലെന്നു. ഖ; അളമില്ലെന്നു. ക. 3. ഓതുമുടൻ. ണ. ട. ഠ. ഡ. ഢ. ന. ത. ഥ. 4. കയറി. ഘ; കുതറി. ജ. 5. മനസി. ഖ; വെറുതെ. ക. ഘ. ച. ഛ.

തള്ളിപ്പുറപ്പെട്ടും–ഉള്ളിൽനിന്നു തിങ്ങിവഴിയുന്ന, അഹംബുദ്ധി കൊണ്ടു ബത–അഹങ്കാരംനിമിത്തം, കഷ്ടം!. ഫ്ലിന്റ–രക്ഷിക്കുവാൻ; ഭയപ്പെട്ടവാൻ, മീതെ–മനുഷ്യനു മുകളിലായി, പരം–ദിവ്യമായ ഒരു ശക്തി. ഇല്ലെന്നുമോതിയുടൻ–ഇല്ലെന്നു പറഞ്ഞുകൊണ്ടു്, സപദി–വേഗത്തിൽ, എല്ലാരൊടും കയറി–എല്ലാവരോടും വഴക്കുകൂടി, വാദപേശിയും–വാഗ്വാദംചെയ്തും (ജീവിക്കുന്ന). ചിലരെ നീ കൊല്ലുന്നു ബത–ചില ആളുകളെ അവിടുന്നു നശിപ്പിക്കുന്നു, കഷ്ടം!. നാരായണായ നമഃ–നാരായണനായി നമസ്കാരം.

തള്ളിവരുന്ന അഹങ്കാരംനിമിത്തം, രക്ഷിക്കുവാൻ (ഭയപ്പെട്ടവാൻ) എല്ലാത്തിനു മുകളിലായി പരമമായ ഒരു ശക്തിയില്ലെന്നു് ഉദ്ഘോഷിച്ചുകൊണ്ടും അതിവേഗം എല്ലാവരോടും വഴക്കുകൂടിയും വാഗ്വാദംചെയ്തും ജീവിക്കുന്ന ചില ആളുകളെ, ഭഗവാനെ അവിടുന്നു നശിപ്പിക്കുന്നു. നാരായണനായി നമസ്കാരം.

അഹങ്കാരം മുഴുത്ത ചില ദുരാത്മാക്കൾ സാധുക്കളായവരെ ദ്രോഹിക്കുന്നതായിക്കാണാമല്ലോ. ഈ വിശ്വത്തെ മുഴുവൻ രക്ഷിക്കുന്ന ഒരു മഹാശക്തി ആരിലും ഉപരിയായിട്ടുണ്ടെന്ന പരമാർത്ഥം അവഗണിച്ചുകൊണ്ടാണു് അവർ ഇങ്ങനെ പ്രവർത്തിക്കുന്നതു്. അതായതു, അവർ ദ്രോഹിക്കുന്ന സാധുക്കളായ ആളുകളെ ഈശ്വരൻ രക്ഷിക്കുമെന്നു അവർ അല്പംപോലും അറിയുന്നില്ല. കാലാന്തരത്തിൽ എന്തു സംഭവിക്കുന്നു. ദ്രോഹത്തിനു വിധേയരായവർ ഈശ്വരപ്രസാദംകൊണ്ടു് ഉത്കർഷം പ്രാപിക്കുന്നു. അതേസമയത്തു ദ്രോഹപ്രവൃത്തിചെയ്ത ദുഷ്ടന്മാരോ നാശമടയുന്നു. ഹിരണ്യകശിപുവിന്റേയും മററും ചരിത്രം ഇവിടെ ഉദാഹരണമായി അനുസ്മരിക്കാം

47. ദംഭമുള്ളവർക്ക് ഭക്തിയുണ്ടാകുവാൻ സാധ്യമല്ലെന്ന ചമത്കാരമയമായി വിശദമാക്കുന്നു.

ദംഭായ[1] വൻമരമതിന്നുള്ളിൽനിന്നു ചില[2]
കൊമ്പും തഴച്ചവധിയില്ലാതെ[3] കായ്കനിയും[4]
അമ്പോടതിന്നരികിൽ[5] വാഴ്കുന്നതല്ല[6] ബത[7]
നിൻപാദഭക്തിലത[8] ; നാരായണായ നമഃ

ദംഭായവൻമരം അതിന്നുള്ളിൽനിന്ന്—കാപട്യമാകുന്ന വലിയ വൃക്ഷത്തിൽനിന്നു. ചില കൊമ്പുംതഴച്ച്—ചില കവരങ്ങളും വളർന്ന്. അവധിയില്ലാതെ കായ്കനിയും—അനവധി കായും കനിയും ഉണ്ടായി. അതിന്നരികിൽ—അതിന്റെ സമീപത്തു. നിൻപാദഭക്തിലത-അവിടുത്തെ പാദത്തെക്കുറിച്ചുള്ള ഭക്തിയാകുന്ന ലത. അമ്പോടു വാഴ്കുന്നതല്ല ബത—വേണ്ടവിധം സ്വച്ഛന്ദമായി വളരുന്നതല്ല. നാരായണായ നമഃ—നാരായണനായിനമസ്കാരം.

1. ദംഭാദി ഛ. 2. അതുതന്നുള്ളിൽനിന്നു ചില. ഖ; ഇതെന്നുള്ളിൽനിന്നു ചില, ഗ; അതിന്മേൽ മുതിർന്ന ചില ജ. 3. തിങ്ങത്തവധിയില്ലാത്ത. ങ. ജ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 4. കായ്കനികളും. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 5. അതിന്നരികെ ഖ; ഇതിന്നരികിൽ. ഗ; അതിന്നടിയിൽ ഘ. ച. 6. വാഴുന്നതല്ല. ക. ഘ. ജ. ഝ; പാർക്കുന്നതല്ല. ഛ. 7. മമ. ഘ. ച; തവ. ക; അൻപോടരുത്തരികിൽ വാഴായ്‌വതിന്നു ഗതി. ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 8. ഹരി. ജ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ.

കാപട്യമാകുന്ന മഹാവൃക്ഷത്തിൽ ചില ശിഖരങ്ങളും എണ്ണമില്ലാതെ കായും കനിയും ഉണ്ടായിരിക്കുന്നു. ഇതിന്റെ സമീപത്തെങ്ങും ഭഗവാനെ, അവിടത്തെ പാദപത്മങ്ങളിലുള്ള ഭക്തിയാകുന്ന ലത സ്വച്ഛന്ദമായി വളരുകയില്ല. നാരായണനായി നമസ്കാരം.

കാപട്യത്തിൽ നിന്നും അനഭിലഷണീയങ്ങളായ പല ഭാവങ്ങളും വളർന്നുവരും. കൂടാതെ ഒട്ടനേകം ദുഷ്കർമ്മങ്ങളും ദുഃഖാനുഭവങ്ങളും ഉണ്ടാകും. അതിനാൽ സത്യസ്വരൂപനായ ഭഗവാനോടുള്ള പ്രേമത്തിന് കപടഭാവം വിഘാതമായിത്തീരുന്നു. ഈ വസ്തുതയാണ് രൂപകരൂപത്തിലുള്ള ഒരു ഉക്തി വൈചിത്ര്യംകൊണ്ട് ആചാര്യൻ വ്യക്തമാക്കുന്നത്. ശാഖോപശാഖകളും കായ്കനികളും നിറഞ്ഞ ഒരു മഹാവൃക്ഷമായി ദംഭത്തെ കല്പിച്ചിരിക്കുന്നത് ഈ ദുർഗ്ഗുണം നിസ്സീമമായി വളരുന്നതാണെന്നുള്ളത് വ്യഞ്ജിപ്പിക്കുന്നു. സാധാരണയായി ലതകൾ വൃക്ഷത്തെ ആശ്രയിച്ചാണെല്ലോ വളരുന്നത്. അതിനാൽ വ്യതിരേകഭംഗിയിൽ ഭക്തിയാകുന്നലത ദംഭമാകുന്നവൃക്ഷത്തെ ആശ്രയിച്ചു വളരുന്നില്ല എന്നുവേണമെങ്കിൽ പറയാമായിരുന്നു. അങ്ങനെ പറയാതെ ആ വൃക്ഷത്തിന്റെ സമീപപ്രദേശത്തുപോലും ആ ലത വളരുകയില്ല എന്നു പറഞ്ഞിരിക്കുന്നതു വളരെ വ്യംഗ്യപ്രധാനമായിരിക്കുന്നു. ദംഭം ഭക്തിക്ക് അത്യന്തം ഹാനികരമാണെന്നുള്ളതാണ് ഇവിടെ അഭിവ്യഞ്ജിക്കുന്നത്. നിഷ്കപടമായ ഒരു സാത്വിക ഹൃദയത്തിൽ മാത്രമേ ഭക്തിഭാവം സ്ഫുരിക്കുകയുള്ളൂ എന്നുള്ളതിന് രണ്ടു പക്ഷമില്ല. അതിനാൽ ഭഗവദ്ഭജനം ചെയ്യുന്നവർ ഹൃദയം നിഷ്കളങ്കമാക്കി വക്കേണ്ടതു് അനുപേക്ഷണീയമത്രേ.

48. കാപട്യംപോലെ തന്നെ അഹംഭാവവും യഥാർത്ഥമായ ഭക്തിക്ക തടസ്ഥമായിത്തീരുന്നു.

ധന്യോ$\int$ഹമെന്നുമതിമാന്യോ$\int$ഹമെന്നുമതി
പുണ്യങ്ങൾചെയ്ത പുരുഷൻ ഞാനുമെന്നുമുടൻ[1]
ഒന്നല്ല[2] കാണൊരു[3] കൊട്ടംകാട്ട ഡംഭമയ[4]-
മൊന്നിച്ചുകൂടിയതു[5]; നാരായണായ നമഃ

ധന്യോ$\int$ഹമെന്നും-ഞാൻ ധന്യനാണ് എന്നു വിചാരിച്ചും. അതിമാന്യോ$\int$ഹമെന്നും-ഞാൻ ഏററവും മാന്യനാണെന്നു വിചാരിച്ചും. അതിപുണ്യങ്ങൾചെയ്ത പുരുഷൻ ഞാനുമെന്നുമുടൻ-വളരെ പുണ്യകർമ്മങ്ങൾ ചെയ്തവനാണ് ഞാൻ എന്നു വിചാരിച്ചും. ഒന്നല്ല-മുകളിലത്തെ കീർത്തനത്തിൽ പറഞ്ഞതുപോലെ വെറുമൊരു വൃക്ഷമല്ല. ഡംഭമയം-അഹംഭാവമാകുന്ന. കൊട്ടംകാട്ട-ഉഗ്രമായ വനം. ഒന്നിച്ചുകൂടിയതു-അനേകം വൃക്ഷങ്ങൾ ഒന്നിച്ചുകൂടി നില്ക്കുന്നതു്. കാണ് - നോക്കുക. നാരായണായ നമഃ-നാരായണനായി നമസ്കാരം.

1. ഞാനിതെന്നുമുടൻ. ഖ; ഞാനുമെന്നുടനെ. ഘ; ഞാനിതെന്നമിതി. ഭ. ഡ. ഢ; താനുമെന്നുമിതി, ദ; ഞാന്നിതെന്നുമതി. ഞ. ഠ. ഥ; താനിതെന്നുമതി. ത; ഞാനിതെന്നുമതി. ണ 2. എന്നല്ല. ഗ. 3. കാൺകൊരു.ദ, ഞ, ട, ഠ, ഢ, ഡ, ണ, ത, ഥ, 4. ദർപ്പമയം. ഝ; ദന്തിമയം. ദ, ഞ, ട, ഠ, ഡ, ഢ, ണ, ത, ഥ, 5. ഒന്നിച്ചുകൂടിനതു. ഗ; ഒന്നിച്ചപോലെ ഹരി, ച.

ഞാൻ ധന്യനാണ്; ഞാൻ ഏററവും മാന്യനാണ്; ഞാൻ വളരെ പുണ്യകർമ്മങ്ങൾ ചെയ്ത പുരുഷനാണ്! എന്നിങ്ങനെയുള്ള ഭാവം നിമിത്തം മനസ്സിൽ സംഭവമായ ഒരു കൊടുംകാട് ഇടതൂർന്നു വളർന്നുനില്ക്കുന്നതു നോക്കുക. നാരായണന്നായി നമസ്കാരം.

ഭക്തിലതയുടെ വളർച്ചയ്ക്കു് അനുരൂപമല്ലാതെ കാപട്യമെന്ന മഹാവൃക്ഷം മനുഷ്യഹൃദയത്തിൽ വളർന്നുനില്ക്കുന്നതിനെപ്പററി പൂർവകീർത്തനത്തിൽ പ്രസ്താവിച്ചുവല്ലോ. മനുഷ്യഹൃദയത്തിൽ മുഴുവൻ അന്ധകാരം പരത്തി ഭക്തിഭാവത്തിനു സ്ഫുരിക്കുവാൻ പോലും സാധ്യമല്ലാത്തരീതിയിൽ ഒരു ഉഗ്രമായ വനംതന്നെ തഴച്ചു വളർന്നു വന്നിരിക്കുന്നതിനെയാണ് ഈ കീർത്തനം പ്രതിപാദിക്കുന്നതു്. ഭീകരമായ ആ വനം അഹംഭാവമാണ്. അതിൽ ആകാശചുംബികളായി വളർന്നു നില്ക്കുന്നതു് ഞാൻ ധന്യനാണ്, മാന്യനാണ്, ധനവാനാണ്, പണ്ഡിതനാണ് എന്നും മററുമുള്ള ചിന്താവൃക്ഷങ്ങളത്രെ. അഹംഭാവത്തിന്റെ അനുസാരികളായി ഇങ്ങനെ വലുതും ചെറുതുമായ അനവധി ഭാവങ്ങൾ ഉണ്ട്. ഇവയെല്ലാം തഴച്ചു വളർന്നു് ഒന്നിച്ചുകൂടിനില്ക്കുന്ന ഒരു വലിയ വനം നമ്മുടെ എല്ലാവരുടേയും ഹൃദയത്തിൽ ഉള്ളതിനെ ആചാര്യൻ ചൂണ്ടിക്കാണിക്കുകയാണ്. അകത്തേയ്ക്കു് ഒന്നു നോക്കുക. ആ വനം കണ്ടു് ഒന്നു പകയ്ക്കുക. അതിനെ ഒന്നു തെളിക്കുവാൻ ശ്രമിക്കുക. ആ ഹൃദയകേദാരത്തിൽ ഭക്തിലതകൾ വളർത്തുക.

49. സംസാര ദുഃഖത്തിൽകിടന്നു വലയുന്നതിൽ നിന്നും മോചനം ഉണ്ടാകുവാനായി ഭഗവത്കാരുണ്യംകൊണ്ടു ഭക്തി വർദ്ധിക്കണമെന്നു പ്രാർത്ഥിക്കുന്നു.

നന്നായ് ദഹിച്ചൊരു[1] സഹസ്രാരധാരയിലി[2] -
തന്നീററിൽ[3] നിൻകരുണ വൻമാരി പെയ്തു പുന:
മുന്നം[4] മുളച്ച തവ ഭക്തിക്കു ചേക്ക വള[5] -
ന്നിമ [6]കൃപാനിലയ; നാരായണായ നമ:

ഒരു സഹസ്രാരധാരയിൽ–അനേകം കാലുകളോടുകൂടിയ അഗ്നിമയമായ കാലചക്രത്തിൽ. നന്നായ് ദഹിച്ചിട്ട്–ഈ അഹങ്കാരവനത്തെ ദഹിപ്പിച്ച്. അന്നീററിൽ–ആധാരത്തിൽ. പുന:-വീണ്ടും. നിൻകരുണ വൻമാരി പെയ്തു - അവിടുത്തെ കാരുണ്യമാകുന്ന വർഷം പൊഴിച്ച്. കൃപാലയ-കാരുണ്യനികേതമായ ഭഗവാനെ. മുന്നംമുളച്ച–മുൻപുണ്ടായിരുന്ന. തവ ഭക്തിക്കു–അവിടുത്തേ നേർക്കുള്ള ഭക്തിക്ക്. വളംചേക്ക–വളമിടുക. നാരായണായ നമ: - നാരായണനായി നമസ്കാരം.

അഗ്നിമയമായ കാലചക്രത്തിൽ അഹങ്കാരവനംത്ത ദഹിപ്പിക്കണേ. അനന്തരം അതിൻെറ ചാമ്പലിൽ അവിടുത്തെ കാരുണ്യമാകുന്നവർഷം പൊഴിച്ച് നേരത്തേ ഉണ്ടായിരുന്ന ഭക്തിയുടെ കരുന്നിന്, കൃപാപൂർണ്ണനായ ഭഗവാനേ; ഇപ്പോൾ തന്നെ വളംനൽകേണമേ. നാരായണനായി നമസ്കാരം

1. നന്നായിദെഹിക്കൊരു. ക. ജ. ത; നന്നായി ദെഹിക്കരു. ഖ. ഘ. ച. ഛ; നന്നായ് ഗതിക്കൊരു. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 2. സഹസ്രാരധാരയതിൽ. ഗ. 3. എന്നിട്ട. ജ. 4. മുന്നേ. ഖ; അന്നേ. ഗ. 5. മുളഭക്തിക്കു വാഴ്ത്തുവളം. ഝ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഫ; തവഭക്തിക്കു ചേർത്തു വളം. ജ. ഥ. 6. എന്നേ. ജ; പിന്നെ. ണ.

ഈശ്വരകാരുണ്യം കൊണ്ട് മനുഷ്യഹൃദയത്തിൽ നൈസർഗ്ഗികമായിത്തന്നെ ഭക്തിയുണ്ട്. എന്നാൽ മനുഷ്യർ അതിനെ പോഷിപ്പിക്കാതെ വെറും ഭൗതികമായ കാര്യങ്ങളിൽ മാത്രം ബദ്ധശ്രദ്ധരായി അഹങ്കാരമത്തരായി ഉഴലുന്നു. ഈ ദുഃസ്ഥിതിയ്ക്കു് ഒരുപരിഹാരം വരുത്തുവാൻ ഈശ്വരഭക്തിയുടെ വളർച്ചകൊണ്ടേ സാധിക്കൂ. അതിന് ഈശ്വരകാരുണ്യം വേണം. ആ കാരുണ്യത്തിനുവേണ്ടി–ഭക്തിയാകുന്ന ലത ആർത്തു തഴച്ചു വളരുവാൻ അനുപേക്ഷണീയമായ ആ വർഷത്തിനുവേണ്ടി–ഭഗവാനോടു ഇവിടെ പ്രാർത്ഥിച്ചിരിക്കുന്നു.

50. ഈശ്വരനാമജപം, കലികാലത്തു വിശേഷിച്ചും, മോക്ഷസാധകമാകയാൽ അതു ചെയ്യുവാൻ തരമാകണമെന്നു പ്രാർത്ഥിക്കുന്നു.

**പലതും[1] പഞ്ഞുറ പകൽ[2] കളയുന്ന നാവു തവ**
**തിരുനാമകീർത്തനമിതതിനായ് വരേണമിഹ[3]**
**കലിയായ കാലമിതില[4]ത്തുകൊണ്ടു[5]മോക്ഷഗതി**
**യെളുതെന്നുകേൾപ്പു[6] ; ഹരി നാരായണായ നമഃ**

വലവും. ഖ, ഗ, ജ, ഝ. 2. അവർകൾ ഗ. 3. തിരുനാമകീർത്തനകളതിനായ് വരേണ്ടു അവ. ഗ; തിരുനാമകീർത്തനമതിന്നായ് വരേണമിഹ. ഘ; തിരുനാമകീർത്തനമതതിനായ്‌വരേണ്ടു വളു. ജ; തിരുനാമകീർത്തനമിതതിനായ് വരേണ്ടു ഉദ്ധം. ഝ. 4. കലികാല കാലമതിൽ. ക. ഖ. ഗ. ഛ. ഹ. ജ. 5. ഉത്തമകൊണ്ടു ഝ. 6. കേൾക്ക. ഖ.

പലതും പറഞ്ഞു – ആവശ്യമില്ലാത്ത പലകാര്യങ്ങളും പറഞ്ഞ്. പകൽ കളയുന്ന–സമയം പാഴാക്കുന്ന. നാവ്–നാക്ക്. ഇഹ തവ–ഇവിടെ, ഭഗവാനെ അവിടുത്തെ. തിരുനാമ കീർത്തനമിതത് നായ് വരേണം–ദിവ്യങ്ങളായ നാമങ്ങൾ ജപിക്കുവാനുള്ളതായി ത്തീരണം. അതുകൊണ്ട്–നാമജപംകൊണ്ട്. കലിയായ കാലമ തിൽ–ഈ കലികാലത്തു. മോക്ഷഗതി–മോക്ഷപ്രാപ്തി. എളുതെന്ന– സാധ്യമാണെന്ന. കേൾപ്പൂ – കേൾക്കുന്നു; പുരാണങ്ങളിൽ നിന്നും മററും അറിയുന്ന. ഹരി നാരായണായ നമഃ–ഹരി, നാരായണനായി നമസ്കാരം.

അവശ്യമില്ലാത്ത പല കാര്യങ്ങളും പറഞ്ഞു സമയം പാഴാക്കി ക്കളയുന്ന നാവു ഭഗവാനെ, അവിടുത്തെ തിരുനാമങ്ങൾ കീർത്തനം ചെയ്യുന്നതായിത്തീരണമേ. ഈ കലികാലത്തു ഈശ്വരനാമജപം മോക്ഷസാധകമാണെന്ന പ്രാമാണികമായി അറിയുന്ന. ഹരി, നാരായണനായി നമസ്കാരം.

ഉണർന്നിരിക്കുമ്പോൾ നാം തുടർച്ചയായി ചെയ്യുന്ന ഒരു പ്രവൃ ത്തിയാണു സംഭാഷണം. ഇതിന വേണ്ടി ധാരാളം സമയവും പ്രാണ ശക്തിയും നാം വ്യയം ചെയ്യുന്നുമുണ്ട്. എന്നാൽ ഇതു് എത്രത്തോളം പ്രയോജനകരവും അഭിലഷണീയവുമായ രീതിയിലാണു നടത്തുന്ന തെന്നു് ആലോചിച്ചുനോക്കുന്നപക്ഷം നാക്കിനെപ്പോലെ മനുഷ്യൻ ദുർവിനിയോഗം ചെയ്യുന്ന മററൊരിന്ദ്രിയം ഇല്ല എന്നു് ആർക്കാണു് ബോധ്യമാകാത്തതു്? രാഗദ്വേഷാദിഭാവങ്ങൾ നിറഞ്ഞതും അവ വർ ദ്ധിപ്പിക്കുന്നതുമായ കാര്യങ്ങളിൽ നിന്നും നാക്കിനെ വിനിവർത്തി പ്പിച്ചു അമൃതമധുരമായ ഭഗവന്നാമങ്ങളിലും കഥകളിലും അതിനെ

വ്യാപരിപ്പിക്കുന്നതു് എത്രയോ അഭിലഷണീയം; എത്രയോ ഫലപ്രദം. അനർത്ഥമായ സംഭാഷണത്തിനു സാഹചര്യമുണ്ടാകുമ്പോൾ ഭഗവന്നാമങ്ങളിലേക്കു നാവിനെ തിരിച്ചുവിടുവാനുള്ള പ്രവണത മനുഷ്യൻ സമ്പാദിക്കുകതന്നെ വേണം. ഇതു് അനർത്ഥങ്ങളെ ഒഴിവാക്കും. എന്നുമാത്രമല്ല അനായാസമായി മോക്ഷസിദ്ധിയുണ്ടാക്കിത്തരികയും ചെയ്യും. മോക്ഷപ്രാപ്തിക്കുള്ള ഉപായങ്ങളെപ്പററി—

ധ്യാനമാം കൃതയുഗേ യജ്ഞമാം ത്രേതായുഗേ
അർച്ചനം ദ്വാപരയിൽ കീർത്തനം കലിയിങ്കൽ

എന്നു ഭാഗവതത്തിൽ പറഞ്ഞിരിക്കുന്നു. ഹൃദയപൂർവ്വമായ ഈശ്വരനാമജപം ഭക്തി വർദ്ധകവും മോക്ഷകാരണവുമാകയാൽ അതു് ഏവർക്കും കാമ്യമായിട്ടുള്ള ഒരു സത്കർമ്മമത്രേ.

51. ജീവിതം നിഷ്ഫലമായിപ്പോകാതെ ജ്ഞാനലബ്ധിയുണ്ടാകുവാനനുഗ്രഹിക്കണമെന്നു പ്രാർത്ഥിക്കുന്നു.

**ഫലമില്ലയാതെ മമ വശമാക്കൊലാ ജഗതി**
**മലപാത്രമായ[1] തടി പലനാളിരുത്തിയുടൻ[2]**
**അളവില്ലയാത[3] വെളിവകമേയുദിപ്പതിനു[4]**
**കളയായ്ക[5] കാലമിനി[6]; നാരായണായ നമഃ**

1. മലമൂത്രമായ. ദ. ഛ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 2. ബത. ഗ; വൃഥാ. ഛ. 3. അളവില്ലയാതെ. ക. ഗ. ഘ. ച. ഛ. ജ. ഝ. ഞ. ട; അളവില്ലയാത്ത. ഠ. ഡ. ന. 4. ഉതിർപ്പതിനു. ഗ. 5. കളയാതെ. ഗ. ദ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 6. ഇഹ. ദ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ.

ജഗതീ-ലോകത്തിൽ; ജീവിതത്തിൽ, ഫലമില്ലയാതെ-ഫലമില്ലാതെ; യഥാർത്ഥമായ ഈശ്വരജ്ഞാനം ലഭിക്കാതെ, മലപാത്രമായ തടി-മാലിന്യപൂർണ്ണമായ ഈ ശരീരം, പലനാളിരുത്തിയുടൻ-അധികകാലം വളർത്തി. മമ വശമാക്കൊലാ-എനിക്ക് ഒരു ഭാരമായിത്തീരുവാൻ ഇടയാക്കരുത്. അകമേ-ഉള്ളിൽ. ഒരളവില്ലയാത വെളിവ്-അനന്തമായ ജ്ഞാനം. ഉദിപ്പതിനു-ഉദിക്കുന്നതിനുവേണ്ട അനുഗ്രഹം നൽകുവാൻ. ഇനി കാലാകുലയായ്ക-ഭഗവാനേ ഇനിയും താമസിക്കരുതേ. നാരായണായ നമഃ-നാരായണനായി നമസ്കാരം.

ഈ ലോകത്തു നിഷ്ഫലമായി അനേകവർഷം ജീവിച്ചിരുത്തി മലിനവസ്തുക്കളുടെ ഇരിപ്പിടമായ ശരീരത്തെ എനിക്കു ഭാരമാക്കിത്തീർക്കരുതേ. അനന്തമായ ചിത്സ്വരൂപം എന്റെ ഹൃദയത്തിൽ പ്രകാശിക്കുവാൻ ഇനിയും കാലം താമസിപ്പിക്കരുതേ ഭഗവാനേ, നാരായണനായി നമസ്കാരം.

ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നീ പുരുഷാർത്ഥങ്ങൾ ഹൈന്ദവജീവിതത്തിന്റെ മൂല്യങ്ങളായി അംഗീകരിക്കപ്പെട്ടിരിക്കുന്നു. ഭൗതികമായ ഐശ്വര്യത്തിനും ലൗകികമായ സുഖഭോഗത്തിനും ഭാരതീയർ വലിയ വില കല്പിച്ചിരുന്നു എന്ന് ഇതിൽനിന്നും സ്പഷ്ടമാണ്. ഭൗതികകാര്യങ്ങൾക്ക് അവ അർഹിക്കുന്ന പ്രാധാന്യം കൊടുക്കാതെ അവയോട് അനാദരവും വെറുപ്പും പ്രകടിപ്പിക്കുന്ന ഒരു സംസ്കാരമാണ് ഭാരതത്തിനുള്ളതെന്നു ഒരു വലിയ തെറ്റിദ്ധാരണ എങ്ങനെയോ പരക്കുവാൻ ഇടയായിട്ടുണ്ട്. ധാർമ്മികമായ ധനോപാർജ്ജനവും സുഖഭോഗവും ജീവിത ലക്ഷ്യങ്ങളായി

അംഗീകരിച്ച ഈ സംസ്കാരം ഭൗതികകാര്യവിമുഖമാണെന്നു പറയുന്നതു തികച്ചും അടിസ്ഥാനമില്ലാത്തതാണ്. എന്നാൽ പരമമായ ജീവിതലക്ഷ്യമായി നാം സ്വീകരിച്ചിട്ടുള്ളതു മോക്ഷം തന്നെയാണ്. ആത്മസ്വരൂപമായ ചിത്സുഖം അനുഭവവിഷയമാകുന്നതത്രേ മോക്ഷം. ആ ചിത്സുഖം അനുഭവിക്കുവാൻ സാധിക്കാതെ വരുന്നതു ജീവിതം നിഷ്ഫലമാകുന്നതിനോടു തുല്യംതന്നെ. അതിനാൽ ഭഗവാന്റെ അനുഗ്രഹംകൊണ്ട് ആ അനുഭവം അല്പവും താമസിയാതെ ഉണ്ടാകണമെന്ന് ഇവിടെ പ്രാർത്ഥിച്ചിരിക്കുന്നു.

52. ഈശ്വരതത്ത്വം ഗ്രഹിക്കത്തക്കവണ്ണം ലൗകികബന്ധങ്ങളിൽനിന്നും മുക്തനാക്കിത്തീർക്കുവാൻ പ്രാർത്ഥിക്കുന്നു.

**ബന്ധുകളത്രഗൃഹപുത്രാദി ജാലമതിൽ[1]**
**ബന്ധിച്ചുവന്നുലകിൽ[2] നിൻതത്ത്വമൊക്കെയിതു[3]**
**അന്ധന്നു കാട്ടിയൊരു കണ്ണാടിപോലെ വരു-**
**മെന്നാക്കൊലാ മമ ച[4]; നാരായണായ നമ:**

ബന്ധുകളത്രഗൃഹപുത്രാദിജാലമിതിൽ – ബന്ധുജനങ്ങൾ, പണം, പുത്രന്മാർ തുടങ്ങിയ ഒട്ടനേകം കാര്യങ്ങളിൽ. ബന്ധിച്ചു

1. ജന്മമതിൽ. ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 2. ബന്ധിച്ചുകൊണ്ടുലകിൽ. ചര; ബോധിച്ചുനിന്നുലകിൽ. ജ; ബന്ധിച്ചുനിന്നുലകിൽ ഝ; വർദ്ധിച്ചുനിന്നുലകിൽ. ങ. ഞ. ട. ഠ. ഡ. ഢ. ണ. ഥ; വർത്തിച്ചുനിന്നുള്ള വി. ത. 3. ഒക്കെയൊരു. ഖ; ഒക്കെയുടൻ. ഘ. 4. എന്നോക്കൊലാ മമ ച. ഛ; എന്നാക്കൊലാ ജഗതി. ചര; എന്നാക്കിടൊല്ല ഹരി. ങ. ഞ. ഥ.

വന്നലകിൽ-ബദ്ധനായിരിക്കുന്ന ആളിന് ഈ ലോകത്തിൽ, നിൻ തത്ത്വമൊക്കെയുമിതു്-അവിടുത്തെ ഈ തത്ത്വമെല്ലാം. അന്ധന്ന്-കുരുടന്. കാട്ടിയൊരുകണ്ണാടിപോലെ വരും-കാണിച്ച കണ്ണാടി പോലെ വ്യർത്ഥമായിത്തീരും. മമ ച-എനിക്കും. എന്നാക്കൊലാ-അപ്രകാരം വ്യർത്ഥമാക്കിത്തീർക്കരുതേ. നാരായണായ നമഃ - നാരായണനായി നമസ്കാരം.

ബന്ധുക്കൾ, പണം, വീട്, പുത്രന്മാർ എന്നിങ്ങനെ പല കാര്യങ്ങളിലും കുടുങ്ങിയിരിക്കുന്ന മനുഷ്യന് ഭഗവാനേ അവിടുത്തെ ഈ തത്ത്വമൊക്കയും കുരുടനു കാണിച്ചുകൊടുത്ത കണ്ണാടിയെപ്പോലെ വ്യർത്ഥമായിത്തീരും. എനിക്കും അതുപോലെയാക്കിത്തീർക്കരുതേ. നാരായണനായി നമസ്കാരം.

ഇതിനുമുൻപു് ഈശ്വരനെപ്പററിയുള്ള പലതത്ത്വങ്ങളും പ്രതിപാദിച്ചു. സച്ചിദാനന്ദസ്വരൂപമായ പരബ്രഹ്മമാണ് ആത്യന്തികമായ സത്യം. അതു് പ്രപഞ്ചത്തിൽ മനുഷ്യഹൃദയത്തിലുൾപ്പെടെ എല്ലായിടത്തും വർത്തിക്കുന്നു. അതുതന്നെയാണ് മനുഷ്യന്റെ പരമാർത്ഥസാരം. ഈ ബോധം അവികലമായി ഉള്ളിൽ വളർത്തുകയാണ് മനുഷ്യന്റെ കർത്തവ്യം. എന്നിങ്ങനെ പോകുന്നു തത്ത്വോപദേശ സംഹിത. എന്നാൽ സാധാരണ മനുഷ്യന് ഇതെല്ലാം ദുർഗ്രഹമായിരിക്കുവാനേ തരമുള്ളൂ. ധനസ്ഥിതം, മാനസ്ഥിതം എന്നിങ്ങനെ അഹങ്കാരത്തിൽ മദിക്കുന്ന മനുഷ്യന് 'ഞാനെന്ന ബോധമതു തോന്നായ്ക വേണം' എന്നു പറഞ്ഞാൽ എങ്ങനെയാണ് അതു് ഗ്രാഹ്യമാകുക? അതുപോലെതന്നെ "എന്റെ ഭാര്യ എന്റെ കുട്ടികൾ എന്റെ വീട്" എന്നിങ്ങനെ ബാഹ്യവിഷയങ്ങളിൽ ലയിച്ചിരിക്കുന്ന മനുഷ്യ

നോട്ട് മമത ഉപേക്ഷിക്കണം എന്നു പറഞ്ഞാൽ എങ്ങനെയാണെന്ന് അത്ര് ഗ്രാഹ്യമാകുക? എന്നാൽ പരമാർത്ഥം ആലോചിച്ചാൽ ഞാനെന്നും എൻേറതെന്നും ഉള്ള ഭാവങ്ങളാണ് മനുഷ്യനെ നിസ്സാരനാക്കുന്നതും വിശ്വവ്യാപിയായ ജഗദീശ്വരനിൽ നിന്നും വേർതിരിച്ചു നിർത്തുന്നതും. ഈ അഹംഭാവവും മമതാബന്ധവും ഇല്ലാതാകുന്നതുവരെ മനുഷ്യനിൽ അന്തർല്ലീനമായിരിക്കുന്ന ആ അപ്രമേയ ശക്തിയുടെ നിർബാധമായ പ്രകാശനം സാദ്ധ്യമല്ല. അതിനാൽ അവയെ നശിപ്പിക്കേണ്ടതു് ആദ്ധ്യാത്മികവൃത്തിക്ക് അപേക്ഷണീയമത്രേ.

53. മരണത്തിൻെറ സത്വരവും അനിവാര്യവുമായ ആഗമനത്തെ ഭാവനാമയമായി ചിത്രീകരിക്കുന്നു.

ഭക്ഷിപ്പതിന്നു ഗുഹപോലെ പിളന്ന മുഖ-
മച്ചോ[1]! കൃതാന്തനിഹ[2] പിൻപേ നടന്നു പുന[3];
ഒത്തുന്ന[4] ദർദ്ദുരമുരത്തോടെ[5] പിൻപെയൊരു
സർപ്പം കണക്കെ; ഹരി നാരായണായ നമഃ

ഒത്തുന്ന—ചാടി നടക്കുന്ന. ദർദ്ദുരം—തവളയെ. പിൻപേ—പുറകെ. ഉരത്തോടെ—ഊററത്തോടെ. ഒരു സർപ്പം കണക്കെ—ഒരു പാമ്പ്

1. അയ്യോ, ങ., അയ്യോ, ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 2. കൃതാന്തനിത. ഖ. ഗ. 3. പിൻപേ നടന്നു മമ. ങ. ജ. ഞ. ട. ഠ. ഡ. ഢ. ണ. ഥ; പിൻപേ നടപ്പു മമ. ത; പിൻപേ വരുന്നു ബത. ണ; പിൻപേ വരുന്നളവിൽ. ഝ. 4. എത്തുന്ന. ഞ. ട. ഠ; എത്തുന്നു. ഡ. ഢ. ണ. 5. ഉരത്തൊരു. ഖ. ഗ. ഘ. ച; (ദർദ്ദുര) മുഖത്തോടെ. ണ; ഉരത്തോട്ട. ഢ.

എന്ന പോലെ. അച്ചോ–ഭയത്തെ ദ്യോതിപ്പിക്കുന്നു. ഭക്ഷിപ്പതിന്ന്– വിഴുങ്ങിക്കളയുന്നതിന്; കൊല്ലുന്നതിന്. ഗുഹപോലെ പിളർന്ന– ഗുഹയുടെ വലിപ്പത്തിൽ തുറന്നിരിക്കുന്ന. മുഖ്യ–വായുമായി. കൃതാന്തൻ പുന:–കൃതാന്തനാകട്ടെ; കാലനാകട്ടെ. ഇഹ പിൻപേ നടന്നു–ഇവിടെ പുറകേ നടക്കുന്നു. ഹരിനാരായണായ നമ:–ഹരി, നാരായണനായി നമസ്കാരം.

ചാടി ച്ചാടി നടക്കുന്ന തവളയെ പിടിക്കാനായി ഊററത്തോ ടെ പുറകെ പായുന്ന പാമ്പിനെപ്പോലെ ഹാ! വിഴുങ്ങുവാൻ ഗുഹ പോലെ തുറന്ന വായുമായി മരണമാകട്ടെ ഇതാ എന്റെ പുറകെ വരുന്നു. ഹരി, നാരായണനായി നമസ്കാരം.

ഈശ്വര സാക്ഷാത്കാരത്തിനായി പ്രയത്നിച്ചു കൊണ്ടിരി ക്കുന്ന വ്യക്തിക്ക് വളരെ സാവധാനമായിട്ടേ ആ ലക്ഷ്യത്തെ സമീ പിക്കുവാൻ സാധിക്കയുള്ളു. ഹൃദയത്തിലെ ദുർവാസനകൾ നശി പ്പിക്കുക, ശമദമാദികൾ അഭ്യസിക്കുക, എന്നിങ്ങനെ ശ്രമകരവും കാലതാമസം വരുന്നതുമായ എത്രയെത്രകാര്യങ്ങൾ ചെയ്താലാണു ഹൃദയാന്തർഭാഗത്തു വർത്തിക്കുന്ന ആ സച്ചിദാനന്ദ സ്വരൂപം പ്രകാ ശിക്കുക? ഇതു് സാധിക്കുവാൻ മനുഷ്യായുസ്സ് അതിന്റെ പരിമിതി നിമിത്തം എത്രയോ അപര്യാപ്തം! മനുഷ്യന്നു ലഭിക്കുന്ന ജീവിത കാലംതന്നെ വളരെ വേഗം തീർന്നുപൊയ്ക്കൊണ്ടുമിരിക്കുന്നു. അഥ വാ മരണം അവനെ അതിവേഗം സമീപിച്ചുകൊണ്ടുമിരിക്കുന്നു. ഈ വസ്തുതയോർക്കുമ്പോൾ മോക്ഷപ്രാപ്തി ജീവിതവ്രതമായി സ്വീ കരിച്ച് അതിനുവേണ്ടി പരിശ്രമിച്ചുകൊണ്ടിരിക്കുന്ന ആൾക്കും ദു:ഖവും നൈരാശ്യവും ഉണ്ടാകും. അതാണു മരണത്തിന്റെ വിവൃത

വക്ത്രം പ്രത്യക്ഷമെന്നപോലെ കണ്ടുകൊണ്ട് ആചാര്യൻ 'അച്ഛാ' എന്നു വിളിച്ചു പറയുന്നു. മനുഷ്യന്റെ ഈശ്വരാഭിമുഖമായ പുരോഗതിയുടെ മന്ദതയും മരണത്തിന്റെ വരവിലെ ശീഘ്രതയും ഒത്തുനോക്കുമ്പോൾ വളരെ ചുരുങ്ങിയ ഈ സമയം സവിശേഷം അറിവുണ്ടാക്കുന്നു. മരണമുണ്ടാകുമെന്നുള്ള അനിഷേധ്യമായ ആ വസ്തുത അനുസ്മരിച്ചുകൊണ്ട്, കാലം കളയാതെ നിസ്തന്ദ്രമായി ഈശ്വരധ്യാനം ചെയ്യുകയാണ് ആദ്ധ്യാത്മികസിദ്ധി അഭിലഷിക്കുന്ന മനുഷ്യന്റെ കർത്തവ്യം എന്ന് ഇവിടെ അനുസ്മരിപ്പിച്ചിരിക്കുന്നു.

54. ചെയ്യുന്നതും ചെയ്യാനിരിക്കുന്നതുമായ കാര്യങ്ങൾ സമർപ്പിച്ച് അവ ഈശ്വരനു തുഷ്ടികരങ്ങളാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

**മന്നിങ്കൽ വന്നിഹ പുറന്നന്നു തൊട്ടപ്പുനരെന്തൊന്നു[1] വാങ്മനസ ദേഹങ്ങൾ[2] ചെയ്യുന്നതും[3]**
**എന്തിന്നി[4] മേലിലതുമെല്ലാം നിനച്ചു[5] ഹരി**
**സന്തോഷമായ് വരിക; നാരായണായ നമഃ**

1. എന്തങ്ങു. ഘ. ച; എന്തൊന്നു. ഠ. ഡ. ഢ. ത; എന്തെന്നു. ധ. 2. വാങ്മനമി ദേഹങ്ങൾ. ങ. ട. ഠ; വാങ്മനമിദ്ദേഹങ്ങൾ. ഞ. ഡ; വാങ്മനസുദേഹങ്ങൾ. ങ. ധ; വാങ്മനസ്സുദേഹങ്ങൾ. ത; വാങ്മനദേഹങ്ങൾ. ണ. 3. ചെയ്യുന്നതിഹ. ഛ. 4. എന്തിന്നു. ക. ഖ. ഘ. ച. ഛ. ജ. ഝ. 5. നിനയ്ക്കു. ങ; നിനയ്ക്കു. ച; നമുക്കു. ക. ത; നിനക്കു. ഞ. ട. ഠ. ഡ. ഢ. ണ. ധ.

ഇഹ മനിഷർ-ഈ ഭൂമിയിൽ. വന്നുപുറന്നന്ന തൊട്ടു പുനഃ-വന്നു ജനിച്ചതുമുതലാകട്ടെ. വാങ്മനഃദേഹങ്ങൾ,വാക്ക്, മനസ്സ്, ദേഹം എന്നിവ. വാക്കും മനസ്സും-വാങ്മനസും. എന്തൊന്നുചെയ്തതും-യാതൊന്നാണു ചെയ്തിട്ടുള്ളത് അതും. ഇന്നിമേലിൽ എന്ത് അതും-ഇനിയും മേലാൽ എന്തു ചെയ്യുവാൻ പോകുന്നുവോ അതും. എല്ലാം-ഈ രണ്ടു വിധത്തിലുമുള്ള എല്ലാ പ്രവൃത്തികളേയും. ഹൃദി-മനസ്സിൽ. നിനച്ചു-വിചാരിച്ചു. സന്തോഷമായ്‌വരിക-സന്തോഷം ഉണ്ടാകട്ടെ. നാരായണായ നമഃ — നാരായണനായി നമസ്കാരം.

ഭൂമിയിൽവന്നു ജനിച്ചതുമുതൽ നാളിതുവരെ വാക്കും മനസ്സും ദേഹവുംകൊണ്ട് എന്തു ചെയ്തുവോ അതും മേലാൽ എന്തു ചെയ്യുമോ അതും എല്ലാം മനസ്സിൽ വിചാരിച്ച് ഭഗവാനെ അവിടുത്തേക്കു സന്തോഷമായിത്തീരട്ടെ. നാരായണനായി നമസ്കാരം.

സർവകർമ്മങ്ങളും ഈശ്വരങ്കൽ സമർപ്പിക്കുകയും അവ ഈശ്വരാരാധനമാകുമാറു ധാർമ്മികവും സാത്വികവും ആയിരിക്കുവാൻ ശ്രമിക്കുകയും ചെയ്യേണ്ടതു് ഭക്തന്റെ കർത്തവ്യമാകുന്നു. 'യദ്യത് കർമ്മ കരോമി തത്തദഖിലം ശംഭോ തവാരാധനം' എന്ന മാനസപൂജാവിധി ഇവിടെ അനുസ്മരിക്കുക.

55. എല്ലാം ഈശ്വരമയമായി തോന്നുന്ന അനുഭൂതി വിശദമാക്കുന്നു.

**യാതൊന്നു കണ്ടതതു നാരായണ പ്രതിമ**
**യാതൊന്നു കേട്ടതതു നാരായണ ശ്രുതികൾ**
**യാതൊന്നു ചെയ്‌വതതു[1] നാരായണാർച്ചനകൾ**
**യാതൊന്നതൊക്കെ ഹരി[2]; നാരായണായ നമഃ**

1. ചെയ്‌വനതു. ങ; ചെയ്‌വതതു. ങ. ട. ഠ. ഡ. ഢ. ണ. ഥ. 2 യാതൊന്നുവേണ്ട ഹരി. ഖ. ഘ. ച; യാതൊന്നു വേണ്ടതതു. ഗ; യാതൊന്നു വേണ്ട മമ. ക; യാതൊന്നതൊക്കെ ഹരി. ഠ. ഡ. ണ.

യാതൊന്നു കണ്ടതു്-ഏതു വസ്തുവിനെ കണ്ടുവോ, അതു നാരായണ പ്രതിമ-അതു് നാരായണന്റെ ബിംബമത്രേ. യാതൊന്നു കേട്ടതു്–ഏതൊരു ശബ്ദം കേട്ടുവോ, അതു് നാരായണ ശ്രുതികൾ– അതു് ശ്രീ നാരായണന്റെ കീർത്തനമത്രേ. യാതൊന്നു ചെയ്തതു്– ഏതൊരു പ്രവൃത്തി ചെയ്തുവോ അതു് നാരായണാർച്ചനകൾ– അതു് നാരായണന്റെ ആരാധനമത്രേ. യാതൊന്നു്–പ്രപഞ്ചത്തിൽ എന്തെല്ലാമുണ്ടോ, അതൊക്കെ ഹരി–അതെല്ലാം ശ്രീ നാരായണൻ തന്നെ. നാരായണായ നമഃ–നാരായണനായി നമസ്കാരം.

ഏതൊരു വസ്തുവിനെക്കണ്ടുവോ അതു് ശ്രീ നാരായണന്റെ ബിംബമാണു്. ഏതൊരു ശബ്ദം കേട്ടുവോ അതു് ശ്രീ നാരായണ കീർത്തനമാണു്. ഏതൊരു പ്രവൃത്തിചെയ്തുവോ അതു് ശ്രീ നാരായണാരാധനമാണു്. പ്രപഞ്ചത്തിൽ എന്തെല്ലാമുണ്ടോ അതൊക്കെ ശ്രീനാരായണൻ തന്നെ. നാരായണനായി നമസ്കാരം.

ഈശ്വരൻ സർവാന്തര്യാമിയും നാദസ്വരൂപനും ആണെന്നു് അറിയുന്ന ഭക്തസത്തമനു കാണുന്നതെല്ലാം ഈശ്വരവിഗ്രഹങ്ങളും, കേൾക്കുന്നതെല്ലാം ഈശ്വരമഹിമകളും ആണെന്ന അനുഭൂതിയുണ്ടാകുന്നു. കൂടാതെ ഭക്തിഭരിതനായ ആ പുണ്യാത്മാവിനു തന്റെ പ്രവൃത്തികളെല്ലാം ഈശ്വരാരാധനമായി ചെയ്യുവാനും സാധിക്കുന്നു. കണ്ണു്, ചെവി, മുതലായ ജ്ഞാനേന്ദ്രിയങ്ങൾക്കു വിഷയമാകുന്നതെല്ലാം, കയ്യ്, കാലു് മുതലായ കർമ്മേന്ദ്രിയങ്ങളുടെ ചലനത്തിനു ലക്ഷ്യമാകുന്നതെല്ലാം, എന്തിനധികം, സർവവും ശ്രീ നാരായണനായിത്തന്നെ അനുഭവപ്പെടുന്നു.

ഹൃദയം ഉത്കടമായ ഒരു ഭാവം കൊണ്ട് നിർഭരമാകുമ്പോൾ ബാഹ്യലോകദർശനത്തിന് അതനുസരിച്ചുള്ള പരിവർത്തനമുണ്ടാകുക സാധാരണമാണ്. ദുഃഖവിവശനായ ഒരുവനു ബാഹ്യപ്രകൃതി ദുഃഖമയമായിത്തോന്നും. പ്രകൃതിഘടകങ്ങൾ ദുഃഖവർദ്ധകങ്ങളായിത്തീരും. അതുപോലെ ഈശ്വരചിന്തകൊണ്ടു നിറഞ്ഞ ഹൃദയമുള്ള ഭക്തന് അകംപോലെ പുറവും ഈശ്വരമയമാണെന്നു അനുഭവപ്പെടും. ഈ വിധത്തിലെല്ലാമുള്ള അനുഭവത്തിന്റെ പരകോടിയിലെത്തിയിട്ടുള്ള ഒരു ഏകാന്തയോഗിയുടെ വാക്കുകളാണീ കീർത്തനം.

56. വിഷ്ണുരൂപത്തെ ധ്യാനിച്ചു ധ്യാനിച്ചു വിഷ്ണുവും താനും ഒന്നു തന്നെ ആണെന്ന അനുഭൂതിയിലെത്തുന്നു.

**രവികോടി തുല്യമൊരു ചക്രം കരത്തിലിഹ[1]**
**ഫണിരാജനെപ്പൊഴുമിരിപ്പാൻ കിടപ്പതിനും**
**അണിയുന്നതൊക്കെ വനമാലാദി കൗസ്തുഭവും[2]**
**അഹമേവ വിഷ്ണു; ഹരി നാരായണായ നമഃ**

കരത്തിലിഹ-കയ്യിൽ. രവികോടിതുല്യം – അനേകംകോടി സൂര്യന്റെ പ്രകാശമുള്ള. ഒരു ചക്രം-സുദർശനചക്രം. ഇരിപ്പാൻ കിടപ്പതിനും–ഇരിക്കുവാനും കിടക്കുവാനും. എപ്പൊഴും ഫണി

1. മമ. ഖ. ഗ. 2. വനമാലാ ച കൗസ്തുഭവും. ജ. 3. അഹമേവ വിശ്വതനു. ക; അഹമേവ വിഷ്ണുതനു. ഗ. ച. ഛ. ഝ; അകമേ ഭവിപ്പതിനു. ഞ. ട. ഠ. ഡ. ഢ. ത. ഥ; അകമേ ഭജിപ്പതിനു. ണ.

രാജൻ–എല്ലാ സമയവും അനന്തൻ. അണിയുന്നതൊക്കെ–അലങ്കാരമായിട്ടുള്ളതെല്ലാം. വനമാലാദി കൗസ്തുഭവും–വനമാല കൗസ്തുഭത്തം മുതലായവയും. അഹമേവ വിഷ്ണു–ഞാൻ തന്നെയാണ് വിഷ്ണു. ഹരി നാരായണായ നമഃ – ഹരി, നാരായണനായി നമസ്കാരം.

കയ്യിൽ അനേകം കോടി സൂര്യന്റെ പ്രഭയുള്ള സുദർശനചക്രം, ഇരിക്കുവാനും കിടക്കുവാനും എപ്പോഴും അനന്തൻ, അലങ്കാരങ്ങളെല്ലാം വനമാല കൗസ്തുഭം മുതലായവഹാ! ഞാൻതന്നെ വിഷ്ണു. ഹരി, നാരായണനായി നമസ്കാരം.

ബഹിർമുഖമായി നോക്കി സർവ്വവും നാരായണമയമായിക്കണ്ട ആചാര്യൻ ആ നാരായണൻ തന്റെ അന്തരാത്മാവുതന്നെയാണെന്ന പരമാത്മ തത്ത്വം അനുഭവവിഷയമാക്കുന്നു. അദ്ദേഹം വിഷ്ണുരൂപം ധ്യാനിക്കുകയാണ്. കയ്യിൽപ്രഭാഭാസുരമായചക്രം. അനന്തനിൽ അധിവാസം. കഴുത്തിൽ വനമാല, മാറിൽ കൗസ്തുഭം— ഇങ്ങനെ ചില അംഗങ്ങൾ ധ്യാനിച്ചു കഴിഞ്ഞപ്പോഴേക്കും പെട്ടെന്നു വിഷ്ണുരൂപത്തിന്റെ പൂർണ്ണമായ പ്രതിഫലനം സാത്വികമായ ഹൃദയത്തിൽ ഉണ്ടാവുകയും "ഞാൻ തന്നെ വിഷ്ണു" എന്ന ആത്യന്തികമായ ആധ്യാത്മികാനുഭൂതി ജനിക്കുകയും ചെയ്യുന്നു. 'ബ്രഹ്മാഹമസ്മി' എന്ന ഉപനിഷദ്വാക്യത്തിന്റെ ജീവനായ ആ അനുഭൂതി–ബ്രഹ്മാത്മൈക്യബോധം–തന്നെയാണ് 'അഹമേവ വിഷ്ണു' എന്ന ആചാര്യവാക്യവും പ്രതിഫലിപ്പിക്കുന്നത്. ഈ രീതിയിലുള്ള ദിവ്യങ്ങളായ അനുഭവങ്ങളും ഹൃദ്യമായ പ്രതിപാദനവും നോക്കുമ്പോൾ ഹരിനാമകീർത്തനം മലയാളത്തിലെ ഉപനിഷത്തു തന്നെ

എന്നു തീർത്തുപറയാം. അതിന്റെ കർത്താവായ ആചാര്യൻ ഏതു വേദാന്തദ്രഷ്ടാവിനോടും തുല്യനായ ഋഷിവര്യനാണെന്നുള്ളതിലും സംശയമില്ല.

57. സൃഷ്ടി സ്ഥിതി സംഹാരം എന്നിവയ്ക്കായി ബ്രഹ്മത്തിൽ നിന്നും വിക്ഷേപം ആവരണം എന്നു രണ്ടു ശക്തികളുണ്ടായി.

ലക്ഷപ്രകാരമതു[1] സൃഷ്ടിപ്പതിന്നുമിതു[2]
രക്ഷിപ്പതിന്നുമഥ[3] ശിക്ഷിപ്പതിന്നുമിഥ
വിക്ഷേപമാവരണമീരണ്ടു ശക്തികള-
തിങ്കേന്നുദിച്ചവകൾ[4]; നാരായണായ നമഃ

ലക്ഷപ്രകാരമതു—അന്തമില്ലാത്ത വൈവിധ്യത്തോടുകൂടിയ രീതിയിൽ. സൃഷ്ടിപ്പതിന്നും—പ്രപഞ്ചം സൃഷ്ടിക്കുന്നതിനും. ഇതു രക്ഷിപ്പതിന്നും—ഇതിനെ പരിപാലിക്കുന്നതിനും. അഥ ശിക്ഷിപ്പതിന്നുമിഥ—പിന്നീട് നശിപ്പിക്കുന്നതിന്നും. വിക്ഷേപം—സൃഷ്ടിക്കു കാരണമായ ശക്തി. ആവരണം—ബ്രഹ്മവും ജീവനും ഒന്നാണെന്ന പരമാ

1. ലക്ഷം പ്രകാരമതു. ഗ; ലക്ഷം പ്രകാരമിതു. ഝ; ലക്ഷം പ്രകാരമൊടു. ഞ. ട. ഠ ഡ ഢ. ണ, ഥ; ലക്ഷപ്രകാരമൊടു. ത. 2. അഥ. ഗ; ഇഹ. ഛ. ജ. ഝ; അതു. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 3. ഇഹ. ക. ഖ. ച. ജ. ഝ; അതു. ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 4. നിങ്കേന്നുദിച്ചവകൾ. ഗ; നിങ്കേന്നുദിപ്പു ഹരി. ഛ; എന്നേന്നുദിച്ചവകൾ. ച; എങ്കേന്നുദിച്ചുളവു. ജ.

ത്മർത്ത മറയ്ക്കുന്ന ശക്തി. ഈ രണ്ടു ശക്തികൾ—പ്രസ്തുതങ്ങളായ വിക്ഷേപം ആവരണം എന്ന രണ്ടു ശക്തികൾ. അതിങ്കേന്നുദിച്ചവകൾ—ബ്രഹ്മത്തിൽ നിന്നും ഉണ്ടായവയാകുന്നു. നാരായണായ നമഃ— നാരായണനായി നമസ്കാരം.

അവസാനമില്ലാത്ത വൈവിധ്യത്തോടുകൂടി ഈ പ്രപഞ്ചം സൃഷ്ടിക്കുന്നതിനും ഇതിനെ പരിപാലിക്കുന്നതിനും ഒടുവിൽ വിലയിപ്പിക്കുന്നതിനും വിക്ഷേപം ആവരണം എന്ന രണ്ടു ശക്തികൾ ബ്രഹ്മത്തിൽ നിന്നും ഉണ്ടായി. നാരായണനായി നമസ്കാരം.

വിക്ഷേപവും ആവരണവും മായയുടെ ശക്തികളാണ്. എന്നാൽ മായയ്ക്കുതന്നെ ഈ ശക്തികൾ ഉണ്ടാകുവാൻ ഈശ്വരേച്ഛയാണ് കാരണം. അതുകൊണ്ടാണ് ഈ ശക്തികൾ ബ്രഹ്മത്തിൽ നിന്നുണ്ടായതായി പ്രസ്താവിച്ചിരിക്കുന്നത്. വിക്ഷേപശക്തി ജഗത്തിനെ സൃഷ്ടിക്കുന്നു. ആവരണശക്തി ബ്രഹ്മത്തിന്റെയും പ്രപഞ്ചത്തിന്റെയും ഭേദത്തെ ആവരണം ചെയ്യുന്നു.

58 ഈശ്വരന്റെ വിശ്വരൂപത്തിലെ അവയവങ്ങൾ തന്റേതാണെന്നും ആ വിശ്വരൂപംതാൻ തന്നെയാണെന്നും, അന്‌പത്തിയാറാമത്തെ കീർത്തനത്തിലെപ്പോലെ, അനുഭവത്തിൽ വരുത്തുന്നു.

വദനം നമുക്ക ശിഖി, വസനങ്ങൾ സന്ധ്യകളു-
മുദരം നമുക്കുദധി, ഉലകേഴു രണ്ടുമിഹ
ഹൃദയം നമുക്ക ശിവ! നിയമങ്ങൾ[1] രാത്രിപകൽ
അഹമേവ വിശ്വതനു[2]; നാരായണായ നമഃ[3] ॥

വദനം നമുക്ക—എന്റെ മുഖം, ശിഖി—അഗ്നിയാണു്. വസനങ്ങൾ സന്ധ്യകളും—വസ്ത്രങ്ങൾ മൂന്നു സന്ധ്യകളാണു്. ഉദരം നമുക്ക്—എന്റെ വയറ്, ഉദധി—സമുദ്രമാണു്. ഉലകേഴു രണ്ടു മിഹ ഹൃദയം—ഹൃദയം പതിന്നാലു ലോകവുമാണു്. നിയമങ്ങൾ രാത്രി പകൽ—വ്രതങ്ങൾ രാത്രിയും പകലുമാണു്. ശിവ! അഹമേവ വിശ്വതനു—അഹോ, ഞാൻ തന്നെ ഈ വിശ്വരൂപം. നാരായണായ നമഃ-നാരായണനായി നമസ്കാരം.

എന്റെ മുഖം അഗ്നിയാണു്; വസ്ത്രങ്ങൾ സന്ധ്യകളാണു്; ഉദരം സമുദ്രങ്ങളാണു്; ഹൃദയം പതിന്നാലു ലോകമാണു; വ്രതങ്ങൾ രാത്രിയും പകലുമാണു്. അഹോ! ഞാൻ തന്നെയാണു വിശ്വരൂപം. നാരായണനായി നമസ്കാരം.

1. നിമിഷങ്ങൾ ഗ. ജ. 2. വിഷ്ണുരിഹ. ക; വിഷ്ണു ഹരി. ഛ. 3. ഭുവനം നമുക്ക ശിവ നേത്രങ്ങൾ രാത്രിപകൽ അകമേ ഭവിപ്പതിനു നാരായണായ നമഃ; ഞ. ട. ണ. ത. ഥ. ഭുവനത്തിനു പകരം ഭവനം, ഠ. ഡ. ഢ.

വിരാട് പുരുഷനെപ്പററി 16-ാം ശ്ലോകത്തിൽ ഇതിനുമുൻപും പരാമർശിച്ചിട്ടുണ്ട്. എന്നാൽ അവിടെ വിരാഡ്രൂപം സ്മരിക്കുവാൻ ഇടയാക്കണമെന്നുമാത്രമാണ് പ്രാർത്ഥന. ഇവിടെയാകട്ടെ വളരെ ഉയർന്ന ഒരു അനുഭവവിശേഷമാണ് പ്രതിഫലിക്കുന്നത്. വിരാട് പുരുഷൻെറ അംഗങ്ങളെ ധ്യാനിച്ച് അവയെല്ലാം തൻെറ തന്നെ അംഗങ്ങളാണെന്നും അനന്തരം സമഗ്രമായി വിരാട് പുരുഷൻതന്നെ ഞാനാണെന്നും ഉള്ള അത്യുന്നതവും ഗഹനവുമായ ആധ്യാത്മികാനുഭൂതിയിലേക്ക് ജ്ഞാനിയും ഭക്തനുമായ ആചാര്യൻ ഉന്നമിക്കുന്ന ഒരു ഭാവം ഈ കീർത്തനത്തിൽ പരിസ്ഫുരിക്കുന്നു.

59 ഭഗവത് സാമീപ്യം സിദ്ധിക്കുന്നതിന് അക്ഷമ പ്രദർശിപ്പിക്കുന്നു.

**ശക്തിക്കു തക്കവഴിയിത്ഥം[1] ഭജിപ്പവനു[2]**
**ഭക്തിം വിദേഹി[3] ദൃഢവിശ്വാസമോടു മമ[4]**
**ഭക്ത്യാ കടന്നു തവ തൃക്കാൽ പിടിപ്പതിനു-**
**രയ്ക്കുന്നതെന്നു[5]; ശിവ[6] നാരായണായ നമഃ**

1. നിത്യം. ക. ഖ. ഛ. 2. ഭജിപ്പതിനു. ജ; ഭവിപ്പതിനു.ഖ; ഭവിച്ചവനു. ഗ. 3. ഭക്ത്യാപിദേഹി.ക. ഖ. ഗ. ഘ. ങ. ച; ഭക്ത്യാപി ദേഹ. ഞ. ഠ. ഡ. ഥ.; ഭക്ത്യാ വിദേഹ. ട. ഡ. ണ; ഭക്ത്യാത്മദേഹ. ത. 4. നിജ. ക. ഘ. ച. ഛ. ജ; ബത. ങ. ഞ. ഠ. ഡ. ഢ. ണ. ത. ഥ; അഥ. ട. 5 അയക്കുന്നതില്ല. ഖ; അയയ്ക്കുന്നുമില്ല. ഗ. വൈകുന്നതല്ല.ഛ. 6. ഹരി. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. തവ.ഗ;

ശക്തിക്ക തക്കവഴി–കഴിവനുസരിച്ച്. ഇത്ഥം ഭജിപ്പവനു മമ– ഇപ്രകാരം ഭജിക്കുന്ന എനിക്കു, ദൃഢവിശ്വാസമോടു–ഉറച്ച ഈശ്വര വിശ്വാസത്തോടുകൂടിയ, ഭക്തിം വിദേഹി–ഭക്തിയെ പ്രദാനം ചെയ്താലും, ഭക്ത്യാ–ഭക്തിയോടുകൂടി. തവ തൃക്കാൽകടന്നു പിടിപ്പതിനു–അവിടുത്തെ തൃപ്പാദങ്ങളിൽ പരിചരിക്കുന്നതിനു്, അയയ്ക്കുന്നതെന്നു–ജനനമരണങ്ങൾക്കു് അതീതനാക്കി എന്നെ നിയോഗിക്കുന്നതു് ഇനി എന്നാണു്? നാരായണായ നമഃ–നാരായണനായി നമസ്കാരം.

കഴിവനുസരിച്ചുള്ള മാർഗ്ഗത്തിൽക്കൂടി ഈ വിധം ഭജിക്കുന്ന എനിക്കു് ഭഗവാനെ അവിടുന്നു് ദൃഢമായ വിശ്വാസത്തോടുകൂടിയ ഭക്തിയെ പ്രദാനം ചെയ്യണമേ, ഭക്തികൊണ്ടു് സംസാരസമുദ്രം തരണംചെയ്തു് അവിടുത്തെ പാദസേവ ചെയ്യുന്നതിനു് എന്നെ എന്നാണിനി നിയോഗിക്കുന്നതു്? നാരായണനായി നമസ്കാരം.

ദ്വൈതസിദ്ധാന്തമനുസരിച്ചുള്ള ഭഗവത്സാമീപ്യവും സേവനവുമാണു് ഈ കീർത്തനത്തിൽ ലക്ഷീകരിച്ചു കാണുന്നതു്. പരമലക്ഷ്യമായ ബ്രഹ്മാത്മൈക്യബോധത്തിലെത്തിച്ചേരുന്നതിനുള്ള ദീർഘമായ തീർത്ഥാടനത്തിനിടയിൽ മനുഷ്യമനസ്സിനു കടന്നുപോകേണ്ടതോ വിശ്രമമനുഭവിക്കേണ്ടതോ ആയ താവളങ്ങൾ എന്ന നിലയ്ക്കു് ദ്വൈതം വിശിഷ്ടാദ്വൈതം മുതലായ മററു സിദ്ധാന്തങ്ങൾക്കും വലിയ പ്രാധാന്യമുണ്ടല്ലോ. എന്നു മാത്രമല്ല ഹരിനാമകീർത്തനകർത്താവായ ആചാര്യനു് എല്ലാ ദർശനങ്ങളും സിദ്ധാന്തങ്ങളും അനുസരിച്ചുള്ള അനുഭവങ്ങൾ ഉൾക്കൊള്ളുവാനുള്ള പ്രവണത വളരെ പ്രകടമാണുതാനും.

60. കാമക്രോധാദികളൊഴിയുമാറു ഹൃദയത്തിൽ ഈശ്വര സന്നിധാനമുണ്ടാകണമെന്നു പ്രാർത്ഥിക്കുന്നു.

ഷഡ്വൈരികൾക്കു വിളയാട്ടത്തിനാക്കരുതു
ചിത്താംബുജം മമ തവാസ്ഥാനരംഗമിതു[1]
തത്രാപി[2] നിത്യവുമൊരിയ്ക്കാ[3]ലിരുന്നരുൾക
വിശ്വൈകവന്ദ്യ; ഹരി[4] നാരായണായ നമഃ

തവാസ്ഥാനരംഗം – അവിടുത്തെ വാസസ്ഥാനമായ, മമ ചിത്താംബുജമിതു–എന്റെ ഈ ഹൃദയപത്മത്തെ, ഷഡ്വൈരികൾക്കു്–ആറു ശത്രുക്കൾക്കു്; കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം എന്നിവയ്ക്കു്. വിളയാട്ടത്തിനാക്കരുതു്–വിഹരിക്കുവാനുള്ള രംഗം ആക്കരുതേ. തത്രാപി–അവിടെത്തന്നെ. നിത്യവും–എപ്പോഴും. ഒരിയ്ക്കാൽ–ഒരിക്കൽ; ഒരുപോലെ എന്നർത്ഥം കല്പിക്കാമെങ്കിൽ കൂടുതൽ ഉപപന്നമായിരിക്കും. വിശ്വൈകവന്ദ്യ–ലോകത്തിനു് ഏററവും ആരാധനീയനായിട്ടുള്ള ഭഗവാനെ അവിടുന്നു്. ഇരുന്നരുൾക-സന്നിധാനം ചെയ്യുക. ഹരി നാരായണായ നമഃ–ഹരി, നാരായണനായി നമസ്കാരം.

1. തവ സമാസ്ഥാനരംഗമിതു. ഘ. ച. ഛ; തവ ഹി വസ്ഥാനരംഗമതിൽ; ഞ, ണ. ഥ; തവ ഹി സന്ധ്യാനരംഗമതിൽ. ഠ. ഡ. ഢ; മമ ഹി സന്ധ്യാനരംഗമതു. ട; തവ ഹി സദ്ധ്യാനരംഗമതിൽ. ത. 2. തത്രൈവ. ജ. 3. ഒരിക്കൽ ഞ. ട. ഠ. ഡ. ഢ. ണ. ഥ. 4. വിശ്വൈകവാസി ഹരി. ക; ചിത്താംബുജ മമ ച. ങ. ഞ. ട. ഠ. ഡ. ഢ. ണ. ഥ; സത്യസ്വരൂപ. ഹരി. ത.

ഭഗവാനെ അവിട്ടത്തെ വാസസ്ഥാനമായ എന്റെ ഹൃദയം കാമക്രോധാദികളായ ആറു ദുർഗ്ഗുണങ്ങളുടെ വിഹാരരംഗമാക്കിത്തീർക്കരുതേ. എന്റെ ഹൃദയത്തിൽ നിത്യമായി വിശ്വൈകവന്ദ്യനായ ഭഗവാനെ അവിടുന്നു ഇരുന്നരുളണേ. ഹരി, നാരായണനായി നമസ്കാരം.

സർവാന്തര്യാമിയായ ഭഗവാൻ നമ്മുടെ ഹൃദയാന്തർഗ്ഗതനാണല്ലോ. എന്നാൽ അജ്ഞാനം നിമിത്തം ആ ചിദ്രൂപം പ്രകാശിക്കാത്തതു നിമിത്തം കാമക്രോധാദിദോഷങ്ങളുടെ കേളീരംഗമായി മനുഷ്യഹൃദയം രൂപാന്തരപ്പെടുക സാധാരണമാണ്. പ്രസ്തുത ദോഷങ്ങളുടെ തള്ളല് നിമിത്തം ഉള്ളിൽ ആത്മപ്രകാശം ഉണ്ടാകുന്നില്ലെന്നും പറയാം. ചുരുക്കത്തിൽ, ഹൃദയത്തിലെ ദുർവാസനകൾ മാറി അവിടെ എപ്പോഴും ബ്രഹ്മചൈതന്യം പ്രകാശിക്കണം എന്നാണു പ്രാർത്ഥന.

61. സർവസ്വവും ഭഗവാനു സമർപ്പിച്ചതിനു ശേഷം ആത്മാർപ്പണം ചെയ്യുന്നു.

**സത്യം വദാമി; മമ ഭൃത്യാദി വർഗ്ഗമതു-**
**മർത്ഥം കളത്രസുതമിത്രങ്ങളെന്നിവയും[1]**
**ഒക്കെ ത്വദർപ്പണമതാക്കീട്ടു ഞാനുമിതാ[2]**
**തൃക്കാക്കൽ വീണു; ഹരി നാരായണായ നമഃ**

1. കളത്രസുഖമിത്രാദി വർഗ്ഗമതു. ഗ; കളത്രസുഖമിത്രങ്ങളെന്നിവയെ. ച; കളത്രഗൃഹപുത്രാദി ജാലമതും. ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 2. ഇഹ. ഖ. ഘ. ങ. ച. ഞ. ട. ഠ. ഡ. ഢ. ണ. ഥ.

**സത്യം വദാമി**-ഞാൻ സത്യമായി പറയുന്നു. **മമ**-എന്റെ, **ഭൃത്യാദിവർഗ്ഗമപി**-പരിചാരകന്മാർ തുടങ്ങിയവരേയും. **അർത്ഥം**-ധനത്തേയും **കളത്രസുതമിത്രങ്ങളെന്നിവയുമമാർക്ക**-ഭാര്യ, മക്കൾ, ബന്ധുക്കൾ എന്നിവരേയുമെല്ലാം. **ത്വദർപ്പണമതാക്കീട്ടു**-അവിടുത്തേയ്ക്കു് അർപ്പിച്ചിട്ടു്. **ഞാനമിത ത്വക്കാക്കൽ വീണു**-ഇതാ ഞാനും തൃപ്പാദങ്ങളെ ആശ്രയം പ്രാപിക്കുന്നു. **ഹരി നാരായണായ നമഃ**-ഹരി, നാരായണനായി നമസ്കാരം.

ഭഗവാനെ ഞാൻ സത്യമായിപ്പറയുന്നു- എന്റെ പരിചാരകർ തുടങ്ങിയവരേയും ധനത്തേയും ഭാര്യാപുത്രമിത്രങ്ങളേയും അവിടുത്തേക്കു സമർപ്പിച്ചിട്ടു് ഞാനും ഇതാ തൃപ്പാദങ്ങളിൽ ആത്മാർപ്പണം ചെയ്യുന്നു. ഹരി, നാരായണനായി നമസ്കാരം.

മനുഷ്യന്റെ തത്ത്വം വിശ്വവ്യാപിയായ ചൈതന്യമാണു്. എന്നാൽ അവിദ്യാവിലാസം നിമിത്തം ഞാനെന്നും എന്റേതെന്നുമുള്ള അഭിമാനമുണ്ടായി അവൻ സങ്കുചിതനും നിസ്സാരനുമായിത്തീരുന്നു. കൂടാതെ, ഈ അഭിമാനം തന്റെസ്വരൂപമായ സച്ചിദാനന്ദത്തെ അനുഭൂതിവിഷയമാക്കുന്നതിൽ മനുഷ്യനു പ്രതിബന്ധമായി നില്ക്കുകയും ചെയ്യുന്നു. ഇതോർക്കുമ്പോൾ തന്നേയും തന്റെ സർവ്വസ്വത്തേയും ഈശ്വരനു സമർപ്പിക്കുന്നതു് അഹങ്കാരവും അഭിമാനവും കളയുവാനുള്ള ഒരു സമർത്ഥമായ സാധനതന്നെയാണു്. എന്നുമാത്രമല്ല സർവ്വകാരുണികനും സർവ്വരക്ഷകനുമായ ഭഗവാന്റെ പാദത്തിൽ സർവ്വം സമർപ്പിക്കുന്നതു് അന്യഥാ അരക്ഷിതമായ മനുഷ്യജീവിതത്തിൽ രക്ഷാബോധമുണ്ടാകുന്നതിനു സഹായിക്കയും ചെയ്യുന്നു. ഭക്തിയുടെ ലക്ഷണം ഇങ്ങനെ വിവരിക്കപ്പെട്ടിരിക്കുന്നു:—

ശ്രവണം കീർത്തനം വിഷ്ണോ: സ്മരണം പാദസേവനം
അർച്ചനം വന്ദനം ദാസ്യം സഖ്യമാത്മനിവേദനം.

ഒൻപതാമത്തെ ലക്ഷണമായ ആത്മനിവേദനമാണ് ഈ കീർത്തനത്തിൽ പ്രതിഫലിക്കുന്നതു്.

62. ഹൃദയത്തിനുള്ളിൽ സ്ഥിതിചെയ്യുന്ന പരമാത്മാവു മായയുടെ മറവു മാറി തെളിഞ്ഞു പ്രകാശിക്കണമെന്നു പ്രാർത്ഥിക്കുന്നു.

ഹരനും വിരിഞ്ചനമൊരമരേന്ദ്രനാദികള്[1]
മറിയുന്നതല്ല[2] തവ മറിമായതൻ മഹിമ
കരുവായ്മുതൽ കരളിലൊരുപോലെനിന്ന പര[3]
പരജീവ നീ തെളിക; നാരായണായ നമ:

ഹരനും–ശിവനും. വിരിഞ്ചനും–ബ്രഹ്മാവും. ഒരമരേന്ദ്രനാദികളും–ദേവേന്ദ്രൻ തുടങ്ങിയവരും. തവ–അവിടുത്തെ. മറിമായതൻ മഹിമ–മായാശക്തിയുടെ വൈഭവം. അറിയുന്നതല്ല–അറിയുകയില്ല. കരുവായ്മുതൽ–കരുവായതു മുതൽ; ജനനം തുടങ്ങി. കരളി

1. ഇതമരേന്ദ്രനാദികളും. ഗ. ഛ. ധ; ഇതമരാധിനായകനും. ഒ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 2. അറിയാവതല്ല. ക; അറിയുന്നതില്ല. ഒ. ഞ. ട. ഠ. ണ. 3. കരുവായ തൻകരളിൽ ചിരവോടു നിന്നരുളും. ഗ; കരുവായ്മുതൽ ക്കരളിലൊരുപോലെ നിന്നരുളും. ധ; അറിവായ് മുതൽക്കരളിലൊരുപോലെ നിന്നരുളും. ഒ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ.

ലൊരുപോലെ നിന്ന പരം-ഹൃദയത്തിൽ സ്ഥായിയായിനിന്ന ശ്രേഷ്ഠ തത്ത്വമേ, പരജീവ നി-പരമാത്മാവേ അവിടുന്നു തെളിക-പ്രകാശിച്ചാലും. നാരായണായ നമഃ – നാരായണനായി നമസ്കാരം.

ഭഗവാനെ അവിടുത്തെ മായാശക്തിയുടെ മഹത്ത്വം ശിവനും ബ്രഹ്മാവിനും ദേവേന്ദ്രൻ തുടങ്ങിയവർക്കും അറിയാൻ സാധിക്കുന്നതല്ല. ജനനം മുതൽ യാതൊരു വ്യത്യാസവും കൂടാതെ എന്റെ ഹൃദയത്തിൽ വർത്തിക്കുന്ന പരനായ പരമാത്മാവേ അവിടുന്നു പ്രകാശിക്കേണമേ; നാരായണനായി നമസ്കാരം.

ശിവൻ ബ്രഹ്മാവു ഇന്ദ്രൻ മുതലായ ദേവന്മാരും സർവ്വേശ്വരന്റെ മായാശക്തിക്കു വിധേയന്മാരാണ്. അതിനാൽമൗലികമായ അജ്ഞാനത്തിന് ഒരു പരിഹാരമുണ്ടാക്കുവാൻ അവരെ ആശ്രയിച്ചതുകൊണ്ട് പ്രയോജനമില്ല. സച്ചിദാനന്ദസ്വരൂപമായ പരമതത്ത്വത്തിന്റെ പ്രകാശനം കൊണ്ടുമാത്രമേ ആന്തരികമായ അജ്ഞാനതമസ്സിനു നാശം സംഭവിക്കുകയുള്ളു. ഈ ബോധത്തോടുകൂടി, ഉള്ളിൽ ചിത് സ്വരൂപത്തിന്റെ തെളിവിനായി പ്രാർത്ഥിക്കുന്നു.

മൃത്യോർമാ അമൃതം ഗമയ, തമസോമാ ജ്യോതിർഗമയ (മൃത്യുവിൽ നിന്നും എന്നെ അമൃതാവസ്ഥയെ പ്രാപിപ്പിക്കുക; തമസ്സിൽനിന്നും എന്നെ ജ്യോതിസ്സിനെ പ്രാപിപ്പിക്കുക) എന്നിങ്ങനെയുള്ള വേദാന്ത വാക്യങ്ങളിലും ഈ ധ്വരമായ പ്രാർത്ഥനയാണ് നിഴലിക്കുന്നതു്.

63. ജീവാത്മാവു പരമാത്മാവിന്റെ ഒരു ഭാവാന്തരം മാത്രമാണെന്നും സത്യത്തിൽ പരമാത്മാവു മാത്രമേ ഉള്ളു എന്നും ഉപപാദിക്കുന്നു.

ളത്വം ഭവിച്ചിതു ലകാരത്തിനപ്പരിചു
തത്ത്വം നിനയ്ക്കിലൊരു ജീവത്വമുള്ള തവ[1]
കത്തുന്ന പൊന്മണി വിളക്കെന്നപോലെ ഹൃദി
നില്ക്കുന്ന നാഥ ജയ; നാരായണായ നമഃ

ലകാരത്തിന് - 'ല' എന്ന അക്ഷരത്തിന് ളത്വം ഭവിച്ചിതു- 'ള' എന്ന രൂപാന്തരം ഉണ്ടായി. അപ്പരിചു - അതുപോലെ. തത്ത്വം നിനയ്ക്കിൽ - പരമാർത്ഥം ആലോചിച്ചാൽ. ഒരു ജീവത്വമുള്ള തവ - അവിടത്തെക്ക ജീവാത്മാവെന്ന ഭാവം വന്നു എന്നു മാത്രമേയുള്ളു. കത്തുന്ന പൊന്മണി വിളക്കെന്നപോലെ-ജ്വലിച്ചുകൊണ്ടിരിക്കുന്ന പ്രഭാഭാസുരമായ ദീപനാളം പോലെ. ഹൃദി നില്ക്കുന്ന നാഥ - ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന സർവ്വേശ്വര. ജയ - അവിടുന്നു ജയിച്ചാലും. നാരായണായ നമഃ - നാരായണനായി നമസ്കാരം.

'ല' കാരം 'ള' കാരമായി രൂപാന്തരപ്പെട്ടു. സത്യമാലോചിച്ചാൽ,അതുപോലെ ഭഗവാനെ അവിടുത്തെയ്ക്കു ജീവാത്മഭാവം വന്നുചേന്നു എന്നേയുള്ളു. പ്രകാശിക്കുന്ന സ്വർണ്ണമണിദീപം പോലെ ഹൃദയത്തിൽ വർത്തിക്കുന്ന സർവ്വേശ്വര അവിടുന്നു ജയിച്ചാലും. നാരായണനായി നമസ്കാരം.

ജീവാത്മാവും പരമാത്മാവും തമ്മിലുള്ള അഭേദം ഒരു ഉപമ കൊണ്ടു ആചാര്യൻ വീണ്ടും വിശദമാക്കുകയാണ്. 'ല' എന്ന അക്ഷരമാണല്ലോ 'ള' എന്ന രൂപം പ്രാപിക്കുന്നതു്. സംസ്കൃതത്തിൽ ലളയോരഭേദ:— ല. ള. എന്നീ അക്ഷരങ്ങൾ അഭിന്നങ്ങളാണ്- എന്ന

1. ഒരു ദിവ്യത്വമുണ്ട തവ, ദെ. ത. ട. ഠ. ഡ. ഢ. ണ. ത. ഥ. 2. നാഥ ഹരി, ദെ. ഞ. ട. ഠ. ഡ. ഢ. ത. ഥ; നാമഹരി, ണ.

നിയമം തന്നെയുണ്ടു്. മംഗലം മംഗളം എന്നിങ്ങനെ അർത്ഥവ്യത്യാസമില്ലാതെ 'ല' യും 'ള' യും പദങ്ങളിൽ കാണാവുന്നതാണ്. ഇതുപോലെ തന്നെയത്രേ പരമാത്മാവിന്റെയും ജീവാത്മാവിന്റെയും നില. യഥാർത്ഥത്തിൽ ഉള്ളതു് പരമാത്മാവു മാത്രമാണ്. ജീവാത്മാവു അതിന്റെ ഒരു പ്രകാരാന്തരംമാത്രം. ഇവതമ്മിൽതോന്നുന്ന വ്യത്യാസം ജ്ഞാനോദയം കൊണ്ടു നശിച്ചുപോകുന്നു.

64. അജ്ഞാതമായിരിക്കുന്ന ഓങ്കാരരൂപമായ പരബ്രഹ്മത്തെപ്പററി അറിവുണ്ടാകണമെന്നു പ്രാർത്ഥിക്കുന്നു.

**ക്ഷരിയാതൊരക്ഷര[1] മതിങ്കേന്നുദിച്ചുളവു[2]**
**ലിപിയേയു മക്ഷര[3] മതെന്നങ്ങുരച്ചു ജനം[4]**
**അറിയാവതല്ല തവ[5] പരമാക്ഷരസ്യ പൊരു-**
**ളറിയാറുമായു് വരിക[6]; നാരായണായ നമഃ**

ക്ഷരിയാതൊരക്ഷരം – നാശമില്ലാത്ത ഓങ്കാരരൂപമായ പരബ്രഹ്മം. അതിങ്കേന്നുദിച്ചുളവു – അതിൽ നിന്നുണ്ടായപ്പോൾ.

1. ക്ഷരിയാതതക്ഷരം. ജ; ക്ഷരിയാതൊരക്ഷരം. ക. ഗ. ഘ. ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. . ഉദിച്ചതിളു. ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 3. ലിപിയെന്നു മക്ഷരം. ഗ; ലിപിയെഴുമക്ഷരം. ഖ. ങ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ; ലിപിയെന്നൊരക്ഷരം. ക. 4. അതൊന്നങ്ങുരച്ചു ജനം. ക; അതൊന്നങ്ങുരപ്പു ജനം ഖ; അതിന്നങ്ങുരപ്പുജനം. ങ; ഇതെന്നങ്ങുരപ്പു ജനം. ഗ. ഛ. ജ. ഞ. ട. ഠ. ഡ. ഢ. ത. ഥ; ഇതെന്നങ്ങുരപ്പുജനം. ണ. 5. പര. ഥ. 6. അറിയാറുമാക ഹരി. ഘ. ഛ; അറിയാറുമാക മമ. ഥ.

ലിപിയേയും - വർണ്ണങ്ങളുടെ ചിഹ്നമായ എഴുത്തിനെ, അക്ഷരമതെന്നുച്ചരിച്ചു ജനം - അക്ഷരം എന്ന് ജനങ്ങൾ വ്യവഹരിച്ചു. പരമാക്ഷരാത്മ തവ-പരമാക്ഷരമായ, ഒരിക്കലും നാശമില്ലാത്ത, അവിടുത്തെ. അഥവാ അവിടുത്തെ ഓങ്കാരസ്വരൂപത്തിന്റെ പൊരുള്-തത്ത്വം. അറിയാവതല്ല-അറിയുവാൻ വിഷമമാണ്. അറിയാറമായ് വരിക-ആ തത്ത്വം അറിയുവാൻ ഇടയാകട്ടെ. നാരായണായ നമഃ-നാരായണനായി നമസ്കാരം.

അവിനാശിയായ അക്ഷരത്തിൽ (ബ്രഹ്മത്തിൽ) നിന്നും ഉണ്ടായ ലിപിയെ ആളുകൾ അക്ഷരം എന്നു വിളിച്ചു. എന്നാൽ സാക്ഷാൽ അക്ഷരമായ (നാശമില്ലാത്ത) അവിടുത്തെ പരമാർത്ഥതത്ത്വം അറിയുവാൻ എളുപ്പമല്ല. അതു് അറിയുവാൻ സംഗതിയാകണേ. നാരായണനായി നമസ്കാരം.

വർണ്ണങ്ങളെ പ്രതിനിധാനം ചെയ്യുന്ന ലിപികളെ അക്ഷരം എന്നു പറഞ്ഞുവരുന്നു. ഇതിനുകാരണം ലിപികൾ അക്ഷരമായ ബ്രഹ്മത്തിൽ നിന്നും ഉണ്ടായവയാണെന്നുള്ളതത്രേ. എന്നാൽ സാക്ഷാൽ അക്ഷരമായിട്ടുള്ളതു് – നാശമില്ലാത്തതായിട്ടുള്ളതു്–ബ്രഹ്മം തന്നെയാണ്. ലിപീരൂപമായ – വിനാശിയായ–അക്ഷരം നമുക്കറിയാം. പക്ഷേ യഥാർത്ഥത്തിൽ അക്ഷരമായ ആ ബ്രഹ്മത്തെക്കുറിച്ചു നാം അജ്ഞരാണ്. അതു നമുക്കു സുജ്ഞാതമായിത്തീരുവാൻ ഈശ്വരാനുഗ്രഹമുണ്ടാകട്ടെ!.

65. ഈ കീർത്തനം അന്യൂനമാക്കുന്നതിനു ഗുരുവിന്റെ അനുഗ്രഹം പ്രാർത്ഥിക്കുകയും സംസാരസമുദ്രത്തിൽ വലയുന്നവരെ ഇതു കരകടത്തട്ടെ എന്നു് ആശംസിക്കുകയും ചെയ്യുന്നു.

കരുണാപയോധി മമ ഗുരുനാഥനിസ്സ്തുതിയെ
വിരവോടു[1] പാര്‍ത്തു പിഴ വഴിപോലെ തീര്‍ത്തരുള്‍ക.
ദുരിതാബ്ധിതന്‍ നടുവില്‍ മറിയുന്നവര്‍ക്കു പുന[2]-
രൊരുപോതമായ്‌വരിക[3]; നാരായണായ നമഃ

കരുണാപയോധി മമ ഗുരുനാഥന്‍—എന്റെ കാരുണ്യസമുദ്രമായ ഗുരുനാഥന്‍. ഇസ്സ്തുതിയായ—ഈശ്വരസ്തുതിയായ ഈ ഹരിനാമകീര്‍ത്തനത്തെ. വിരവോടു—ദയവായി. പാര്‍ത്തു—പരിശോധിച്ച്. പിഴ വഴിപോലെ തീര്‍ത്തരുള്‍ക—വേണ്ടവിധം തെറ്റുകള്‍ തിരുത്തി അനുഗ്രഹിക്കുമാറാകട്ടെ. ദുരിതാബ്ധിതന്‍ നടുവില്‍—സംസാര ദുഃഖമാകുന്ന സമുദ്രത്തിന്റെ നടുക്ക്. മറിയുന്നവര്‍ക്കു പുനഃ—മുങ്ങിയും പൊങ്ങിയും വലയുന്നവര്‍ക്കാകട്ടെ. ഒരുപോതമായ്‌വരിക—ഈ കീര്‍ത്തനം ഒരു തോണിയായിത്തീരട്ടെ. നാരായണായ നമഃ—നാരായണനായി നമസ്കാരം.

എന്റെ കാരുണ്യസാഗരമായ ഗുരുനാഥന്‍ ഈ കീര്‍ത്തനം സദയം പരിശോധിച്ച് വേണ്ട വിധം തെറ്റുകള്‍ തിരുത്തി ഈ കൃതിയേയും എന്നേയും അനുഗ്രഹിക്കട്ടെ! ദുരിതാര്‍ണ്ണവത്തില്‍ക്കിടന്നു മറിയുന്നവര്‍ക്ക് ഈ കൃതി ഒരു തോണിയായി ഭവിക്കട്ടെ! നാരായണനായി നമസ്കാരം.

ഗുരുവിന്റെ നിര്‍ദ്ദേശപ്രകാരം സമാരംഭിച്ച് സമ്പൂര്‍ണ്ണമാക്കിയ ഹരിനാമകീര്‍ത്തനത്തിലെ കുറവുകള്‍ പരിഹരിക്കുന്നതിനു ഗുരുവിനോടുതന്നെ ആചാര്യന്‍ പ്രാര്‍ത്ഥിക്കുന്നു.

1. കനിവോടു. ഗ. 2. പരം. ങ. ഝ. ഞ. ട. ഠ. ഡ. ഢ. ണ. ത. ഥ. 3. ഒരു തോണിയായ് വരിക. ഖ; ഒരു ബന്ധമാകലിളു. ഘ; ഒരു ബന്ധമാകയിളു. ച; ഒരു പോതമാകയിളു. ഝ.

തുടർന്ന് അദ്ദേഹം ഈ കൃതികൊണ്ടുള്ള പ്രയോജനം വ്യക്തമാക്കുന്നു. സംസാരദുഃഖത്തിലുഴലുന്ന ജനങ്ങളുടെ ഹൃദയം ഭക്തിപ്രസരംനിമിത്തം ഈശ്വരോന്മുഖമാക്കി സർവ്വ ദുരിതങ്ങളിൽനിന്നും അവരെ ഈ കൃതി മോചിപ്പിക്കുമെന്നാണ് അദ്ദേഹത്തിൻെറ പ്രതീക്ഷ അർത്ഥമറിഞ്ഞ് ഹരിനാമകീർത്തനം വായിക്കുന്ന ഏതു വ്യക്തിയും ആചാര്യൻെറ ഈ പ്രതീക്ഷ ഏററവും സഫലമായിത്തീർന്നിട്ടുണ്ടെന്നു കൃതജ്ഞതാപൂർവം സമ്മതിക്കുകതന്നെ ചെയ്യും.

66. സജ്ജനങ്ങൾ ഹരിനാമകീർത്തനം ചൊല്ലി ഈശ്വരനെ സ്തുതിക്കുന്നതു് തനിക്കുതന്നെ മോക്ഷസാധകമായിത്തീരുമെന്നും ഈ സ്തോത്രം ചൊല്ലുകയോ കേൾക്കുകയോ ചെയ്യുന്നവരെ സംസാരദുഃഖം ബാധിക്കയില്ലെന്നും ഉള്ള ഫലശ്രുതിയോടുകൂടി ഉപനിഷദന്തരമായ സ്വകൃതിയെ ആചാര്യൻ ഉപസംഹരിക്കുന്നു.

മദമത്സരാദികൾ മനസ്സിൽ തൊടാത ജന[1] –
മിതുകൊണ്ടു വാഴ്ത്തുക[2] നമുക്കും ഗതിക്കുവഴി
ഇതുകേൾക്ക താനിതൊരു മൊഴിതാൻ

പഠിപ്പവർകൾ[3]

പതിയാ ഭവാംബുധിയിൽ; നാരായണായ നമഃ

1. തൊടാത്തജനം, ഘ; തൊടാതവർകൾ, ഛ. 2. വാഴ്ത്തുകിൽ, ഝ. 3. പഠിപ്പവനും, ൩. ഞ. ട, ഠ, ഡ. ണ, ത, ഥ; കഴിപ്പവർകൾ, ക, ഖ, ഗ, ഝ.

മദമത്സരാദികൾ മനസ്സിൽ തൊടാതജനം—മദം, മാത്സര്യം തുടങ്ങിയ ദുർഗ്ഗുണങ്ങൾ ലേശംപോലും ഹൃദയത്തെ സ്പർശിച്ചിട്ടില്ലാത്ത സജ്ജനങ്ങൾ. ഇതുകൊണ്ടു വാഴ്ത്തുക—ഈ ഹരിനാമകീർത്തനം ചൊല്ലി ഈശ്വരനെ വാഴ്ത്തുക എന്നതു്. നമുക്കും ഗതി കടവഴി-എനിക്കും മോക്ഷത്തിനു സാധകമായിത്തീരുന്നു. ഇതു കേൾക്കതാൻ—ഈ കീർത്തനം കേൾക്കുകയോ ഒരു മൊഴിതാൻ പഠിപ്പവർകൾ-ഒരു വാക്കെങ്കിലും ചൊല്ലുകയോ ചെയ്യുന്നവർ. ഭവാംബുധിയിൽ-സംസാരസമുദ്രത്തിൽ. പതിയാ—വീഴുകയില്ല. നാരായണായ നമഃ—നാരായണനായി നമസ്കാരം.

മദം മാത്സര്യം തുടങ്ങിയവ ഹൃദയത്തിൽ സ്പർശിച്ചിട്ടില്ലാത്ത സജ്ജനങ്ങൾ ഈ കീർത്തനംചൊല്ലി ഈശ്വരനെ വാഴ്ത്തുക എന്നുള്ളതു് എനിക്കും മോക്ഷപ്രാപ്തിക്കു സഹായമായിത്തീരും. ഇതിൽ ഒരു വാക്കെങ്കിലും കേൾക്കുകയോ ചൊല്ലുകയോ ചെയ്യുന്നവർ സംസാരസമുദ്രത്തിൽ പതിക്കുകയില്ല. നാരായണനായി നമസ്കാരം.

അഹമേവ വിഷ്ണു:

ഹരി നാരായണായ നമഃ

---

Printed at the Mahatma Printing Works,
Thycaud, Trivandrnm.

# ശ്ലോകാനുക്രമണിക

---

# ശുദ്ധിപത്രം

| പുറം | വരി | തെറ്റ് | ശരി |
|---|---|---|---|
| 3 | 6 | യതിയുള | യതിയും |
| 4 | 7 | ഒന്നായി | ഒന്നായ |
| ,, | 11 | ബത; | ബത |
| 5 | 12 | രണ്ടാണെണ്ണാണ് | രണ്ടാണെന്നാണ് |
| 7 | 9 | സഖ | സർവ്വ |
| 9 | 1 | ഹരനാമ | ഹരിനാമ |
| 12 | 2 | നിതൃഗതി | നിത്യഗതി2 |
| 18 | 4 | ഉപായ— | ഉപായം— |
| 23 | 10 | എന്നി | എന്ന |
| 25 | 2 | വിഷ്ണുവിനെ | വിഷ്ണുവിനെ |
| 27 | 10 | ഔചിതം | ഔചിത്യം |
| 27 | 18 | ഉദ്ദവിച്ചു | ഉദ്ഭവിച്ചു |
| 31 | 15 | പൃഭിക്കും | ലഭിക്കും |
| 31 | 18 | അവന | അവന6 |
| 39 | 1 | കൊണ്ടാണും | കൊണ്ടാണ് |
| 39 | 17 | ദൃഡം | ദൃഢം |
| 39 | 17 | ആതിന്റെ | അതിന്റെ |
| 39 | 21 | ഉപവാസകൽ | ഉപാസകൻ |
| 43 | 21 | പുന: | 2പുന: |
| 47 | 4 | ദുഗ്രഹമാകയാൽ | ദുർഗ്രഹമാകയാൽ |
| 48 | 13 | ചിലപ്പൊള്ള | ചില പൊള്ള |
| 48 | 23 | നിമീത്തം | നിമിത്തം |
| 50 | 16 | ബ്റഹ്മാവു | ബ്രഹ്മാവു |
| 51 | 2 | മുൽപ്പാട്ട | മുൽപ്പാട്ട2 |
| 51 | 3 | നാൽവരെയും | നാൽവരെയും5 |
| 5[illegible] | 16 | വിശ[illegible]മാകുന്നതു് | വിശദമാകുന്നതു് |

| പുറം | വരി | തെറ്റ് | ശരി |
|---|---|---|---|
| 53 | 3 | നക്രേണക്കാൽക്കഥ | നക്രേണ കാൽക്കഥ |
| 53 | 8 | ശപപ്പിച്ചു | ശപിപ്പിച്ചു |
| 59 | 1 | ഭാൎയ്യയെ; | ഭാൎയ്യയെ–സീതയെ |
| 60 | 6 | പോലെയുള്ള | പോലെയുള്ള |
| 61 | 14 | വിരൂപി | വിരൂപ |
| 62 | 4 | ന: | നമ: |
| 66 | 16 | വ്യാകാവാണി | വ ാകരവാണി |
| 69 | 2 | ഖലഭിമാനി | ഖലാഭിമാനി |
| 69 | 11 | ഞാനാന്നും | ഞാനെന്നും |
| 69 | 17 | ഞ്ജാനദായങ്ങൾ | ജ്ഞാനദായങ്ങൾ |
| 72 | 13 | ഓകാരത്തീൽ | ഓങ്കാരത്തിൽ |
| 72 | 16 | പരം | പരം[3] |
| 74 | 4 | അണോരണിയാൻ | അണോരണീയാൻ |
| 76 | 5 | നിലയിലെന്നോടം | നീലയിലെ[2]ന്നോടം |
| 78 | 3 | കർമ്മവ്യാപായം | കർമ്മവ്യപായം |
| 82 | 6 | (ജവിക്കുന്ന) | (ജീവിക്കുന്ന) |
| 84 | 22 | വക്കേണ്ടതു് | വയ്ക്കേണ്ടതു് |
| 87 | 3–4 | വളന്നിമേ | വളമിന്നേ |
| 87 | 9 | കൃപാലയ– | കൃപാനലയ |
| 88 | 15 | കേറപ്പു | കേറപ്പു[6] |
| 88 | 9–10 | മോക്ഷ–ാധകമാകയാൽ | മോക്ഷസാധക മാകയാൽ |
| 88 | 12 | പഞ്ഞുറ | പറഞ്ഞു |
| 92 | 15 | ജാലമിതിൽ | ജാലമതിൽ |
| 99 | 14 | ഹരി | ഹരി[3] |
| 102 | 7 | വിക്ഷേപാ | വിക്ഷേപം |
| 104 | 14,15 | പിടിപ്പതിനയയ്ക്കുന്നതെന്നു | പിടിപ്പതിനയയ്ക്കു നാതെന്നു |
| 114 | 11 | വരിവ | വരിക |